959

ജനുവരി 30, 1994

വില: 5 രൂപ

കലാകൗമുദി









മുഖചിത്രം: **മലയാളത്തിൻെറ നൻമ**

കളർ ട്രാൻസ്പരൻസി: **ശ്രീ. റസാഖ് കോട്ടയ്ക്കൽ**

## 'സൂര്യ' ഒരുക്കുന്ന നൂറ് സിനിമകളുടെ മേള

കേരളത്തിലെ ചലച്ചിത്രാസ്വാദകർക്കും ചലച്ചിത്ര വിദ്യാർത്ഥികൾക്കുമായി 'സൂര്യ' വിപുലമായ ഒരു ചലച്ചിത്രമേള സംഘടിപ്പിക്കുന്നു. ലോക സിനിമാചരിത്രത്തിലെ നാഴികക്കല്ലുകളെന്നു വിശേഷിപ്പിക്കാവുന്ന നൂറു ചലച്ചിത്രങ്ങൾ ഉൾക്കൊള്ളുന്ന ഈ മേള സംഘടിപ്പിച്ചുകൊണ്ട് ലോക സിനിമയുടെ നൂറാം വാർഷികം 'സൂര്യ' ആഘോഷിക്കുന്നു. സൂര്യയുടെ പതിനഞ്ചാം വാർഷിക പരിപാടി കൂടിയാണ് ഈ അന്താരാഷ്ട്ര ചലച്ചിത്രമേള.

ലോകത്തിലെ ആദ്യസിനിമയായ ലൂമിയർ പ്രോഗ്രാം (1895) എന്ന സിനിമ മുതൽ അടൂർ ഗോപാലകൃഷ്ണൻെറ വിധേയൻ (1994) വരെയുള്ള ഒരു നൂററാണ്ടിലെ പ്രശസ്തങ്ങളായ നൂറു ചലച്ചിത്രങ്ങളാണ് ഈ മേളയിൽ പ്രദർശിപ്പിക്കുന്നത്.

1994 മാർച്ച് 1 മുതൽ 15 വരെ തിരുവനന്തപുരം കലാഭവൻ തിയേറ്ററിൽ നടക്കുന്ന ഈ മേളയിൽ ഒരു ദിവസം ഏഴു ചിത്രങ്ങൾ പ്രദർശിപ്പിക്കും. സുരേഷ് ഛാബ്രിയാ, ജോൺ ശങ്കരമംഗലം തുടങ്ങിയവരുടെ ചലച്ചിത്ര സംബന്ധിയായ ക്ളാസ്സുകളും ഈ മേളയോടനുബന്ധിച്ച് നടത്തും.

നാഷണൽ ഫിലിം ആർകൈവ്സിൻെറയും ഇന്ത്യയിലെ വിവിധ എംബസികളുടെയും സഹായത്തോടെ നടത്തുന്ന ഈ മേളയിൽ നാഷണൽ ഫിലിം ഡവലപ്മെൻറ് കോർപ്പറേഷൻ, കേരള ഫിലിം ഡവലപ്മെൻറ് കോർപ്പറേഷൻ, ഫെഡറേഷൻ ഒഫ് ഫിലിം സൊസൈററീസ് ഒഫ് ഇന്ത്യയുടെ കേരള സ്റ്റേറ്റ് ലെവൽ ഓഫീസ്, കേരളാ യൂണിവേഴ്സിററി യൂണിയൻ എന്നിവർ സജീവമായി പങ്കെടുക്കുന്നു.

ഈ മേളയിൽ പങ്കെടുക്കാനാഗ്രഹിക്കുന്നവർ സെക്രട്ടറി, സൂര്യ, ചൈതന്യ, തൈക്കാട്, തിരുവനന്തപുരം-695 014 എന്ന വിലാസത്തിലോ സെക്രട്ടറി, ഫെഡറേഷൻ ഒഫ് ഫിലിം സൊസൈററീസ് ഒഫ് ഇന്ത്യ, ചലച്ചിത്ര കലാഭവൻ, വഴുതയ്ക്കാട്, തിരുവനന്തപുരം 695014 എന്ന വിലാസത്തിലോ എഴുതേണ്ടതാണ്.

**സെക്രട്ടറി**
സൂര്യ.

### കലാഗ്രാമം

ഒരു സാംസ്കാരിക കേന്ദ്രത്തിൻെറ പിറവിയെക്കുറിച്ചുള്ള "കേരളത്തിന് ഒരു കലാഗ്രാമം" എന്ന ലേഖനം എന്നെ വളരെയേറെ വികാരഭരിതനാക്കി. വിശേഷിച്ച് ശ്രീ.ടി.പത്മനാഭൻെറ "ഒരു സ്നേഹത്തിൻെറ ഓർമ്മ" എന്നതുകൂടി കൂട്ടിയിണക്കിയപ്പോൾ.

ശ്രീ.എ.പി.കുഞ്ഞിക്കണ്ണനെന്ന വലിയ മനുഷ്യനെക്കുറിച്ച് കൂടുതൽ അറിയുവാൻ ആഗ്രഹമുണ്ട്. ഈ കാലത്ത്, ഇത്രയേറെ നന്മകൾ നിറഞ്ഞ മനുഷ്യരെക്കുറിച്ച്, അവർ നിസ്വാർത്ഥമായി സമൂഹത്തിൻെറ നന്മമാത്രം ലാക്കാക്കി പണിതുയർത്തുന്ന "കലാഗ്രാമം പോലെയുള്ള" സാംസ്കാരിക പ്രവർത്തനങ്ങളുടെയും നിരാശ്രയർക്കു നല്കുന്ന സഹായഹസ്തങ്ങളുടെയും കാര്യങ്ങളെക്കുറിച്ച് കലാകൗമുദിയിൽ പ്രസിദ്ധീകരിക്കാൻ കാണിച്ച സന്മനോഭാവം അഭിനന്ദനീയമാണ്. ഇതുപോലെയുള്ള പ്രവർത്തനങ്ങളെക്കുറിച്ചും മഹദ്വ്യക്തികളെക്കുറിച്ചും കൂടുതൽ അറിയുവാനുള്ള അവസരം കലാകൗമുദി വായനക്കാർക്ക്, നല്കുവാനഭ്യർത്ഥന.

**കെ.ത്രിവിക്രമവാര്യർ**
കായംകുളം.

### ആറാം വിരൽ

ഇന്നത്തെ ജീവിതരീതിയുമായി ബന്ധപ്പെട്ട ഒരു വിഷയത്തെ അതിസുന്ദരമായി അവതരിപ്പിച്ച ശ്രീ.മലയാററൂർ രാമകൃഷ്ണനെ ആദ്യമായി അഭിനന്ദിച്ചുകൊള്ളട്ടെ. അദ്ദേഹത്തിൻെറ രചനാരീതിയിൽനിന്നും തികച്ചും വേറിട്ടു നില്ക്കുന്നു ഈ നോവൽ. ഒരു സാധാരണ മനുഷ്യനെ ദൈവമാക്കി മാററിയ പ്രകൃതിയെ വളരെ ഔചിത്യത്തോടെ മലയാററൂർ നിർവഹിച്ചിരിക്കുന്നു.

**വിനോദ് കുമാർ**
വലിയവിള, സോമൻനഗർ
കരമന, തിരുവനന്തപുരം.

### രണ്ട്

സന്ന്യാസി-എല്ലാം ത്യജിച്ചവർ അവരുടെ അകത്തളങ്ങളിലെ




പൊള്ളുന്ന യാഥാർത്ഥ്യങ്ങളിലേക്ക് ആറാംവിരലിൻെറ പ്രകാശംകൊണ്ട് വെളിച്ചം തെളിച്ച് എല്ലാം കാണിച്ചുതന്ന മലയാററൂരിന് അഭിനന്ദനങ്ങൾ. ഓരോ പ്രാവശ്യവും അടുത്ത ലക്കം കലാകൗമുദിയിൽ മലയാററൂർ എന്തു പറയും എന്നറിയാൻ ജിജ്ഞാസയോടുകൂടി കാത്തിരിക്കുകയായിരുന്നു. അങ്ങനെയുള്ള കാത്തിരിപ്പിന് ഒരവസാനവും, അതോടൊപ്പം എന്തോ നഷ്ടം വന്നതുംപോലെ.

**ആർ.അജയൻ**
ലക്ഷ്മിനിവാസ്
കൊല്ലക പി.ഒ.
കരുനാഗപ്പള്ളി
കൊല്ലം-690 536.

### മൂന്ന്

നന്നായികളിച്ചു. പ്രഗല്ഭമായ മുന്നേററം കണ്ട് പ്രതിയോഗികൾ പോലും അന്തിച്ചുപോയി. പക്ഷെ കളിയുടെ അവസാനം കൊണ്ട് കളഞ്ഞു, കളഞ്ഞു തുലച്ചു, കളിയുടെ സുഖവും പോയി. കഴിഞ്ഞ കുറേ ആഴ്ചകൾ 'ആറാംവിരലുകൾക്കു' വേണ്ടി കാത്തിരിക്കുകയായിരുന്നു. തുടക്കം മുതൽ ഗംഭീര സാധനമായിരുന്നു. നല്ല അസ്സൽ സാധനം. എങ്കിലും മലയാററൂർ 'പ്രകാശം പരത്തുന്ന അത്ഭുത വിരൽ' ഫിനിഷ് ചെയ്യാൻ ബുദ്ധിമുട്ടുന്നുണ്ടായിരുന്നു. അവസാനം എങ്ങനെയോ അവസാനിപ്പിച്ചു. 'എന്തേ' ഇങ്ങനെ സംഭവിച്ചത്. അതോ മറെറാരു മാർഗ്ഗം ഉണ്ടായിരുന്നില്ലേ? വേദരാമനും സുരേഖയും കൊഴുക്കട്ടപാറുവും വല്യ്യാളും നീനാ ഹൈഡും അല്ല നീനാ സീക്കും അങ്ങനെ നീളുന്ന കഥാപാത്രങ്ങളും അസ്സലായിട്ടുണ്ട്. ശ്രീ.മലയാററൂർ രാമകൃഷ്ണനും കലാകൗമുദിക്കും 'പെരുത്ത്' നന്ദി.

**വി.ശശികുമാർ**
**നാഷനൽ എയർപോർട്ട്–**
**അഥോറിററി**
**കൊച്ചി.**

### ടി.എൻ.ശേഷൻ

ഉദ്യോഗസ്ഥവൃന്ദം പ്രവചനങ്ങൾക്കു വഴങ്ങാത്തവനെന്ന് വിശേഷിപ്പിച്ച, രാഷ്ട്രീയക്കാർ ഭ്രാന്തനെന്ന് വിളിച്ച, ചീഫ് ഇലക്ഷൻ കമ്മീഷണർ ടി.എൻ.ശേഷൻെറ ജീവിതത്തിലെയും ഔദ്യോഗിക രംഗത്തിലെയും ഏടുകളിൽനിന്നു ചികഞ്ഞെടുത്ത് വത്സാമണി 957-ാം ലക്കം കലാകൗമുദിയിൽ നിരത്തിയിരിക്കുന്നു. അതിൽ വ്യക്തിപരമായ മോഹങ്ങളില്ലാത്ത, ആരെയും ക്ലേശിപ്പിക്കാത്ത, ഈശ്വരവിശ്വാസിയായ അദ്ദേഹത്തെ ഇത്രയും വിവാദനായകനാക്കിയത് രാഷ്ട്രീയ കാപാലികന്മാരുടെ ഇംഗിതത്തിന് വഴങ്ങി അവർക്കനുകൂലമായ രീതിയിൽ പ്രവർത്തിക്കാത്തതുകൊണ്ടാണ്. വത്സാമണി അഭിനന്ദമർഹിക്കുന്നു.

**എൻ.എൻ.ലാലു**
ലാലുബുക്സ്
കോട്ടയം-10.

### രണ്ട്

ശ്രീ.ടി.എൻ.ശേഷനെ ഒററയാൾ പട്ടാളം എന്ന് വിശേഷിപ്പിച്ചത് വേണ്ടത്ര ഉചിതമായില്ല. ലെജിസ്ളേച്ചറിനെ നോക്കുകുത്തിയാക്കി ഭരണം നടത്തുന്നവർക്കെതിരെയുള്ള ശക്തമായ താക്കീതാണ് ശ്രീ.ശേഷനെന്ന പാലക്കാട്ടുകാരൻ അയ്യർ. ഭാവിതലമുറയിലെ പട്ടാളത്തിൻെറ ഇന്നത്തെ നേതാവാണദ്ദേഹം. എന്നും, എക്കാലവും പൊതുജനം തങ്ങളെ തന്നെ ചുമന്നുകൊള്ളും എന്നു കരുതുന്ന ഭരണക്കാരുണ്ടെങ്കിൽ അവർക്ക് തെററു പററിക്കൂടായ്കയില്ലല്ലോ. ശ്രീമതി വത്സാമണിക്കും കലാകൗമുദിക്കും അഭിനന്ദനങ്ങൾ.

**പി.വി. പൗലോസ്**
**മണ്ണുത്ത്**
**തൃശ്ശൂർ.**

### മൂന്ന്

ഇന്ത്യയിലെ മുഴുവൻ രാഷ്ട്രീയ പാർട്ടികളുടെയും അധികാരക്കൊതിക്കും, ജനാധിപത്യത്തിൻേറതെന്ന വ്യാജേന അണിയുന്ന കപടവേഷങ്ങൾക്കുമെതിരെ ഇന്ത്യൻ ജനാധിപത്യത്തിൻെറ ശക്തിസ്തംഭമായി, 'ഒററയാൾ പട്ടാളമായി', 'കള്ളന്മാർക്കിടയിലെ ഭീമസേനനായി' ഉയർന്നുനില്ക്കുന്ന, ശ്രീ.ടി.എൻ.ശേഷനെ മിതമായ വാക്കുകളിൽ, എന്നാൽ ഗൗരവം തീരെ ചോർന്നുപോവാതെ വരച്ചുകാട്ടിത്തന്ന ശ്രീമതി വത്സാമണിക്കും കലാകൗമുദിക്കും അഭിനന്ദനങ്ങൾ.

**കെ.കരുണാകരൻ**
നടക്കാവ്
കോഴിക്കോട്.

### നാല്

മുഖ്യ തിരഞ്ഞെടുപ്പു കമ്മീഷണർ ടി.എൻ.ശേഷനുമായി നടത്തിയ ഇൻററവ്യൂ (കലാകൗമുദി, ജനുവരി 16) അദ്ദേഹത്തിൻെറ അതുല്യമായ വ്യക്തിത്വത്തിലേക്ക് വെളിച്ചം വീശുന്നതായിരുന്നു. ധീരനും സമർത്ഥനുമായ ഒരഭ്യാസിക്ക് ആയുധം കൊടുക്കുക; എത്ര ഫലപ്രദമായി, അനായാസമായി, നിശിതമായി അതുപയോഗിക്കാമെന്നയാൾ കാണിച്ചുതരും. വിവാദപരമായേക്കാവുന്ന സ്വന്തം നടപടികളിലൂടെ ശ്രീ.ടി.എൻ.ശേഷൻ തെളിയിച്ചുകൊണ്ടിരിക്കുന്നതും അതാണ്. വാർത്താമാദ്ധ്യമങ്ങളുടെ എതിർ പ്രചരണങ്ങൾക്കിടയിലും കക്ഷിരാഷ്ട്രീയത്തിൻെറ നുകം കഴുത്തിലേററിയിട്ടില്ലാത്തവർ തുടക്കം മുതൽ തന്നെ മനസാ അദ്ദേഹത്തെ അഭിനന്ദിച്ചിരുന്നു. ഇപ്പോഴിതാ സാമാന്യജനങ്ങളുടെ ആദരവും അദ്ദേഹം നേടിക്കഴിഞ്ഞിരിക്കുന്നു. തീർച്ചയായും എല്ലാ ഭാവി തിരഞ്ഞെടുപ്പു കമ്മിഷണർമാർക്കും ശേഷനെന്ന മുൻഗാമിയെ അനുസ്മരിക്കാതിരിക്കാനാവില്ല.

**ഡോ.സി.ശശിധരൻ**
കോൺവൻറ് റോഡ്
ഷൊർണ്ണൂർ.

### അഞ്ച്

957-ാം ലക്കം കലാകൗമുദിയിലെ ശ്രീ.ടി.എൻ.ശേഷനെന്ന ഒററയാൾ പട്ടാളക്കാരനുമായി ശ്രീമതി വത്സാമണി നടത്തിയ അഭിമുഖം വായിച്ചുകഴിഞ്ഞപ്പോൾ ഒരു മോഹം! വെറുതെയാണീ മോഹം എന്നറിയാമെങ്കിലും വെറുതെ മോഹിക്കാൻ ഒരു മോഹം. ആ മോഹം എന്താണെന്നല്ലേ? മറെറാന്നുമല്ല-ഒരു പത്തുകൊല്ലം ശ്രീ.ടി.എൻ.ശേഷൻ ഭാരതത്തിൻെറ പ്രധാനമന്ത്രിയായിരുന്നെങ്കിൽ...

**എം.എൻ.പ്രകാശം**
മങ്ങാട്ട്
ഓച്ചൻതുരുത്ത്-682508

### ആറ്

വത്സാമണിയുടെ 'ടി.എൻ.ശേഷനെന്ന ഒററയാൾ പട്ടാളം' അസ്സലായി. വായിച്ചപ്പോൾ വിസ്മയം. ഇക്കാലത്ത്, ഇന്ത്യയിൽ, ഇങ്ങനെയും ഒരു 'പുരുഷനോ!' ഗീത ചൊരിഞ്ഞ ജ്ഞാനമാർഗ്ഗത്തിൻെറയും കർമ്മമാർഗ്ഗത്തിൻെറയും ആത്മസുഗന്ധത്തിൽ തുറന്നുവച്ച സത്യത്തിൻെറ അമൃതകലശംപോലെ! നമ്മുടെ സിവിൽ സെർവൻസിന് ഈ അതികായൻെറ വാക്കുകൾ പ്രചോദനമായെങ്കിൽ! വത്സാമണിക്കും കലാകൗമുദിക്കും അഭിനന്ദനം.

**പ്രൊഫ.വി.വിഘ്നേശ്വരൻ**
തോപ്പിൽ, മാവേലിക്കര.

### കെ.ആർ. ദാമോദരൻപിള്ള

പ്രഫെസർ എം. കൃഷ്ണൻനായർ, സാഹിത്യവാരഫലത്തിൽ എൻെറ മാന്യസ്നേഹിതനായിരുന്ന കെ.ആർ. ദാമോദരൻപിള്ളയെപ്പററി എഴുതികണ്ടപ്പോൾ സന്തോഷം തോന്നി. കെ.ആർ.ദാമോദരൻപിള്ള എന്ന കവി ഇന്നു വിസ്മൃതനാണ്; അദ്ഭുതമില്ല. സെക്രട്ടേറിയററിലെ ഫയൽക്കൂമ്പാരങ്ങളാൽ മൂടപ്പെട്ടുപോയ അദ്ദേഹത്തിൻെറ ഉദ്യോഗപർവ്വവും സമാപ്തമായ ഒരു പൂർവ്വചരിത്രമാണ്. പക്ഷേ, ശ്രീ. എം. കൃഷ്ണൻനായർ ഓർമ്മിച്ചപ്പോൾ ചിലതുകൂടി പറയണമെന്നു തോന്നി. നീതിനിഷ്ഠയിലും കർത്തവ്യനിർവ്വഹണത്തിലും കടുകിടയ്ക്കു വിട്ടുവീഴ്ച വരുത്താത്ത പ്രഗല്ഭനായ ഒരു ഉദ്യോഗസ്ഥനായിരുന്നു ദാമോദരൻപിള്ള. യുദ്ധകാലത്ത് സിവിൽ സപ്ളൈസ് കമ്മീഷണറായിരുന്ന അദ്ദേഹത്തിന് അനായാസമായി ലക്ഷങ്ങൾ സമ്പാദിക്കാമായിരുന്നു. എന്നാൽ നിയമത്തിൻെറ ക്ഷുരധാരയിൽ തപസ്സനുഷ്ഠിച്ചിരുന്ന ആ മനുഷ്യൻ ആരുടെയും പ്രീതിയും അപ്രീതിയും വകവയ്ക്കാതെ സ്വകർത്തവ്യം നിർവ്വഹിച്ചു. തനിക്കു കവിതയുണ്ടെന്ന് അദ്ദേഹം ആരോടും പറഞ്ഞിരുന്നില്ല. തൻെറ കീഴിൽ അസിസ്ററൻറ് സെക്രട്ടറിയായിരുന്ന ശ്രീ. ശൂരനാട്ടു കുഞ്ഞൻപിള്ളയോടുപോലും പറഞ്ഞിട്ടുണ്ടാവില്ല. പെൻഷൻ പററിയശേഷം ശാസ്തമംഗലത്ത് ഞങ്ങൾ അയൽക്കാരും പരിചയക്കാരുമായി. അന്നൊരു ദിവസം തൻെറ കവിതകളെപ്പററി അദ്ദേഹം എന്നോടു സംസാരിച്ചു. കുറെ കവിതകളെഴുതിയിരുന്ന ഒരു നോട്ടുപുസ്തകം എന്നെ ഏല്പിച്ചശേഷം, ഇതു പ്രസിദ്ധീകരണയോഗ്യമെന്നു തോന്നുന്നെങ്കിൽ ഒരു അവതാരിക എഴുതിക്കൂടേ എന്നു ചോദിച്ചു. സന്ദേഹമനസ്കനായി ഞാൻ കവിത വായിച്ചു തുടങ്ങി. വായിച്ചു കുറെച്ചെന്നപ്പോൾ സാമാന്യത്തിൽക്കവിഞ്ഞ ആശയപുഷ്ടിയും ഭാവനിർഭരതയുമുള്ള കവിതകൾ ഞാൻ കണ്ടു. കേകയ്ക്കു മാത്രം ഒഴുക്കു പോരാ. മറെറല്ലാം രചനയിലും ഭദ്രം. കേകയുടെ ആ ബന്ധശൈഥില്യത്തെപ്പററി പറഞ്ഞത് കുട്ടിക്കൃഷ്ണ മാരാരാണ്. പൊതുവെ, മാരാർക്കും നല്ല അഭിപ്രായമായിരുന്നു. (കുമാരകോടി, വഴിവിളക്കുകൾ ഇങ്ങനെ രണ്ടു സമാഹാരങ്ങൾ മാത്രമേ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളു.)

എൻെറ അവതാരിക സമാലോചന എന്ന പുസ്തകത്തിൽ ഞാൻ ഉൾപ്പെടുത്തി. അതു വേണ്ടായിരുന്നു എന്നു പണ്ഡിതനായ ജി.എൻ. പിള്ള പറയുകയും ചെയ്തു. ദാമോദരൻപിള്ളയുടെ ചില കവിതകൾ വായിക്കുമ്പോൾ അവ എഴുതിയത് കൃതഹസ്തനായ ഏതോ ഒരു യുവാവാണെന്ന് ചിലരെങ്കിലും വിചാരിച്ചിരിക്കും. ദാമോദരൻപിള്ളയ്ക്കു താൻ കവിയാണെന്നു പറഞ്ഞു നടക്കുന്നത് തൻെറ ഗൗരവഭൈരവമായ വ്യക്തിത്വത്തിന് അപകർഷകമാണെന്നു തോന്നി. കീഴുദ്യോഗസ്ഥന്മാരോടു രണ്ടു നല്ല വാക്കു പറയുന്നതും തൻെറ കർക്കശമായ കർത്തവ്യനിർവഹണത്തിന് അനുഗുണമല്ലെന്നും ധരിച്ചുവശായി. അങ്ങനെ ആ നല്ല മനുഷ്യനു തന്നോടടുത്തവരിൽ കനത്ത തെററിദ്ധാരണകൾ വളർത്തിക്കൊണ്ടു കടന്നുപോയി. അദ്ദേഹം കവികൾക്കു മാതൃകയല്ലെന്നു വരാം. പക്ഷേ, സർക്കാർ ഉദ്യോഗസ്ഥന്മാർക്ക് സവിശേഷമായ ഒരു മാതൃകയായിരുന്നു—ഇന്നു നശിച്ചുകൊണ്ടിരിക്കുന്ന ഒരു സ്പീഷിസ്.

**എസ്. ഗുപ്തൻനായർ**

### "രചന" സാഹിത്യ മത്സരം

സെക്രട്ടേറിയററ് എംപ്ളോയീസ് അസോസിയേഷൻെറ സാംസ്കാരിക വിഭാഗമായ 'രചന' വർഷംതോറും സംസ്ഥാന ജീവനക്കാർക്കായി സംഘടിപ്പിക്കുന്ന 'സുരേന്ദ്രൻ സ്മാരക സാഹിത്യ മത്സരത്തി'ലേക്ക് കൃതികൾ ക്ഷണിക്കുന്നു. കവിത/ചെറുകഥ എന്നീ ഇനങ്ങളിലാണ് മത്സരം. ഓരോ വിഭാഗത്തിലും ഒന്നും രണ്ടും സ്ഥാനങ്ങൾ ലഭ്യമാകുന്ന സൃഷ്ടികൾക്ക് സമ്മാനം നൽകുന്നതാണ്.

മുൻപ് പ്രസിദ്ധീകരിച്ചിട്ടില്ലാത്ത മൗലിക സൃഷ്ടികളായിരിക്കും മത്സരത്തിന് അയയ്ക്കേണ്ടത്.

സൃഷ്ടികൾ കടലാസ്സിൻെറ ഒരു വശത്തുമാത്രം എഴുതേണ്ടതാണ്. പങ്കെടുക്കുന്നയാളിൻെറ പേരും ഔദ്യോഗിക മേൽവിലാസവും പ്രത്യേകം കടലാസ്സിൽ എഴുതി കൃതിയോടൊന്നിച്ചയയ്ക്കേണ്ടതാണ്. കൃതികൾ 28-2-94-നു മുൻപായി കിട്ടിയിരിക്കണം.

മത്സരത്തിലേക്കുള്ള സൃഷ്ടികൾ, എ.ജി.ശശിധരൻ നായർ, കൺവീനർ, രചന, സെക്രട്ടേറിയററ് എംപ്ളോയീസ് അസോസിയേഷൻ ഓഫീസ്, ററി.സി.26/351, തിരുവനന്തപുരം എന്ന വിലാസത്തിൽ അയയ്ക്കേണ്ടതാണ്.

### നമുക്കു വിനയാന്വിതരാകാം

957-ാം ലക്കത്തിലെ 'നമുക്കു വിനയാന്വിതരാകാം' എന്ന പേരിലുള്ള വിജു വി.നായരുടെ ലേഖനം ചിന്തോദ്ദീപകമാണ്. മാനസിക അപഗ്രഥനപരമായ ഇത്തരം ലേഖനങ്ങൾ തുടർന്നും പ്രതീക്ഷിക്കുന്നു. വിജു വി.നായർക്കും 'കലാകൗമുദി'ക്കും അഭിനന്ദനങ്ങൾ.

**അനിൽകുമാർ പി.എം.**
തൃക്കരിപ്പൂര്.



## രാഷ്ട്രീയ ലേഖകൻ

# കരുണാകരൻ ചിരിക്കുന്നു

ഗൗരിഅമ്മയ്ക്കെതിരെ ശിക്ഷണനടപടിയെടുക്കുന്നതും, അവരെ പുറത്താക്കുന്നതുമെല്ലാം മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ ആഭ്യന്തരപ്രശ്നം മാത്രമാണ്. ജനങ്ങൾ അതിൽ വേവലാതി കൊണ്ടിട്ടു കാര്യമില്ല. എന്നാൽ സാധാരണക്കാരനെ, വിശേഷിച്ച് മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റ് പാർട്ടിയിലും, അതുവഴി കമ്മ്യൂണിസത്തിലും വിശ്വസിക്കുന്നവരെ പരിഭ്രാന്തരാക്കുന്നതാണ് പുറത്തുവന്നുകൊണ്ടിരിക്കുന്ന അരമനരഹസ്യങ്ങൾ. കോടികളുടെ കണക്കാണ് വെളിയിൽ വന്നിരിക്കുന്നത്. തോട്ടണ്ടി ഇറക്കുമതി വകയിൽ ഒന്നരക്കോടി. ലോവർ പെരിയാർ അണക്കെട്ടിന്റെ പേരിൽ മൂന്നുകോടി. ഇനിയും വരാനുണ്ട് എക്സൈസ് കണക്കിൽ അഞ്ചു കോടി. കോൺഗ്രസ്സുകാരോ കേരള കോൺഗ്രസ്സുകാരോ ലീഗുകാരോ അല്ല, ഈ കോടികൾ അടിച്ചെടുത്തത്. അവരായിരുന്നുവെങ്കിൽ, അതൊരു പഴമ്പാട്ടെന്നു കരുതി കളയാമായിരുന്നു. അവർക്കിടയിൽ ഇതെല്ലാം നാട്ടു നടപ്പോ താരിപ്പോ ആണല്ലോ. എന്നാൽ കോടികൾ തട്ടിയെടുത്തതിന്റെ കുന്തമുന നീണ്ടു ചെന്നിരിക്കുന്നത് സാക്ഷാൽ കമ്മ്യൂണിസ്റ്റുകാരുടെ നേർക്കാണ്. തൊഴിലാളികളോടൊപ്പം നിൽക്കുന്നവർ. അവരുടെ ചൂരും ചൂടും ഉൾക്കൊണ്ടവർ. അദ്ധ്വാനിക്കുന്ന വർഗ്ഗത്തിന്റെ കണ്ണീരൊപ്പാൻ തറ്റുടുത്തു നിൽക്കുന്നവർ. മറ്റാരെങ്കിലുമാണ്, അവർ കോടികൾ തട്ടിയെടുത്തു സാപ്പിട്ടതെന്ന് പറഞ്ഞിരുന്നെങ്കിൽ, അവരെ പാർട്ടി ശത്രുക്കളെന്നോ സി.ഐ.എ. ചാരൻമാരെന്നോ മുദ്ര കുത്താമായിരുന്നു. പച്ചിലയും കത്തിരിയും പോലെ ഇതെല്ലാം നിരത്തിയിരിക്കുന്നത്, പക്ഷേ ഗൗരി അമ്മയാണ്. നാലഞ്ചു വട്ടം നിയമസഭാംഗമായതും, മൂന്നാലു പ്രാവശ്യം മന്ത്രിയായതും മാത്രമല്ല അവരുടെ മാഹാത്മ്യം. ഇടതു മന്ത്രിസഭയിലെ ഒരേ ഒരു പുരുഷൻ എന്ന് അവർ വിശേഷിപ്പിക്കപ്പെട്ടിരുന്നു. അത്രയ്ക്കായിരുന്നു അവരുടെ മിടുക്ക്. ഭരിച്ചിരുന്നകാലത്ത് ഉദ്യോഗസ്ഥരെ വിറപ്പിച്ചിരുന്ന അവരുടെ തൻപ്രമാണിത്തം, ഉയിർത്തെ ഴുന്നേറ്റ തൊഴിലാളി വർഗ്ഗത്തിന്റെ വീറായി ചിത്രീകരിക്കപ്പെട്ടിരുന്നു. അങ്ങനെ ഇടതുപക്ഷ രാഷ്ട്രീയ സദസ്സിൽ വെട്ടിത്തിളങ്ങിയ ഗൗരിഅമ്മയാണ് കോടികൾ നേതാക്കൾ കീശയിലാക്കിയ കഥകൾ നിരത്തിവയ്ക്കുന്നത്. പച്ചക്കള്ളമാണ് ഇതെന്ന് പറയാൻ ഏതു കോന്തനും കഴിയും. പക്ഷേ അത്തരമൊരു വാക്യത്തിൽ അവസാനിപ്പിക്കാൻ സാധിക്കുന്നതല്ല, മുറ്റിപ്പഴുത്ത ഈ സത്യങ്ങൾ. എന്തെ ന്നാൽ ഔദ്യോഗിക രേഖകളാണ് ഇതിനൊക്കെ ആധാരം.

സ്വാഭാവികമായും ഈ ആരോപണങ്ങൾ ഒരു ചോദ്യം ഉയർത്തുന്നു. കോടികൾ അമുക്കിയ ഈ മാർക്സിസ്റ്റ് നേതാക്കളും, അഴിമതിക്കാരും കൈക്കൂലിക്കാരുമെന്ന് അവർ രാപകലില്ലാതെ കുറ്റപ്പെടുത്തുന്ന കോൺഗ്രസ് നേതാക്കളും തമ്മിലെന്താണ് വ്യത്യാസം. ഇന്നലെവരെ, നാമെല്ലാം വിശ്വസിച്ചിരുന്നത് മാർക്സിസ്റ്റുകാരുൾപ്പെടെയുള്ള ഇടതുനേതാക്കൾ അഴിമതിക്കും കൈക്കൂലിക്കും അതീതരാണെന്നല്ലേ? സ്വർണ്ണവും പണവും കൂമ്പാരമായി മുമ്പിൽ കൊണ്ടുവച്ചാൽ അതൊന്നു തൊട്ടുനോക്കാൻ പോലും കൂസാക്കാത്ത പരമവിശുദ്ധരാണെന്നല്ലേ അവരെക്കുറിച്ച് നാമെല്ലാം ഇക്കാലമത്രയും വിളിച്ചുകൂവി നടന്നിരുന്നത്. അതിന്റെ ആത്മവിശ്വാസത്തിലായിരുന്നല്ലോ കോൺഗ്രസ്സുകാരുടെയും അവരുടെ കൂടെ നിൽക്കുന്നവരുടെയും നേർക്ക് അഴിമതിയുടെ ചാണക വെള്ളം കോരിയൊഴിച്ചിരുന്നത്. എന്നാൽ ഇപ്പോൾ?

മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റ് പാർട്ടി നേതൃത്വത്തിന് ഗൗരിഅമ്മ ഒരു പ്രശ്നമേ അല്ലായിരിക്കാം. ഇതുപോലെ എത്രയോ ഗൗരിഅമ്മമാർ നേതൃത്വത്തിന്റെ സ്റ്റീംറോളറിൽപ്പെട്ട് ചതഞ്ഞരഞ്ഞുതീർന്നിട്ടുമുണ്ട്. പക്ഷേ മറനീക്കി അവർ കാണിക്കുന്ന അഴിമതിയുടെ ചിത്രം ബീഭത്സമാണ്. പുഴുത്തു നാറുന്നതാണ്. മനം പിരട്ടുന്നതാണ്.

കുരുണാകരൻ ഗവൺമെന്റിന്റെ അഴിമതികളുടെ നേർക്ക് വിരൽചൂണ്ടാൻ, ഇനി അവർക്കെങ്ങനെ കഴിയും? പത്തു ജനങ്ങളെ നോക്കി വായാടിത്തം പറയാമെന്നല്ലാതെ, അഥവാ അങ്ങനെ പറഞ്ഞാൽ അതു കേട്ടുനിൽക്കുന്നവരുടെ മുഖത്തു പൊട്ടിവരുന്ന പരിഹാസച്ചിരിയെ അവർക്കെങ്ങനെ നോക്കിനില്ക്കാനാവും? ഇതിന്റെ അർത്ഥം "അവരും ഇവരും" തമ്മിൽ യാതൊരു വ്യത്യാസവുമില്ലെന്നല്ലേ? ഇതിനാണോ ലക്ഷക്കണക്കിനാളുകൾ ചെങ്കൊടിയുമേന്തി നടന്നത്? വെയിലും മഴയും വകവയ്ക്കാതെ, അടിയും ഇടിയും സഹിച്ച് ബീഡിത്തൊഴിലാളിയും കൃഷിത്തൊഴിലാളിയും, കരിങ്കൽ തൊഴിലാളിയും, അങ്ങനെ അനവധി അനവധിപേർ ഈ പാർട്ടിയുടെ വിറകുവെട്ടികളും വെള്ളംകോരി കളുമായി നടന്നത് എന്തിനായിരുന്നു? സ്റ്റേറ്റിന്റെ വകയായ കോടിക്കണക്കിനു രൂപ മോഷ്ടിക്കാനോ? ആരെ നോക്കി ഇനി പറയാനാവും, നിങ്ങൾ അഴിമതിക്കാരനാണ്, കൈക്കൂലിക്കാരനാണ്, ജനദ്രോഹിയാണ് എന്നൊക്കെ.

ഇങ്ങനെയെല്ലാം നടക്കുമ്പോൾ, ഇതെല്ലാം നോക്കിയിരുന്ന് കരുണാകരൻ ചിരിക്കുകയാണ്. ആ ചിരിയുടെ നേർക്കു നോക്കാൻ ഇനി ആർക്കു കഴിയും?





## എം.പി. നാരായണപിള്ള

# തെക്കോട്ടടിക്കുന്ന പെൻറുലം

കേ..ളം ഉണ്ടാകുന്നതിനുമുമ്പ് നമുക്ക് തിരുവിതാംകൂറും കൊച്ചിയും മലബാറു മുണ്ടായിരുന്നു.

ഇതിൽ തിരുവിതാംകൂർ ബ്രിട്ടീഷുകാരുടെ സംരക്ഷണയിൽ കഴി ത്തിരുന്ന ഒരു പരമാധികാര രാഷ്ട്രമായിരുന്നു. അതിന് സ്വന്തം സ്റ്റാമ്പും (അഞ്ചലാപ്പീസിൽ കിട്ടുന്നത്) കറൻസിയും (28 ബ്രിട്ടീഷ് രൂപ, ഇരുപത്തിയെട്ടര സർക്കാർ രൂപ) ദേശീയഗാനവും (വഞ്ചിഭൂമിപാതേ ചിരം) ഉണ്ടായിരുന്നു. സായിപ്പന്മാർപോലും ബഹുമാനിച്ചിരുന്ന സി.പി.രാമസ്വാമി അയ്യരെപ്പോലുള്ള ദിവാന്മാരുണ്ടായിരുന്നു. കുര്യാച്ചിറയ്ക്കപ്പുറം കൊച്ചിയും ഒരു രാജ്യമായിരുന്നു. പക്ഷെ ചെറിയരാജ്യമായിപ്പോയതിന്റെ പോരായ്മകളും ഗുണങ്ങളും അതിനുണ്ടായിരുന്നു. മലബാറാണെങ്കിൽ ബ്രിട്ടീഷുകാർ നേരിട്ടു ഭരിച്ചിരുന്ന മദ്രാസ് പ്രവിശ്യയിലെ ഒരു ജില്ല മാത്രമായിരുന്നു. മലബാറിൽ നിന്നൊരു എം.എൽ.എ തമിഴ്നാട് അസംബ്ളിയിൽ പോയിരുന്നാലത്തെ ദാരുണമായ സ്ഥിതിയൊന്ന് ഓർത്തുനോക്കുക. മദിരാശി രാഷ്ട്രീയത്തിലെ അവശ ക്രിസ്ത്യാനികളാകാനല്ലേ അവർക്ക് പററൂ.

സ്വാഭാവികമായും കേരള രാഷ്ട്രീയത്തിന്റെ മുഖ്യധാര-അതായത് യഥാർത്ഥ തെരുവു രാഷ്ട്രീയം-തിരുവിതാംകൂറിലായിരുന്നു 1957 വരെ. അതിനുശേഷം ക്രമേണ മലബാറിന്റെ പ്രാധാന്യം വർദ്ധിച്ചു. ക്ളോക്കിന്റെ പെൻറുലം ആടുന്നപോലെ ഇപ്പോഴത് വടക്കേ അററത്തേക്ക് പോയിരിക്കുന്നു. വന്നുവന്ന് കേരളത്തിന്റെ മുഖ്യമന്ത്രിയാകാനുള്ള പ്രധാന യോഗ്യത കണ്ണൂർ ജില്ലയിൽ ജനിക്കണമെന്നായിക്കഴിഞ്ഞിരിക്കുന്നു. കരുണാകരനായാലും നായനാരായാലും. നാളെ ഒരു കോമ്പ്രമൈസ് സ്ഥാനാർത്ഥിയായി എം.വി. രാഘവൻ മുഖ്യമന്ത്രിയായാൽപ്പോലും നമുക്കദ്ഭുതപ്പെടാൻ പററില്ല. പണ്ടായിരുന്നെങ്കിൽ പട്ടംതാണുപിള്ളയുടെ പേരാണാദ്യം മനസ്സിൽ വരിക.

കേരള രാഷ്ട്രീയത്തിന്റെ പെൻറുലം തെക്കുനിന്ന് വടക്കോട്ട് തിരിഞ്ഞത് 1957-ൽ ആയിരുന്നു. തിരഞ്ഞെടുപ്പു നടക്കുമ്പോഴും കമ്മ്യൂണിസ്ററുകാർ ഭൂരിപക്ഷം നേടുമ്പോഴുമൊക്കെ എല്ലാവരും കരുതിയത് ടി.വി. തോമസ് മുഖ്യമന്ത്രിയാകുമെന്നായിരുന്നു. കാരണം, അദ്ദേഹമായിരുന്നല്ലോ അതുവരെ പ്രതിപക്ഷ നേതാവ്. പിൽക്കാലത്ത് നമുക്ക് മനസ്സിലായി-മുഖ്യമന്ത്രിയാകാനുള്ള സീനിയോറിറ്റി പാർട്ടിക്കകത്ത് ടി.വിക്കില്ലെന്ന് കണ്ടുപിടിച്ചത് ദില്ലിയിലെ പാർട്ടി നേതൃത്വമായിരുന്നെന്നും തിരുമേനി മുഖ്യമന്ത്രിയായി വരാനിടയായത് പാർട്ടി നേതൃത്വത്തിന്റെ ഉത്തരവനുസരിച്ചായിരുന്നെന്നും.

മറിച്ചായിരുന്നു സംഭവിച്ചിരുന്നതെങ്കിലോ? ടി.വി.തോമസ് ആദ്യത്തെ മുഖ്യമന്ത്രിയാകും. പാർട്ടിക്കകത്തെ തിരുമേനിയുടെ ഉയർച്ച കുറേക്കൂടി വേഗത്തിലാകും. (മന്ത്രിയാകുന്നത് കമ്മ്യൂണിസ്ററ് പാർട്ടികൾക്കകത്ത് ഒരാളുടെ ശക്തി വർദ്ധിപ്പിക്കാനല്ല, കുറയ്ക്കാനാണ് പലപ്പോഴും സഹായിക്കുക. ആദ്യത്തെ കമ്മ്യൂണിസ്ററ് മന്ത്രിസഭ 'തിരുവിതാംകൂർ രാഷ്ട്രീയത്തിന്' വിട്ടിരുന്നെങ്കിൽ ഒരുപക്ഷെ വിമോചന സമരം പൊളിഞ്ഞേനെ. കാരണം, ഒരേസമയത്ത് വിദ്യാഭ്യാസ ബില്ലും ഭൂനയവും കൊണ്ടുവന്നു നായന്മാരെയും ക്രിസ്ത്യാനികളെയും ഒററയടിക്ക് ശത്രുക്കളാക്കുന്ന രാഷ്ട്രീയമുണ്ടാകുമായിരുന്നില്ല. അതിനുള്ള ചില നീക്കങ്ങൾ വന്നതിന് തടസ്സം നിന്നത് പാർട്ടിക്കാരെക്കാൾ ഏറെ സഹയാത്രികരായിരുന്നെന്നും കിംവദന്തികളുണ്ട്.

വിമോചനസമരം വിജയിച്ചില്ലായിരുന്നെങ്കിൽ പാർട്ടിയിലെ പിൽക്കാലത്തുണ്ടായ ഭിന്നിപ്പ് ഇതുപോലാകുമായിരുന്നോ? നമുക്കറിയില്ല. എന്തുമാതിരിയുമാകാം. ഏതായാലും ഇന്ത്യൻ രാഷ്ട്രീയത്തിന് വേറൊരു വഴിക്ക് തിരിയാമായിരുന്നു. ഏതായാലും 1957 മുതലുള്ള കേരളരാഷ്ട്രീയം പെൻറുലത്തിന്റെ വടക്കോട്ടുള്ള യാത്രയായിരുന്നു. അതിന്റെ തെക്കോട്ടുള്ള യാത്രയായി നമ്മൾ ഇപ്പോഴത്തെ ഗൗരിയമ്മ പ്രശ്നം കാണാൻ ശ്രമിച്ചാലോ?

അങ്ങനെ കാണാൻ നമുക്ക് മനസ്സിൽനിന്ന് ജാതിചിന്ത മാററണം. ഗൗരിയമ്മയ്ക്കെവിടെയാണ് ജാതി? ഗൗരിയമ്മയെ "ചോവത്തിയായി" കാണുന്നത് സഹോദരൻ അയ്യപ്പനെ "ചോവനായി" കാണുന്നതുപോലെയാണ്! ശുദ്ധ അസംബന്ധം. കേരളത്തിലെ പെൻഷൻപ്രായം കഴിഞ്ഞ ഒരു നേതാവിനും ജാതിചിന്തയില്ല: കരുണാകരനോ നായനാർക്കോ നമ്പൂതിരിപ്പാടിനോ അച്ചുതാനന്ദനോ ഇതില്ല. പക്ഷേ, രാഷ്ട്രീയം കുലത്തൊഴിലായതുകൊണ്ട് ജാതി എന്ന ആയുധം വേണ്ടിടത്തു ഉപയോഗിക്കാൻ ഇവർക്കൊരു മടിയുമുണ്ടാകില്ല. അതാണ് രാഷ്ട്രീയം. അപ്പോളെന്തിനാണീ കളിയൊക്കെ? കമ്മ്യൂണിസ്ററു പാർട്ടികളിൽ ഒരു നേതാവും പാർട്ടിയെക്കാൾ വലുതല്ല. ഇന്ത്യൻ കമ്മ്യൂണിസത്തിന്റെ പിതാവായി കരുതിയിരുന്ന ഡാംഗെയെ സി.പി.ഐക്കാർപോലും പുറത്താക്കിയില്ലേ? ട്രോട്സ്കിയെ തട്ടിയ ചരിത്രം. ലിൻപിയാവോവിനെ തട്ടിയ കഥ. ഇതൊക്കെ പാർട്ടികളുടെ സ്വഭാവമാണ്.

ഗൗരിയമ്മ പ്രശ്നത്തിൽനിന്ന് നമ്മൾ ജാതി എന്ന തെററിദ്ധാരണ മാററിയാൽ ബാക്കിയെന്താണുള്ളത്? പാർട്ടിയുടെ ആരോപണങ്ങളിൽ വലിയ കഴമ്പില്ലെന്ന് നമുക്കറിയാം. അപ്പോൾ മറെറന്തെങ്കിലും ഒരു ലക്ഷ്യം വേണ്ടേ?

ഏറെ ചികഞ്ഞുനോക്കുമ്പോൾ ഒരു ലൈൻ തെളിയുന്നു. മാർക്സിസ്ററ് പാർട്ടിയെ സംബന്ധിച്ചിടത്തോളം മുഖ്യമന്ത്രിയെന്നതിലും വലിയ തസ്തിക പാർട്ടി സെക്രട്ടറിയുടേതാണ്. അടുത്ത തിരഞ്ഞെടുപ്പു ഉടനെ വന്നാൽ ഇടതുമുന്നണിക്ക് ഭൂരിപക്ഷം കിട്ടും. സ്വാഭാവികമായും മുഖ്യമന്ത്രിയാവുക അച്ചുതാനന്ദനായിരിക്കും. അച്ചുതാനന്ദനെ മുഖ്യമന്ത്രിയാക്കണമെന്ന് നിർബന്ധമുള്ള ഒരാൾ കേരളത്തിലുണ്ട്. ഇ.കെ. നായനാർ.

സ്നേഹം കൊണ്ടല്ല. കടുത്ത പക, അല്ലെങ്കിൽ പ്രതികാരദാഹം കൊണ്ടാണ്.

നായനാർ മുഖ്യമന്ത്രിയായിരുന്ന കാലത്തേക്ക് നമ്മുടെ മനസ്സ് തിരിച്ചുവിടുക. അന്ന് പാർട്ടി സെക്രട്ടറിയായി എ.കെ.ജി.സെൻററിലിരുന്നത് അച്ചുതാനന്ദനായിരുന്നില്ലേ? അന്നെന്തായിരുന്നു നായനാരുടെ സ്ഥിതി? സകല കാര്യത്തിലും പാർട്ടി ഇടപെടും. ഇടവും വലവും തിരിയാൻ വയ്യാത്തവണ്ണം നായനാരെ എത്രയാണ് അച്ചുതാനന്ദൻ ദ്രോഹിച്ചിരിക്കുന്നത്. 'പാർട്ടിയുടെ തീരുമാനം നടപ്പിലാക്കുകയായിരുന്നു താനെന്ന്' അച്ചുതാനന്ദന് പറയാം. പക്ഷേ, പ്രവർത്തിക്കുന്നതിനല്പം മയം വേണ്ടായിരുന്നോ? തൽഫലമായി നായനാരുടെ പ്രമേഹവും രക്ത'സമ്മർദ്ദ'വുമൊക്കെ കൂടി. ഈ നിലയിൽ അധികകാലം തുടർന്നിരുന്നെങ്കിൽ ആള് ബാക്കിയുണ്ടാകില്ലായിരുന്നു.

നായനാർ ബുദ്ധിമാനായിരുന്നതുകൊണ്ട് തമാശയൊക്കെപ്പറഞ്ഞ് എങ്ങനെയോ ജീവനും കൊണ്ട് രക്ഷപ്പെട്ടു.

മുഖ്യമന്ത്രിക്കസേരവിട്ട് പാർട്ടി സെക്രട്ടറിയായി വന്ന ദിവസം നായനാർ മനസ്സിലെടുത്ത തീരുമാനമാണ് താൻ പാർട്ടി സെക്രട്ടറിയായി

രിക്കുന്ന കാലത്ത് തന്നെ അച്ചുതാനന്ദനെ മുഖ്യമന്ത്രിയാക്കി വച്ചിട്ട് പണ്ട് തന്നോടു ചെയ്ത സകലമാന ദ്രോഹങ്ങളും പലിശയടക്കം തിരിച്ചുകൊടുക്കുക. അതിന്റെ ഭാഗമാണ് നമ്മളിപ്പോൾ മാർക്സിസ്റ്റ് പാർട്ടിയിൽ കാണുന്ന പല സംഘർഷങ്ങളും.

ഇവിടെ എന്തൊക്കെ നാടകങ്ങൾ നടന്നാലും നായനാർ പാർട്ടി സെക്രട്ടറിയായിരുന്നാൽ അച്ചുതാനന്ദൻ മുഖ്യമന്ത്രിയാകും. അതു കഴിഞ്ഞ് വരുന്ന നാടകത്തിലെ സീനുകളായിരിക്കും സൂപ്പർ ഹിറ്റ്.

ലളിതമായ ജീവിതം വളരെ ചിട്ടയോടെ പാലിക്കുകയും തൽഫലമായി വേണ്ടത്ര ആരോഗ്യം നിലനിർത്താൻ കഴിയുകയും ചെയ്തിട്ടുള്ള ഒരു നേതാവാണല്ലോ, അച്ചുതാനന്ദൻ. മുഖ്യമന്ത്രിയല്ല, പ്രധാനമന്ത്രിയായാൽപ്പോലും ഇതുപോലൊക്കെ ജീവിക്കാമെന്ന ധാരണയാണ് അദ്ദേഹത്തിന്. പക്ഷേ, മുഖ്യമന്ത്രിയായിട്ടിരുന്ന്, മടുത്ത് ഊരിപ്പോന്ന ഒരു പാർട്ടി സെക്രട്ടറിയാണ് എ.കെ.ജി. സെൻററിലിരിക്കുന്നതെങ്കിലോ? മറുത്തു പറയാൻ പോയിട്ട് മറന്നുപോയിയെന്നുപോലും പറയാൻ വയ്യാത്ത നിലയാകും അച്ചുതാനന്ദന്. മനുഷ്യജീവിയല്ലേ, ടെൻഷൻ വരും. മാനസികമായ സംഘർഷങ്ങൾ വരും. നായനാരെപ്പോലെ തമാശ പറയുന്ന ശീലമില്ലാത്തതുകൊണ്ട് ഈ ടെൻഷനൊക്കെ ബ്ളഡ് പ്രഷർ ആയിട്ടോ പ്രമേഹമായിട്ടോ മാറും. അതൊക്കെ കണ്ട് ഉള്ളിൽ ചിരിച്ചു തലതല്ലാനായിട്ട് എ.കെ.ജി സെൻററിൽ നായനാരുണ്ടായിരിക്കും.

ഈ സംഘർഷത്തിൽ അച്ചുതാനന്ദന് രക്ഷപ്പെടാൻ പററിയാൽ കേരള രാഷ്ട്രീയത്തിന്റെ പെൻറുലം വഴിയിൽ തങ്ങാതെ തെക്കോട്ടുപോരും. നാല്പതു വർഷത്തിനു ശേഷം വീണ്ടും പഴയ തിരുവിതാംകൂർ മുകളിൽ വരും.

ഇത്തരം നാടകം കാണാനുള്ള നമ്മുടെ കഴിവ് ജാതിയെപ്പററി ചിന്തിക്കാൻ തുടങ്ങിയാൽ നഷ്ടപ്പെടും. രാഷ്ട്രീയക്കാർ ഏതു തരക്കാരായാലും ഒരേ ജാതിയിൽപ്പെട്ടവരാണ്. അധികാരത്തെ പൂജിക്കുന്ന ജാതിക്കാർ. നമ്മളറിയുന്ന ജാതിചിന്തയും വർഗ്ഗീയതയുമൊക്കെ കേവലം ആയുധങ്ങളായിട്ടാണവർ കാണുക.

ഒററപ്പാലം തിരഞ്ഞെടുപ്പുഫലം വന്നപ്പോൾ നമ്മൾ കരുതി–അടുത്ത തിരഞ്ഞെടുപ്പിൽ ഒരു 110 സീററുമായിട്ട് ഇടതുമുന്നണി വരുമെന്ന്. ഇതോടെ കോൺഗ്രസ്സുകാരുടെ ആഫീസു പൂട്ടിയെന്നും കരുതി. അപ്പോഴിതാ ഗുരുവായൂരപ്പൻ ഗൗരിയമ്മ പ്രശ്നം പോലൊന്ന് കൊണ്ടുവന്നത് കണ്ടില്ലേ? മൂന്നുനാലു ജില്ലകളിൽ എന്തായിരിക്കുമിതിന്റെ ഫലം? ഇതാണ് ദൈവത്തിന്റെ കളി. കരുണാകരൻ പതിവായി ഗുരുവായൂർ പോകുന്നതെന്തിനാണെന്നിപ്പോൾ മനസ്സിലായില്ലേ? അതുകൊണ്ട് ഇനി നായനാരും അച്ചുതാനന്ദനുമൊക്കെ അല്പം ദൈവവിശ്വാസം ഉണ്ടാക്കിയെടുക്കണം. ദൈവമില്ലെന്നറിഞ്ഞുകൊണ്ടുതന്നെ ഒരാൾക്ക് ദൈവവിശ്വാസിയാകാൻ പററും.



# ഇവിടെ, ഇതൊന്നും ആരും ശ്രദ്ധിക്കുന്നില്ല

സ്ററാഫ് ലേഖകൻ



കർഷക സെമിനാർ പി.പി.തങ്കച്ചൻ ഉൽഘാടനം ചെയ്യുന്നു പി.ജെ.ജോസഫ് ഏലിയാസ് സഖറിയ (ഇടത്തേ അററം) എന്നിവരെ ചിത്രത്തിൽ കാണാം.

ഇന്ത്യ സ്വയംപര്യാപ്ത ഗ്രാമസമൂഹങ്ങളുടെ ഒരു സമുച്ചയമായിരുന്നുവെന്നത് അംഗീകൃത ചരിത്ര സങ്കല്പമാണ്. സ്വയംപര്യാപ്ത ഗ്രാമസമൂഹമെന്നതിന്റെ പരിമിതികളും സാദ്ധ്യതകളും പിൽക്കാല ഇന്ത്യൻ സമൂഹ രൂപീകരണത്തെ പ്രഗാഢം നിർണ്ണയിച്ചിട്ടുമുണ്ട്. മനുഷ്യനു ജീവിക്കുവാനുള്ള പ്രാഥമിക സൗകര്യങ്ങളിൽ തീർച്ചയായും ഈ ഭൂഖണ്ഡത്തിലെ ജനത ഒരുകാലത്ത് സ്വയംപര്യാപ്തമായിരുന്നു എന്നതാണ് അതിന്റെ ഏററവും സുപ്രധാനമായ സാദ്ധ്യത. ഒപ്പംതന്നെ അധികാരരംഗത്തുണ്ടായ അധിനിവേശങ്ങളെ സമഗ്രമായി പ്രതിരോധിക്കാൻ പോന്നവിധം ഏകാഭിപ്രായബദ്ധമായ ഒരു സാമൂഹ്യ ഉത്തരവാദിത്വം ഏറെറടുക്കാൻ ഇന്ത്യൻ ജനതയെ വൈകിച്ചത് വാട്ടർ ടൈററ് കമ്പാർട്ടുമെൻറുകളെന്ന നിലയ്ക്കുള്ള അതിന്റെ ആഭ്യന്തര ഭിന്നതയാണെന്നത് ശക്തമായ പരിമിതിയായിരുന്നു. ഈ ദ്വന്ദ്വാവസ്ഥയ്ക്ക് ചരിത്ര പരിണതി സംഭവിക്കുന്നത് കൊളോണിയലിസത്തിന്റെ രംഗപ്രവേശത്തോടും, തുടർന്ന് ആഭ്യന്തര–രാജ്യാന്തര വിപണികളുടെ വികാസത്തോടും, ഈ വികാസത്തിനു സമാന്തരമായി സംഭവിച്ച ഗതാഗതമടക്കമുള്ള പശ്ചാത്തല സൗകര്യങ്ങളുടെ രൂപീകരണത്തോടും, ഏററവും പ്രധാനമായി ദേശീയപ്രസ്ഥാനം സൃഷ്ടിച്ച രാഷ്ട്രബോധത്തോടെയുമാണെന്നത് ഇന്ത്യയുടെ ആധുനികചരിത്രം സാക്ഷ്യപ്പെടുത്തുന്നു. വ്യവസായ വികസനവും രാഷ്ട്രബോധവും രാജ്യത്തിന്റെ സ്വാതന്ത്ര്യത്തെ സാക്ഷാത്കരിച്ചെങ്കിൽ മറുപുറത്ത് കൊളോണിയൽ ചൂഷണം ഇന്ത്യൻ ഗ്രാമങ്ങളുടെ സ്വയംപര്യാപ്തതയെ സ്പഷ്ടമായി ഇല്ലായ്മചെയ്തു. ഇന്ത്യൻ കാർഷികരംഗത്തെ വികസനത്തിന്റെ കേന്ദ്രഭാഗത്തുനിന്നും പാർശ്വഭാഗത്തേക്കു മാററി സ്ഥാപിക്കുന്നതോടെയാണ് ക്ഷാമവും ഭക്ഷ്യദൗർലഭ്യവുമടക്കമുള്ള ദുരന്തങ്ങളുടെ കുത്തൊഴുക്കാരംഭിക്കുന്നത്. നാളിതുവരെയുള്ള വികസന മാതൃകകളും വികസ്വര സമ്പദ്‌വ്യവസ്ഥയെ സംബന്ധിച്ച വീക്ഷണങ്ങളും കാർഷികരംഗത്തോടു സ്വീകരിച്ച തെററായ സമീപനം വികലവും അവിശുദ്ധവും അങ്ങേയററം പരിമിതവുമായ ഒരു രാഷ്ട്ര സമ്പദ്‌വ്യവസ്ഥയ്ക്കാണ് വിത്തെറിഞ്ഞതെന്ന് നമ്മുടെ വർത്തമാനാവസ്ഥയിൽനിന്നും ലളിതമായി മനസ്സിലാക്കാവുന്നതാണ്.

പ്രാദേശികരംഗത്ത് കേരളത്തിന്റെ കാര്യം പരിശോധിക്കാം. നാം ഒന്നും ഉല്പാദിപ്പിക്കുന്നില്ലായെന്നും, ഒരു വ്യവസായവും കാര്യക്ഷമമായി നടത്തുന്നില്ലായെന്നും, ഉപഭോഗികളുടെ ആശ്രിതസമൂഹമാണ് കേരളമെന്നും, തോട്ടം—നാണ്യവിളകളിൽനിന്നു ലഭിക്കുന്ന വിദേശനാണ്യവും പിന്നെ ഗൾഫ് പണവുമാണ് കേരളത്തിന്റെ മാന്ത്രികമായ സമ്പദ്‌വ്യവസ്ഥയെ പിടിച്ചുനിർത്തുന്നതെന്നുമുള്ള വസ്തുത ഒരു പുതിയ അറിവല്ല. ഈ ഇന്ദ്രജാലം പക്ഷേ, സ്ഥിര സ്ഥായിയല്ല എന്നത് അടിയന്തര പ്രതിസന്ധിയായി നാം അനുഭവിച്ചു തുടങ്ങിയിരിക്കുന്നു. നിത്യജീവിതത്തിന്റെ എല്ലാ മേഖലകളിലും ഇതര സമൂഹങ്ങളോടുള്ള കേരളീയന്റെ ആശ്രിതത്വം അപകടരമാംവിധം വർദ്ധിച്ചിരിക്കുന്നുവെന്നത് മലയാള സമൂഹത്തിന്റെ ഭാവിയെ കൂടുതൽ ആശങ്കാകുലമാക്കുന്നു. എന്നാൽ അരനൂററാണ്ടു മുമ്പുവരെ കേരളത്തിന്റെ അവസ്ഥ ഇതായിരുന്നില്ല. ഒരു സമൂഹമെന്ന നിലയ്ക്കു മാത്രമല്ല, ഒരു വീട് എന്ന നിലയ്ക്കുതന്നെ സ്വയംപര്യാപ്തമായിരുന്ന കേരളീയ ജീവിതത്തെക്കുറിച്ച് തകഴിയുടെ കയറിൽ നിരവധി സൂചനകളുണ്ട്. രാവിലെ തൊടിയിലിറങ്ങി വെള്ളരിയും ചീരയും പടവലവും പറിച്ച് ഭക്ഷണമൊരുക്കുന്ന കേരളത്തിലെ വീടുകളുടെ പഴയ ചിത്രം നമുക്കിന്ന് ഒരുപോലെ അദ്ഭുതവും വിസ്മയവുമാണ്. ഇന്നാകട്ടെ, അരിയും ഗോതമ്പും പച്ചക്കറികളും പഴവർഗ്ഗങ്ങളുംകൊണ്ട് ആന്ധ്രയുടെയും പഞ്ചാബിന്റെയും കർണ്ണാടകത്തിന്റെയും തമിഴ്നാടിന്റെയും ചരക്കുവണ്ടികൾ നമ്മുടെ സമ്പദ്‌വ്യവസ്ഥയുടെയും സാമൂഹ്യജീവിതത്തിന്റെയും നെഞ്ചിൽ പണിതിട്ട നാഷനൽ ഹൈവേയിൽ രാത്രിസഞ്ചാരം നടത്തുന്നു. ഒരുമുറി തേങ്ങയ്ക്കും ഒരുനാഴി അരിക്കും യാതൊരുളുപ്പുമില്ലാതെ നാം ബ്ളാക്ക് മാർക്കററിൽ ക്യൂ നില്ക്കുന്നു. ഈ ദൈന്യാവസ്ഥ ആത്യന്തികമായി ബാധിക്കുന്നത് ഒരു ജനതയുടെ ഇച്ഛാശക്തിയെയും മനുഷ്യ മൂലധനത്തെയുമാണെന്നത് സമ്പദ്ശാസ്ത്രകാരന്മാരുടെ അക്കാദമിക് ഗ്രാഫുകൾക്കുമപ്പുറത്തെ ഭീഷണിയാണ്. ആ നിലയ്ക്ക് ദുരന്തം കൊട്ടിയടയ്ക്കുന്നത് ഒരു വംശമെന്ന നിലയ്ക്ക് കേരളീയന്റെ അതിജീവന സാദ്ധ്യതകളുടെ വാതിലാണെന്നത് അതിശയോക്തിയല്ല. ഈ തിരിച്ചറിവിന്റെ ആകുലതകളെ അവതരിപ്പിക്കുകയും പങ്കുവയ്ക്കുകയും ചെയ്ത സജീവമായ ഒരു സമ്മേളനം ഇക്കഴിഞ്ഞ 5,6,7,8 തീയതികളിൽ തൊടുപുഴയിൽ നടക്കുകയുണ്ടായി. ഗാന്ധിജി സ്ററഡി സെൻററിന്റെ ആഭിമുഖ്യത്തിലും മുൻ മന്ത്രി ശ്രീ. പി.ജെ. ജോസഫിന്റെ നേതൃത്വത്തിലും കേരളത്തിന്റെ വിവിധ ഭാഗങ്ങളിൽനിന്നും നൂറുകണക്കിന് കർഷകരെ പങ്കെടുപ്പിച്ചുകൊണ്ടു നടത്തിയ 'കാർഷിക മേള–94' എന്ന പ്രസ്തുത പരിപാടി സെമിനാറുകൾകൊണ്ടും വിളപ്രദർശനം, കാളവണ്ടിയോട്ട മത്സരം തുടങ്ങിയ നാട്ടുത്സവങ്ങൾകൊണ്ടും, സർവ്വോപരി ജനഭാഗധേയംകൊണ്ടും സമ്പന്നമായിരുന്നു. പ്രസക്തവും പ്രധാനവുമായ ഈ അന്വേഷണത്തിന്റെയും കൂടിച്ചേരലിന്റെയും ഒരു ഹ്രസ്വ റിപ്പോർട്ടാണ് തുടർന്നുള്ളത്.

''ഗാന്ധിജി സ്ററഡി സെൻറർ 1983–ൽ സാമൂഹ്യ സേവനാടിസ്ഥാനത്തിൽ പ്രവർത്തിക്കാൻ രൂപീകരിച്ച രാഷ്ട്രീയാതീതമായ ഒരു സംഘടനയാണ്.'' സ്ററഡി സെൻററിന്റെ സെക്രട്ടറിയും കാർഷികമേളയുടെ ഊർജ്ജസ്വലനായ സംഘാടകനുമായ ശ്രീ. ഏലിയാസ് സഖറിയ പറയുന്നു. ''89 മുതൽ കേരളത്തിന്റെ കിഴക്കൻപ്രദേശങ്ങളിലെ കർഷകരെ ഉൾപ്പെടുത്തി ഞങ്ങൾ കാർഷികമേളകൾ സംഘടിപ്പിച്ചു പോരുന്നു. പ്രധാനമായും ഈ പ്രവർത്തനത്തിന്റെ ലക്ഷ്യം ഉത്തരവാദിത്വ ബോധമുള്ള ഒരു കാർഷിക സമൂഹത്തിന്റെ രൂപീകരണംതന്നെയാണ്. കേരളത്തിന്റെ സാമ്പത്തിക പരാധീനതകളെ സമഗ്രമായി അതിജീവിക്കാൻ കഴിയുംവിധം സ്വയം പ്രാപ്തമാകാൻ നമ്മെ സഹായിക്കുക കാർഷികമേഖലയുടെ വികാസമായിരിക്കും. ഈ ബോധവൽക്കരണമാണ് സ്ററഡി സെൻറർ ലക്ഷ്യം വയ്ക്കുന്നത്.''

ജനുവരി 5–ാം തീയതി രാവിലെ കേരള നിയമസഭാ സ്പീക്കർ ശ്രീ. പി.പി. തങ്കച്ചൻ കാർഷികമേള ഉദ്ഘാടനം ചെയ്തു. കാർഷിക മേഖലയുടെ സമഗ്ര വികസനത്തിന് ദേശീയ കാർഷിക നയം അനിവാര്യമാണെന്ന ഉദ്ബോധനത്തോടെയാണ് അദ്ദേഹം തന്റെ പ്രഭാഷണം ആരംഭിച്ചത് — ''സംസ്ഥാനത്ത് കാർഷികനയം പ്രഖ്യാപിച്ചുവെങ്കിലും കാര്യമായ ഫലമുണ്ടെന്നു പറയാനാവില്ല. ഇവിടെ മാത്രം നയമുണ്ടായതുകൊണ്ട് കാര്യമില്ല. കയററുമതി, ഉല്പന്നങ്ങളുടെ സംരക്ഷണം, ഇറക്കുമതി എന്നിവ സംബന്ധിച്ചുള്ള തീരുമാനം രാജ്യമൊട്ടാകെ ബാധകമാകും. ഈ സാഹചര്യത്തിലാണ് സമഗ്ര ദേശീയ കാർഷിക നയത്തിനുള്ള പ്രസക്തി. മണലാരണ്യമായ ഇസ്രയേൽ കാർഷികരംഗത്തു നടത്തിയ വമ്പിച്ച കുതിച്ചുചാട്ടം കേരളം ശ്രദ്ധം പഠിക്കേണ്ടതുണ്ട്. മൂന്നു കിലോമീററർ അകലെനിന്നുപോലും പൈപ്പുകൾവഴി വെള്ളം കൊണ്ടുവന്ന് ജാഗ്രതയോടെ ജലസേചനം നടത്തിയാണ് ഇസ്രായേൽ അദ്ഭുതങ്ങൾ സൃഷ്ടിക്കുന്നത്.'' ദേശീയ കാർഷിക നയം, ജലസേചന നയം തുടങ്ങിയ ഉപചാരപദങ്ങളുടെ അകമ്പടിയോടെ കേരള കാർഷിക രംഗത്തെ പരിപോഷിപ്പിക്കാൻ ഗിരിപ്രഭാഷണങ്ങൾ ധാരാളം നടത്തുന്ന കേരള സർക്കാരുകളുടെ ബാക്കിപത്രത്തിൽ പൈപ്പ് കുംഭകോണത്തിന്റെയും വനംകൊള്ളയുടെയും ഭൂമി അഴിമതിയുടെയും ഫാക്ടടക്കമുള്ള വളനിർമ്മാണശാലകളുടെ ശവക്കുഴിതോണ്ട



മലയോര മണ്ണിൽ വിളഞ്ഞ കനകം

ലിന്റെയും ലാഭമാണെന്നത് സൗകര്യപൂർവ്വം മറന്നു രസിക്കേണ്ട വസ്തുതകളല്ല. ഇക്കാര്യങ്ങളൊക്കെ ശ്രീ. പി.പി. തങ്കച്ചനും അറിയാമെന്ന് നാം പ്രത്യാശിക്കുക.

കേരളത്തിലെ മികച്ച കർഷകരിലൊരാളും മുൻ മന്ത്രിയുമായ ശ്രീ. പി.ജെ. ജോസഫാണ് ഗാന്ധിജി സ്റ്റഡി സെന്ററിന്റെ ചെയർമാൻ. അദ്ദേഹത്തിന്റെ നേതൃത്വത്തിലാണ് കാർഷികമേള സംഘടിപ്പിക്കപ്പെട്ടിട്ടുള്ളത്. ഈ മേളയിലുടനീളം അദ്ദേഹത്തിന്റെ സജീവ സാന്നിദ്ധ്യം ഉണ്ടായിരുന്നു. ശ്രീ. പി.ജെ. ജോസഫ് പറയുന്നു, ''ദേശീയ വരുമാനത്തിന്റെ 33 ശതമാനം സംഭാവന ചെയ്യുന്ന രാജ്യത്തെ കാർഷികമേഖലയ്ക്ക് ഇന്നും അവഗണന മാത്രമാണുള്ളത്. ഏറ്റവും കൂടുതൽ തൊഴിലവസരങ്ങൾ നല്കുന്നത് കാർഷികമേഖലയാണ്. ഈ വസ്തുതകൾ കണക്കിലെടുത്താൽ മാത്രം വ്യവസായത്തെക്കാൾ പ്രോത്സാഹനവും പ്രാമുഖ്യവും കൃഷിക്കു നല്കാവുന്നതാണ്. കൃഷിയോടു ബന്ധപ്പെട്ട വ്യവസായങ്ങൾക്കും കയറ്റുമതി സാദ്ധ്യതകളുള്ള ഹോർട്ടി കൾച്ചർ ഇനങ്ങൾക്കും ഇപ്പോൾ അതിവിപുലമായ വിപണിയാണുള്ളത്. സുഗന്ധവ്യഞ്ജനങ്ങൾക്കും ലോകവിപണിയിൽ പ്രിയം കൂടിവരുന്നു. കേരളത്തിന്റെ ജൈവ വൈവിദ്ധ്യം കാത്തു സൂക്ഷിച്ചുകൊണ്ട് സമ്പന്നമായ ഇവിടത്തെ സമ്മിശ്ര കൃഷിസമ്പ്രദായം നിലനിർത്തേണ്ടതുണ്ട്.''

ഇന്ത്യയിൽ അമ്പതു ശതമാനത്തിലധികം ഭൂമി കൃഷിയോഗ്യമാണ്. നല്ല കാലാവസ്ഥയും സൂര്യപ്രകാശവും ഫലഭൂയിഷ്ഠതയുമെല്ലാമുള്ള കേരളത്തിന്റെ ഓരോ ഇഞ്ചു ഭൂമിയും സഫലമായ കാർഷികവൃത്തിക്ക് യോജ്യവുമാണ്. എന്നാൽ മാറിമാറി വന്ന ഗവൺമെന്റുകൾ കാർഷികരംഗത്തോടു സ്വീകരിച്ച നയസമീപനങ്ങൾ ഭൂമിയെ കെട്ടിടനിർമ്മാണത്തിന്റെ കേവലപ്രതലമാക്കി ചുരുക്കുന്നത് കഴിഞ്ഞ ദശാബ്ദങ്ങളുടെ ഭരണവിശേഷമാണ്. നല്ലയിനം വിത്തുകൾ നല്കുക, പലിശയിളവോടെ വായ്പ നല്കുക, ഉല്പന്നത്തിന് ന്യായവില ഉറപ്പുചെയ്യുക തുടങ്ങി കൃഷിരംഗത്തെ പ്രോത്സാഹിപ്പിക്കുന്ന പ്രാഥമിക സൗകര്യങ്ങൾ കാര്യക്ഷമമായി നടപ്പാക്കുന്നതിനു പകരം തൊഴിൽരഹിതർക്ക് അമ്പതുരൂപ പോക്കറ്റുമണി നല്കി ഭരണമുറപ്പിക്കാൻ ആണ്ടുബലിയിടുന്നതിനായിരുന്നല്ലോ എല്ലാ സർക്കാരും ശ്രമിച്ചത്.

കേരളത്തിന്റെ ജൈവ വൈവിധ്യത്തെക്കുറിച്ച് ട്രോപ്പിക്കൽ ബോട്ടോണിക്കൽ ഗാർഡൻസ്, പാലോടിന്റെ ഡയറക്ടർ ഡോ: പുഷ്പാംഗദൻ സംസാരിച്ചു— ''ആമസോൺ, പെറു, ബ്രസീൽ എന്നീ രാജ്യങ്ങളെപ്പോലെ ജൈവ വൈവിദ്ധ്യത്തിന്റെ കാര്യത്തിൽ സമ്പന്നമാണ് ഇന്ത്യ. പലതരം സുഗന്ധദ്രവ്യങ്ങളും ഫലവൃക്ഷങ്ങളും കാലിസമ്പത്തുംകൊണ്ട് സമ്പന്നമാണ് കേരളവും. ബ്രസീലിൽ നടന്ന ഭൗമ ഉച്ചകോടി വെളിപ്പെടുത്തിയ വസ്തുത ജൈവ വൈവിദ്ധ്യമുണ്ടെങ്കിലേ മനുഷ്യരാശിക്ക് നിലനില്പുള്ളൂ എന്ന പാരിസ്ഥിതിക തിരിച്ചറിവാണ്. ഏറിവരുന്ന റേഡിയേഷനെ ചെറുക്കണമെങ്കിൽ ജൈവ വൈവിദ്ധ്യം ആവശ്യമാണ്. നമ്മുടെ കേരളത്തിലെ നാട്ടുമാങ്ങയ്ക്കും ചക്കയ്ക്കും നെല്ലിക്കയ്ക്കുമെല്ലാം റേഡിയേഷൻ പ്രതിരോധശേഷി അധികമാണ്. അതുപോലെ ജീരകം, ചുക്ക് ഇവയിട്ട് തിളപ്പിച്ച വെള്ളം കുടിക്കുന്നത് റേഡിയേഷനെ പ്രതിരോധിക്കാൻ ശരീരത്തിന് പ്രാപ്തി നല്കും. അപ്പോൾ പരിസ്ഥിതി സംരക്ഷണത്തിനും, നമ്മുടെ പ്രകൃതിയുടെ ഇക്കോ സിസ്റ്റത്തിന്റെ നിലനില്പിനും കൃഷി അനിവാര്യമാണെന്നു വരുന്നു. 1786-ൽ ബ്രിട്ടീഷുകാർ ഇന്ത്യയിൽ ഒരു ബോട്ടോണിക്കൽ സർവ്വെ നടത്തി. അന്ന് അവർ കണ്ടെത്തിയ ജൈവ വൈവിദ്ധ്യമേ ഇന്നും നമുക്കറിയൂ. സ്വാതന്ത്ര്യം കിട്ടിയപ്പോൾ ബ്രിട്ടീഷ് ബോട്ടോണിക്കൽ സർവ്വെ ഇന്ത്യൻ ബോട്ടോണിക്കൽ സർവ്വെ ആയി എന്നു മാത്രം. ഇന്നും ഇന്ത്യയിൽനിന്നും ധാരാളം ചെടികൾ പുറത്തു കൊണ്ടുപോവുകയും അവ ഉപയോഗിച്ച് മുപ്പതിനായിരം രൂപവരെ വിലപിടിപ്പുള്ള മരുന്നുകൾ വിദേശത്ത് നിർമ്മിക്കുകയും ഇന്ത്യയിൽ വില്ക്കുകയും ചെയ്യുന്നുണ്ട്.''

കാർഷികരംഗത്തെ തൊഴിൽസാദ്ധ്യതകളെക്കുറിച്ച് കാർഷികോല്പാദന കമ്മീഷണർ ശ്രീ. എം.എസ്. ജോസഫ് ഐ.എ.എസ് നടത്തിയ പ്രഭാഷണം ശ്രദ്ധേയമായ രണ്ടു വസ്തുതകളെ അനാവരണം ചെയ്യുകയുണ്ടായി— ''തമിഴ്നാട്ടിലെ സാധാരണക്കാരുടെ ഗൾഫാണ് കേരളം. കേരളത്തിലെ ഭൂരിഭാഗം ജില്ലകളിലും കാർഷിക-നിർമ്മാണരംഗത്ത് പണിയെടുക്കുന്നത് തമിഴ് തൊഴിലാളികളാണ്. എന്നാൽ കേരളത്തിലെ തൊഴിലില്ലായ്മാ നിരക്ക് നാല്പതു ലക്ഷമാണെന്ന് സർക്കാർ കണക്ക് വ്യക്തമാക്കുന്നു. ഒരു വശത്ത് തൊഴിലു ചെയ്യാനാളില്ല, മറുവശത്ത് തൊഴിലില്ലായ്മയുടെ വർദ്ധന എന്ന വൈരുദ്ധ്യാത്മകമായ പൊരുത്തക്കേട് കേരളീയരുടെ തെറ്റായ ജീവിത സങ്കല്പനത്തിന്റെ സൃഷ്ടിയാണ്. കാർഷികരംഗത്തെ കൂടുതൽ വികസിപ്പിക്കണമെങ്കിൽ കാർഷികവിളകളുമായി ബന്ധപ്പെട്ട വ്യവസായവും നമുക്ക് വികസിപ്പിക്കാൻ കഴിയണം. ഇന്ന് കാർഷികോല്പന്നങ്ങളുടെ പ്രാഥമിക സംസ്കരണം പോലും കേരളത്തിനു പുറത്താണു നടക്കുന്നത്. വിളകളുടെ സംസ്കരണവും സംഭരണവും, അവയുടെ വ്യാവസായിക ഉപയോഗം തുടങ്ങിയ സാങ്കേതികമാർഗ്ഗങ്ങൾകൂടി സജ്ജീകരിക്കാൻ കഴിഞ്ഞാൽ കേരള സമ്പദ്‌വ്യവസ്ഥയെ സമൂലം വിജയകരമായി പരിവർത്തിപ്പിക്കാൻ കഴിയും. സംസ്ഥാന ഗവൺമെന്റ് ഇതിനായി പുതിയ ഒരു കാർഷികപദ്ധതിക്ക് രൂപം നല്കിയിട്ടുണ്ട്. ഒരു പഞ്ചായത്തിൽനിന്നും നൂറു ചെറുപ്പക്കാർ വീതം ഒരുലക്ഷംപേരെ തിരഞ്ഞെടുത്ത് വായ്പാസൗകര്യവും സാങ്കേതിക സഹായവും പരിശീലനവും നല്കി കാർഷികരംഗത്ത് കൊണ്ടുവരിക എന്നതാണ് പുതിയ പദ്ധതി. അതുപോലെ കാർഷികരംഗത്തു പ്രവർത്തിപ്പിക്കുന്നവർക്ക് ആയിരം രൂപയിലധികം പെൻഷൻ കൃത്യമായി നല്കാനുള്ള സംവിധാനവും ഗവൺമെന്റ് തയ്യാറാക്കി വരുന്നുണ്ട്.''

കേരളത്തിലെ നെൽപ്പാടങ്ങൾ നികത്തിയും തെങ്ങിൻതോപ്പുകൾ നശിപ്പിച്ചും സ്വർണ്ണം വിളയിക്കാൻ പുറപ്പെട്ട റബ്ബർകൃഷിയുടെ അവസ്ഥ ലോക കമ്പോളത്തിൽ ശോചനീയമാണെന്നത് നമ്മുടെ പ്രാദേശിക സമ്പദ്‌വ്യവസ്ഥയ്ക്കു കിട്ടിയ ഇരുട്ടടിയാണ്. എങ്കിലും പുതിയ പ്രതീക്ഷയുടെ കണക്കുകൾ നിരത്തിക്കൊണ്ടാണ് റബ്ബർ ബോർഡ് ചെയർ പേഴ്സൺ ജെ. ലളിതാംബിക ഐ.എ.എസ് സംസാരിച്ചത്— ''റബ്ബറിന്റെ കാര്യത്തിൽ മറ്റൊരു കാർഷികവിളയ്ക്കും അവകാശപ്പെടാനാകാത്ത പുരോഗതി കഴിഞ്ഞ 30 വർഷംകൊണ്ടുണ്ടായിട്ടുണ്ട്. 80-81-ൽ രണ്ടു ലക്ഷത്തി എൺപത്തിനാലായിരം ഹെക്ടർ







ഉരുളിയുടെ വലുപ്പമുള്ള ചേന

ഭൂമിയിൽനിന്നും ഒരുലക്ഷത്തി അൻപത്തിമൂവായിരം ടൺ റബ്ബറാണ് ഉല്പാദിപ്പിച്ചതെങ്കിൽ 92-93-ൽ അഞ്ചുലക്ഷം ഹെക്ടർ ഭൂമിയിൽനിന്നും നാലുലക്ഷം ടൺ റബ്ബറാണ് ഉല്പാദിപ്പിച്ചത്. ഈ വർഷം നാലരലക്ഷം ടൺ റബ്ബർ ഉല്പാദിപ്പിക്കപ്പെടും. ഇന്ത്യയിലെന്നല്ല, ലോകത്തുതന്നെ ഒരു കാർഷികവിളയ്ക്കും അവകാശപ്പെടാൻ കഴിയാത്ത നേട്ടമാണിത്. കർഷകരുടെ ജീവിതനിലവാരം കൂട്ടാൻ റബ്ബർകൃഷിക്കു കഴിഞ്ഞിട്ടുണ്ട്. നമ്മുടെ പരിസ്ഥിതിരംഗത്താകട്ടെ, റബ്ബർകൃഷി കാടിന്റെ ഗുണമാണു ചെയ്യുന്നത്. അതുപോലെ ഒരു അസംസ്കൃത വസ്തുവെന്ന നിലയ്ക്ക് റബ്ബറിന് ന്യായവില നിശ്ചയിക്കുകയും, ന്യായവിലയിൽ താഴെയാണ് മാർക്കറ്റ് വിലയെങ്കിൽ ന്യായവില നല്കാനും റബ്ബർകൃഷിരംഗത്ത് കഴിയുന്നുണ്ടെന്നതിനാൽ ഇത് കൃഷിക്കാരനെ പരമാവധി സഹായിക്കുകയും നിലനിർത്തുകയും ചെയ്യുന്നു. 91-92-ൽ 213 കോടി രൂപയുടെയും 92-93-ൽ 420 കോടി രൂപയുടെയും ടയർ നാം കയറ്റുമതി ചെയ്തു. 93-94-ൽ 600 കോടി രൂപയ്ക്കും 94-95-ൽ 800 കോടി രൂപയ്ക്കും 95-96-ൽ 1000 കോടി രൂപയ്ക്കും നാം ടയർ കയറ്റുമതി ചെയ്യും. അതുപോലെ ധാരാളം തൊഴിലവസരങ്ങൾ ഈ രംഗത്തുണ്ട്. ഡിഷ്, അരിപ്പ, ഹെഡ്ലൈറ്റ്, പോളിത്തീൻ ഷീറ്റ് ഇവയൊക്കെ നിർമ്മിക്കുന്ന എത്രയോ യൂണിറ്റുകൾ നിലനില്ക്കുന്നു. റബ്ബർപാലും റബ്ബർഷീറ്റും സംഭരണം നടത്തുന്ന യൂണിറ്റുകൾ, നഴ്സറികൾ നടത്തുന്നവർ, കളക്ഷൻ ഏജന്റുമാർ എന്നിങ്ങനെ കാർഷികരംഗത്ത് കൃഷിക്കാർക്കൊപ്പംതന്നെ പാർശ്വവൃത്തി നടത്തുന്ന ആളുകൾ നിരവധിയാണ്. എന്നാൽ റബ്ബറധിഷ്ഠിത വ്യവസായം നമുക്ക് ആരംഭിക്കാൻ കഴിയുമ്പോൾ മാത്രമാണ് ഈ രംഗത്ത് പരിപൂർണ്ണ വിജയം കൈവരിക്കാനാവുക.''

എല്ലാത്തരം കൃഷികളുടെയും പ്രശ്നം കാർഷികവിളകളുടെ സംസ്കരണവും വിളകളുടെ അടിസ്ഥാനത്തിലുള്ള വ്യവസായത്തിന്റെയും അഭാവം ഈ രംഗത്തെ തകർക്കുന്നുവെന്നാണ്. അതായത് കൃഷിയെ അടിസ്ഥാനപ്പെടുത്തിയുള്ള വ്യവസായങ്ങൾ കേരളത്തിൽ വികസിക്കുന്നില്ല എന്നർത്ഥം. ഇത് പ്രധാനമായും നാണ്യവിളകളുടെ രംഗത്തെ പ്രതിസന്ധിയാണ്. എന്നാൽ മറ്റൊരു പ്രധാന പ്രശ്നം ഭക്ഷ്യപദാർത്ഥങ്ങളുടെ ഉല്പാദനം കേരളത്തിൽ പൂജ്യം ഡിഗ്രി സെന്റിഗ്രേഡിനു താഴെ ഫ്രീസ് ചെയ്തിരിക്കുന്നുവെന്നതാണ്. ഇതിന്റെ അടിസ്ഥാനപരമായ കാരണം കർഷകന്റെ കൈവശാവകാശ ഭൂമിയുടെ പരിമിതിയാണ്. നാം ഭൂപരിഷ്കരണം നടപ്പാക്കിയപ്പോൾ സംഭവിച്ച ഒരു വലിയ പ്രതിസന്ധി കൈവശഭൂമിയുടെ തുണ്ടുതുണ്ടായ വിഭജനമായിരുന്നു. ഈ വിഭജനം കേരളത്തിന്റെ കാർഷികരംഗത്തു സൃഷ്ടിച്ച പ്രത്യാഘാതങ്ങൾ വിലയിരുത്തുമ്പോൾ ഭൂപരിഷ്കരണത്തിന്റെ രാഷ്ട്രീയപ്രാധാന്യം എന്തുതന്നെയായാലും അതിന്റെ സാമ്പത്തിക ഇടപെടൽ ശാസ്ത്രീയമായിരുന്നോ എന്നതിൽ തർക്കമുണ്ട്. ഭൂമി ചെറിയ യൂണിറ്റുകളായി വിഭജിക്കപ്പെടുകയും കൂട്ടുകൃഷിസമ്പ്രദായം നടപ്പാക്കപ്പെടാതെ പോവുകയോ അല്ലെങ്കിൽ പരിഗണിക്കപ്പെടാതെ പോവുകയോ ചെയ്തതും നമ്മുടെ കാർഷികരംഗത്തെ ശക്തമായ ഒരു വൈരുദ്ധ്യത്തിലേക്കു നയിച്ചിട്ടുണ്ടെന്നത് നാം താമസംവിനാ അംഗീകരിക്കേണ്ടി വരും. ഇന്ന് കൃഷിഭൂമിയായ 22 ലക്ഷം ഹെക്ടർ 50 ലക്ഷം വീടുകളുടെ ഉടമസ്ഥതയിൽ വിഭജിക്കപ്പെട്ടിരിക്കുന്നു. ഇതിൽ 3 ലക്ഷത്തിലധികം ആളുകൾക്ക് അഞ്ചു സെന്റിൽ താഴെയേ ഭൂമിയുള്ളൂ.

അതിലുമധികം ആളുകളുടെ കൈവശഭൂമിയുടെ വിസ്തീർണ്ണം പതിനഞ്ചു സെന്റിൽ താഴെയാണ്. കേരളത്തിലെ ദായക്രമവും പുതിയ പരിഷ്കാരങ്ങളും ഭൂമിയെ അതിരുകൾ തിരിച്ച് വേലികെട്ടാൻ മാത്രം ഇടമുള്ള ഒന്നാക്കിത്തീർത്തുവെന്നത് ഒരു ചരിത്രസത്യമാണ്.

കാർഷികമേളയോടനുബന്ധിച്ച് തൊടുപുഴ മുനിസിപ്പൽ മൈതാനിയിൽ നടന്ന പൊതുസമ്മേളനത്തിൽ പങ്കെടുത്തുകൊണ്ട് ശ്രീ. പി.കെ. വാസുദേവൻനായർ പറഞ്ഞു, ''ആഗോളവൽക്കരണം, ഉദാരവൽക്കരണം തുടങ്ങിയവയെക്കുറിച്ച് നാം നിരന്തരം കേൾക്കുന്നു. എന്നാൽ ഒരു വലിയ യാഥാർത്ഥ്യം നാം വിസ്മരിക്കുന്നു. ഇന്ത്യ ഒരു കാർഷിക പ്രധാന രാജ്യമാണെന്നതാണ് ആ യാഥാർത്ഥ്യം. 70 ശതമാനം ജനങ്ങളും ഗ്രാമങ്ങളിൽ ജീവിച്ച്, ചില്ലറ കൃഷികളിലേർപ്പെട്ട് നിത്യജീവിതം കഴിക്കുന്ന രാജ്യമാണ് ഇന്ത്യ. എന്നാൽ ഇന്ത്യയിൽ കാർഷികോല്പന്നങ്ങൾക്ക് ആഭ്യന്തരവിപണി വികസിക്കുന്നില്ല. ജനങ്ങളുടെ ക്രയശേഷി കുറഞ്ഞുവരുന്നു. കാർഷിക പരിഷ്ക്കാരംകൊണ്ട് ഭൂരിപക്ഷം ജനങ്ങളുടെ ക്രയശേഷി വർദ്ധിപ്പിക്കാൻ കഴിയും. ഇന്ന് കൃഷിക്കാരൻ ഉല്പാദിപ്പിക്കുന്ന ഉല്പന്നങ്ങളിൽനിന്ന് അവനു ലഭിക്കുന്ന വരുമാനത്തിന്റെ വലിയൊരു പങ്ക് ഇടത്തട്ടുകാർ അപഹരിക്കുന്നു. പുതിയ സാമ്പത്തിക നയത്തിന്റെ ഭാഗമായ ഉദാരവൽക്കരണവും സ്വകാര്യവൽക്കരണവും കാർഷികരംഗത്തിനു തീർച്ചയായും ഗുണം ചെയ്യില്ല.''

സി.പി.സി.ആർ.ഐയിലെയും ഹോർട്ടികൾച്ചർ പ്രോഡക്ട്സ് ഡെവലപ്മെന്റ് കോർപ്പറേഷനിലെയും കാർഷിക സർവ്വകലാശാലയിലെയും സ്പൈസസ് റിസർച്ച് സെന്ററിലെയും പ്രതിഭാധനരായ ഗവേഷകരും ശാസ്ത്രജ്ഞന്മാരും കാർഷികരംഗത്തെ വിവിധ പ്രശ്നങ്ങളെ സംബന്ധിച്ച് ഈ മേളയിൽ ക്ളാസ്സെടുക്കുകയും, എല്ലാ കർഷകരും സജീവമായി ചർച്ചയിൽ പങ്കെടുക്കുകയും ചെയ്തു. ശ്രദ്ധേയമായ ഒരു സവിശേഷത ചർച്ചയുടെ ജനാധിപത്യസ്വഭാവമായിരുന്നു. വേദിക്കും പ്രേക്ഷകർക്കുമിടയിൽ നിലനിന്ന ഹാർമണി ഒരുപക്ഷേ, മണ്ണു നല്കിയ സവിശേഷത്വമാകാം. അതുപോലെ കേരളത്തിലെ വിവിധ ഭാഗങ്ങളിൽനിന്നും കർഷകർ പ്രവേശനത്തിനായി കൊണ്ടുവന്ന വിളകൾ ആരെയും ആകർഷിക്കാൻ പോന്നവയായിരുന്നു. 180 കിലോ ഭാരമുള്ള കപ്പയും ഉരുളിയുടെ വലിപ്പമുള്ള ചേനയും ആനക്കൊമ്പിനു സമാനമായ ഏത്തവാഴക്കുലകളും ഈ മണ്ണിൽനിന്നും വിളയിച്ചെടുത്ത കർഷകന്റെ മനഃസംതൃപ്തി ഏറ്റുവാങ്ങാൻ തൊടുപുഴ നഗരത്തിൽ ജനപ്രവാഹമായിരുന്നു. കരിങ്കുന്നത്തു സംഘടിപ്പിച്ച കാളവണ്ടിയോട്ട മത്സരം ഒരു ജനകീയ മഹോത്സവമായിരുന്നു. വഴിയുടെ ഇരുപുറവും തിങ്ങിനിറഞ്ഞ ജനങ്ങളെ നിയന്ത്രിക്കാൻ മുണ്ടും മടക്കിക്കുത്തി ഒരു നാട്ടുകർഷകനെപ്പോലെ നിന്ന പി.ജെ. ജോസഫും കാണികൾക്കു ഹരമായി. ഇത്രയധികം ജനപങ്കാളിത്തത്തോടെ ഏറ്റവും പ്രസക്തമായ ഒരു സാമൂഹ്യപ്രശ്നത്തെ അനാവരണം ചെയ്യാൻ കഴിഞ്ഞതിൽ പി.ജെ. ജോസഫിനും ഗാന്ധിജി സ്റ്റഡി സെന്ററിനും ഒരുപോലെ അഭിമാനിക്കാം.



[illegible] നായർ

*ഇക്കൊല്ലത്തെ റിപ്പബ്ളിക് ദിന പരേഡിന് കേരളത്തെ പ്രതിനിധീകരിച്ച് മലപ്പുറത്തെ മലമടക്കുകളിൽനിന്ന് ചോലനായ്ക്കൻ ദമ്പതികളായ മാതനും മാതിയും ഡെൽഹിയിലേക്കു പോകും. പ്രത്യേകം സജ്ജമാക്കിയ വി.ഐ.പി. ഇരിപ്പിടത്തിൽ പാരമ്പര്യവേഷങ്ങൾ ധരിച്ചിരുന്ന് ഇവർ പരേഡ് വീക്ഷിക്കും. 1986-ൽ ചോലനായ്ക്കന്മാരായ പണപ്പുഴ ചാത്തൻ, കുപ്പമല ചെല്ലൻ എന്നിവരും 1989-ൽ കാട്ടുനായ്ക്കനായ അപ്പൻകാവ് രാമനുമാണ് നേരത്തെ ഈ അവസരം ലഭിച്ച മലപ്പുറത്തുകാർ (കേരളകൗമുദി 8.1.94).*

# മാതനും മാതിയും നൽകിയ പാഠം

സോവറിൻ സോഷ്യലിസ്റ്റ് സെക്കുലർ ഡെമോക്രാറ്റിക് റിപ്പബ്ളിക് എന്ന 'നില'യിൽ ഈ മാസം 26-ന് 44 വയസ്സ് തികയുന്ന ഇന്ത്യ എന്ന രാഷ്ട്രത്തിന്റെ അടിസ്ഥാന വൈകല്യങ്ങളുടെ നക്കൽച്ചിത്രമാണ് ഈ വാർത്ത. ഇന്ത്യയ്ക്കുമേൽ ഭരണഘടന അവരോധിച്ചിരിക്കുന്ന മേല്പറഞ്ഞ വിശേഷങ്ങളെല്ലാം തന്നെ പാടെ അസ്ഥാനത്താണെന്നതാണ് ഇതിന്റെ തെളിവ്.

സോവറിൻ, സോഷ്യലിസ്റ്റ്, സെക്കുലർ എന്നീ പ്രയോഗങ്ങൾ സത്യത്തിൽ വിശേഷണവിശേഷ്യങ്ങളാണ്. ഡെമോക്രാറ്റിക് എന്ന ഒരു വിശേഷണത്തിനു മേലുള്ള തൊങ്ങലുകൾ കാരണം ശരിയായ ജനാധിപത്യത്തിന്റെ അന്തഃസത്തയിലുൾപ്പെട്ടതാണ് മറ്റു മൂന്നു ഘടകങ്ങളും. പിന്നെന്തുകൊണ്ട് നമ്മുടെ ഭരണഘടനയിൽ അവ പ്രത്യേകം എഴുതിച്ചേർത്തു എന്ന ചോദ്യത്തിനുള്ള മറുപടിയാണ് മേലുദ്ധരിച്ച വാർത്താശകലത്തിലുള്ളത്.

ഒരു ജനാധിപത്യ വ്യവസ്ഥയിൽ കഴിയുന്ന ആരെയും സർക്കസു മൃഗങ്ങളെപ്പോലെ വേഷംകെട്ടി പ്രദർശനത്തിന് എഴുന്നള്ളിക്കില്ല. ശങ്കർ ദയാൽ ശർമ്മയും ഭാര്യയും പോയിരിക്കുംപോലെയേയുള്ളു മാതനും മാതിയും പോയാലും. എന്നാലിവിടെ, അന്യം നിൽക്കുന്ന വന്യജീവിയെപ്പോലെ കേരളത്തിൽനിന്നുള്ള ഒരു 'പുരാവസ്തു ഐറ്റ'മായി രണ്ടു പൗരന്മാരെ അവതരിപ്പിക്കുമ്പോൾ നമ്മുടെ ജനാധിപത്യസങ്കല്പംതന്നെ തെറ്റാണെന്നു വരുന്നു. അടിസ്ഥാനസങ്കല്പത്തെക്കുറിച്ച് തറപ്പിച്ചൊരു നിർവ്വചനമില്ലാത്തതുകൊണ്ട്, നമ്മളതിന് വിശേഷണവിശേഷ്യങ്ങൾ ചമച്ചുവയ്ക്കുന്നു. സോഷ്യലിസ്റ്റും സോവറിനും സെക്കുലറുമല്ലാത്ത ജനാധിപത്യമുണ്ടോ? എങ്കിൽ ജനാധിപത്യം എന്നത് പലതരത്തിലുണ്ടെന്ന് പറയേണ്ടിവരും. ഇതൊക്കെ, എത്രമാത്രം ദുർബ്ബലമാണ് നമ്മുടെ അടിസ്ഥാന സങ്കല്പങ്ങളെന്നല്ലേ വ്യക്തമാക്കുന്നത്? എന്താണിതിന്റെയൊക്കെ അർത്ഥം?

## ജനാധിപത്യ വായാടിത്തം

ഒന്നാംലോക യുദ്ധം തൊട്ട് ബർലിൻ മതിലിന്റെ പതനം വരെയുള്ള 75 വർഷം വിപ്ളവങ്ങളുടെയും വിമോചനത്തിന്റെയും വികസനത്തിന്റെയും കാലയളവായി പൊതുവെ കരുതപ്പെടുന്നുണ്ട്. എന്നാൽ ലക്ഷക്കണക്കിന് മനുഷ്യർ പ്രത്യാശയർപ്പിക്കുകയും നിരവധി ശക്തമായ ബഹുജന പ്രക്ഷോഭങ്ങൾക്ക് അച്ചുതണ്ടാവുകയും ചെയ്ത ഈ ലക്ഷ്യങ്ങൾ അവയുടെ അടിസ്ഥാനപ്രകൃതത്താൽത്തന്നെ ജനാധിപത്യവിരുദ്ധമാണെന്നതാണ് നമ്മുടെ കാലയളവിന്റെ ഏറ്റവും വലിയ രാഷ്ട്രീയ വൈരുദ്ധ്യം. കാരണം, ഈ പ്രക്ഷോഭങ്ങളൊക്കെത്തന്നെ ഏതെങ്കിലും ചില പൊതുശത്രുവിനോ, പൊതു വിഘ്നത്തിനോ, എതിരായ ഐക്യത്തിനുള്ള ഏകപക്ഷീയ ആഹ്വാനമായിരുന്നു. അതു നല്ലതായിരിക്കാം, ചരിത്രപരമായ ആവശ്യമായിരിക്കാം. പക്ഷേ ഈ കാരണങ്ങളൊന്നുംതന്നെ അവയെ ജനാധിപത്യപരമാക്കുന്നില്ല.

ഈ വൈരുദ്ധ്യം അംഗീകരിക്കാൻ നമുക്ക് വല്ലാത്ത പ്രയാസം നേരിടും. വിശേഷിച്ചും ഇന്ത്യയെപ്പോലെ ഒരു വികസ്വരരാഷ്ട്രത്തിൽ വളരുകയും ജീവിക്കുകയും ചെയ്യുന്നവർക്ക്. ഇതേ വിമ്മിട്ടം പാശ്ചാത്യ വികസിത രാഷ്ട്രങ്ങളിലുള്ളവർക്കുമുണ്ട്. ജനാധിപത്യത്തെക്കുറിച്ച സങ്കല്പത്തിലെ അടിസ്ഥാന വൈകല്യങ്ങളും അതു മനസ്സിലാക്കാതെ ജനാധിപത്യപരമെന്നു കരുതുന്ന പല നീക്കുപോക്കുകൾക്കുംവേണ്ടി നിലകൊള്ളുന്നതുകൊണ്ടുമാണിത്. ശരിയായ ജനാധിപത്യം എന്തെന്ന ചോദ്യത്തിന് തങ്ങളുടെ അഭിരുചി പ്രകാരം പല ന്യായീകരണങ്ങൾ നല്കുകയല്ലാതെ യുക്തിപൂർവ്വകവും നിഷ്പക്ഷവുമായ ഒരു നിർവ്വചനം നല്കാൻ മിക്കവർക്കും കഴിഞ്ഞിട്ടില്ല.



ഏകാധിപത്യത്തിനെതിരെയുള്ള ജീവാഹുതി

സമ്പന്ന രാഷ്ട്രങ്ങളിലെ പ്രത്യയശാസ്ത്രകാരന്മാർ, സാമ്പത്തികവളർച്ചയും രാഷ്ട്രീയ ജനാധിപത്യവും വൈയക്തികാനന്ദവും പരസ്പരപൂരകമായിരിക്കുമെന്നു കരുതുന്നു. ഈ പഞ്ചാരമനോരാജ്യത്തെ ചരിത്ര യാഥാർത്ഥ്യങ്ങൾ നിഷ്കരുണം അലിച്ചുകളഞ്ഞു. ആധുനിക വികസനത്തിന്റെ മകുടമാതൃകയായി വിശേഷിപ്പിക്കപ്പെട്ട ജർമ്മനി രായ്ക്കുരാമനം നാസിസത്തിലേക്കും കൂപ്പുകുത്തി. കോളനികളാക്കപ്പെട്ട രാഷ്ട്രങ്ങളിൽനിന്ന് ദേശവിമോചന പ്രക്ഷോഭങ്ങൾ ഉയർന്നതോടെ, ജനാധിപത്യ രാഷ്ട്രങ്ങളെന്ന് സ്വയം അഭിമാനിച്ചിരുന്ന പാശ്ചാത്യരാഷ്ട്രങ്ങൾക്ക് തങ്ങളുടേത് നഗ്നമായ സാമ്രാജ്യത്വമാണെന്ന ബോദ്ധ്യം കുറഞ്ഞപക്ഷം ഉള്ളാലെയെങ്കിലും വന്നിരിക്കണം. ഇതൊരു വശം.

മറുവശത്താകട്ടെ, മുതലാളിത്തത്തിനും സാമ്രാജ്യത്വത്തിനുമെതിരെ പീഡിത ജനതയുടെ പേരിൽ ഉയർന്നുവന്ന വിപ്ളവപ്രസ്ഥാനങ്ങൾ യൂറോപ്പിന്റെ പാതിയും പട്ടാള അടിച്ചമർത്തൽവഴി കീഴടക്കി. പിടിച്ചെടുക്കപ്പെട്ട രാഷ്ട്രങ്ങളിലെ ജനേച്ഛ കണക്കിലെടുക്കാതെ ജനങ്ങളുടെ പേരിൽ ഭരണം കൈവശപ്പെടുത്തുന്ന ഈ ഏർപ്പാട് അങ്ങനെ പ്രത്യയശാസ്ത്ര സാമ്രാജ്യത്വമായി.

**ഏകാധിപത്യ വ്യസ്ഥിതികളുടെ പതനമോ ഓഹരി വിപണിയിലെ ബൂമോ സോഷ്യലിസ്ററുകൾക്കുള്ള ബൂമറാംഗോ ജനാധിപത്യം സൃഷ്ടിക്കുകയില്ല. അതിന് അടിസ്ഥാനപരമായി വേണ്ടത് ജനാധിപത്യവാഞ്ഛയും കർമ്മംചെയ്യാനുള്ള സ്പിരിറ്റുമാണ്. രാഷ്ട്രീയ ജീവിതത്തിലും രാഷ്ട്രനിർമ്മിതിയിലും പങ്കെടുക്കാനുള്ള ആശയും കഴിവുമാണ് പ്രധാനം. അതിനായി സ്വാതന്ത്രവും പ്രാതിനിധ്യപ്രകൃതമുള്ളതുമായ സ്ഥാപനങ്ങൾ വേണം. പൗരന്മാർക്ക് നിയമനിർമ്മാണത്തിനും പ്രയോഗത്തിനുമുള്ള കഴിവിലും അതിന്മേലുള്ള സ്വയം നിയന്ത്രണത്തിലുമാണ് കഴമ്പിരിക്കുന്നത്.**

ഇനി, കോളനി മേധാവിത്വത്തിൽനിന്നു സ്വാതന്ത്ര്യം നേടിയ രാഷ്ട്രങ്ങളാകട്ടെ, പലതും ഏകാധിപതികളുടെയോ വിദേശ സംരക്ഷകരുടെയോ അതുമല്ലെങ്കിൽ ചില വരേണ്യവർഗ്ഗങ്ങളുടെയോ നുകക്കീഴിലായി. അവരും മേല്പറഞ്ഞ രണ്ടുതരം സാമ്രാജ്യശക്തികളെപ്പോലെ 'ജനാധിപത്യ' വാചകമടിയാണു നടത്തിയത്.

സാങ്കേതികവും ധനപരവുമായ വൻ കുതിപ്പു നടത്തിയ ചില വികസിത രാഷ്ട്രങ്ങളാകട്ടെ, ഫാസിസത്തിന്റെ അധുനാതന രൂപങ്ങളിലേക്കു നീങ്ങി. അതാണല്ലോ രണ്ടാംലോക യുദ്ധത്തിൽ കലാശിച്ചത്. രണ്ടു യുദ്ധങ്ങളുടെ അനുഭവത്തിൽനിന്ന് ഇക്കൂട്ടരൊക്കെ എന്തെങ്കിലും പാഠം പഠിച്ചിട്ടുണ്ടെങ്കിൽ അത് ലാഭനഷ്ടക്കണക്കുകളുടെ ഗണിതപാഠം മാത്രമായിരുന്നു എന്ന് പിന്നീടുള്ള ചരിത്രം തെളിയിച്ചു. ഭരണകൂടങ്ങൾ ഒരിക്കലും ഒരു പാഠവും പഠിക്കുകയില്ലെന്നും ജനങ്ങൾക്കു മാത്രമേ അതിനുള്ള പ്രകൃതമുള്ളൂ എന്നും ഇവിടെ തിരിച്ചറിയേണ്ടതുണ്ട്. അതുകൊണ്ടാണ് രണ്ടാം ലോക യുദ്ധം കഴിഞ്ഞിട്ടും പഴയതിലും ശക്തമായ ഒരു ശീതയുദ്ധത്തിനുള്ള ചേരിതിരിവു നടന്നതും പുലർന്നതും. ആ ശീതയുദ്ധവും ജനാധിപത്യത്തിന്റെ പേരിലാണ് ഇരുപക്ഷവും ന്യായീകരിച്ചിരുന്നതെന്നുമോർക്കുക.

സോവിയററ് ബ്ളോക്കിന്റെ ശൈഥില്യത്തോടെ ആ ചിത്രം മാറിയിരിക്കുന്നു. പ്രത്യയശാസ്ത്ര സാമ്രാജ്യത്വം തകർന്നെങ്കിലും മററു കപട ജനാധിപത്യശക്തികളെല്ലാം അതേപടി നിലനില്ക്കുന്നു. ഏതുതരം ഭരണവ്യവസ്ഥയിലായാലും ഇക്കാലത്തെ ജനങ്ങൾക്കെല്ലാം അവർ പകർന്നുകൊടുക്കുന്നത് ജനാധിപത്യത്തെക്കുറിച്ച കാല്പനികമായ ധാരണകളാണ്. എല്ലാത്തരം ഭരണകൂടങ്ങളുടെയും ആധുനിക ചൂഷണ മാർഗ്ഗമാണത്. അമേരിക്ക മുതൽ ഇന്ത്യവരെ, റഷ്യ മുതൽ ലാററിനമേരിക്ക വരെ, ഇസ്ലാമിക രാഷ്ട്രങ്ങൾ തൊട്ട് രാജാധികാര രാഷ്ട്രങ്ങൾ വരെ എല്ലായിടത്തും ഈ ജനവഞ്ചനയും ചൂഷണവുമാണ് അഭംഗുരം തുടരുന്നത്. എന്തുകൊണ്ടാണിതു സാധിക്കുന്നത്? ശരിയായ ജനാധിപത്യം എന്തെന്നും കപട ജനാധിപത്യങ്ങൾ ഏതെന്നുമുള്ള തിരിച്ചറിവ് ഒരു രാജ്യത്തെയും ജനങ്ങൾക്കില്ലാത്തതാണ് ഇതിന് അടിസ്ഥാന കാരണം. അതോടൊപ്പം ആധുനിക വികസന മാതൃകകളും ജനാധിപത്യവും ഒത്തുപൊരുത്തമുള്ള ഘടകങ്ങളാണെന്ന പരമാബദ്ധത്തിനു ലഭിച്ച പ്രചാരവും.

## നിർവ്വചന ശ്രമം

പൊതുവെ കരുതുന്നതുപോലെ, സമ്പത്തുമായോ ദാരിദ്ര്യവുമായോ ബന്ധപ്പെട്ടതല്ല ജനാധിപത്യം. പിന്നെന്തുമായാണ് അതിനു ബന്ധം എന്നു തിരിക്കിച്ചെന്നാൽ, ബോദ്ധ്യമാവുക ജനാധിപത്യത്തിന് രാഷ്ട്രത്തിന്റെ ആന്തരിക വികസനശേഷിയുമായുള്ള ഗാഢമായ ബന്ധമാണ്. അതായത്, സ്വന്തം സമൂഹത്തിന്റെ വിഭവശേഷി സംയമനത്തോടെ ഉപയോഗപ്പെടുത്തി യുക്തിപരതയുടെയും വ്യക്തിപ്രാധാന്യത്തിന്റെയും അടിസ്ഥാനത്തിൽ മുന്നോട്ടു നയിക്കപ്പെടുന്ന ക്രിയാത്മകമായ ഒരു സമൂഹമാണ് ശരിയായ ജനാധിപത്യം സൃഷ്ടിക്കുക.

ജനാധിപത്യ സ്ഥാപനങ്ങളുടെയോ മററു നിമയസംഹിതകളുടെയോ അടിസ്ഥാനത്തിൽ മാത്രമായി ഈ വ്യവസ്ഥിതിയെ നിർവ്വചിക്കുന്നതു ശരിയല്ല. സ്വതന്ത്ര തിരഞ്ഞെടുപ്പുവഴി ഭരണകർത്താക്കളെ നിശ്ചയിക്കാതെ ജനാധിപത്യമുണ്ടാവില്ലെന്നതു ശരിതന്നെ. അധികാരത്തിലിരിക്കുന്നവരെ പുറത്താക്കാനോ അവരിലുള്ള വിശ്വാസം നഷ്ടപ്പെടുമ്പോൾ നീക്കാനോ ഉള്ള അവകാശം ജനങ്ങൾക്കു വേണംതാനും. നേതാക്കളെ തിരഞ്ഞെടുക്കുന്നതിലുള്ള സ്വാതന്ത്ര്യം പക്ഷേ, ജനാധിപത്യത്തിന്റെ ഒരംശം മാത്രമാണ്. തിരഞ്ഞെടുക്കപ്പെട്ടത് സ്വതന്ത്ര അഭിപ്രായ സമന്വയത്തിലൂടെയാണ് എന്നതുകൊണ്ട് പ്രസ്തുത നേതാക്കൾ വഴി ജനാധിപത്യം ഉണ്ടാവണമെന്നേയില്ലല്ലോ. അതുകൊണ്ട്, ഇത്തരമൊരു രാഷ്ട്രീയ വ്യവസ്ഥിതിയുടെ സാന്നിദ്ധ്യത്തിനു വേണ്ട ഹേതുക്കൾ കണ്ടെത്തി വിശദമാക്കുകയാണു വേണ്ടത്. ഇവിടെ ആദ്യംതന്നെ കണിശമായ ഒരു വേർതിരിവു മനസ്സിലാക്കേണ്ടതുണ്ട്—ആഭ്യന്തര വികസനവും (ജനാധിപത്യപരം) ബാഹ്യവികസനവും



സ്വാതന്ത്ര്യത്തിനു വേണ്ടിയുള്ള പീഡനം



മനുഷ്യനെ മൃഗമായി കരുതുന്ന വ്യവസ്ഥ

(ജനാധിപത്യ വിരുദ്ധവും ചില വ്യക്തികളുടെയോ പ്രസ്ഥാനങ്ങളുടെയോ സങ്കല്പമനുസരിച്ചുള്ളത്) എന്നിങ്ങനെ. ഈ പോയിൻറ് ലളിതമാക്കാം.

ഒരു സമൂഹം അതിന്റെ ആധുനികവൽക്കരണത്തിന്, ആഭ്യന്തരമായ വൻ തടസ്സങ്ങളെ നേരിടുമ്പോൾ, രാഷ്ട്രത്തിന്റെ ഉന്നത താല്പര്യങ്ങൾക്കുവേണ്ടി നിലകൊള്ളുന്ന ചില നേതാക്കൾക്കു പിന്നിൽ അക്ഷരാർത്ഥത്തിൽത്തന്നെ അണിനിരക്കാൻ സമൂഹം ബാദ്ധ്യസ്ഥരാകാറുണ്ട്. ഈ നേതാക്കൾ പ്രത്യയശാസ്ത്രത്തിന്റെയോ ചരിത്രത്തിന്റെയോ ചില ജനവിഭാഗങ്ങളുടെയോ അതുമല്ലെങ്കിൽ ഏതെങ്കിലും മതങ്ങളുടെയോ ദൈവത്തിന്റെയോ ഒക്കെ പേരിലാവും സ്വന്തം നിലപാടിനെ ന്യായീകരിക്കുന്നത്. അത്തരമൊരു സമൂഹത്തിൽ വികസനമുണ്ടായാൽപ്പോലും ജനാധിപത്യമുണ്ടാവില്ല. മാത്രമല്ല, അവിടെയുണ്ടാകുന്ന വികസനം ജനാധിപത്യപരമല്ല. കാരണം, പുതുമയെ പഴമ തടയുന്ന അത്തരം സന്ദർഭങ്ങളിൽ, പഴയ വ്യവസ്ഥിതിയുടെ സമ്മർദ്ദം അതിജീവിച്ച് രാഷ്ട്രത്തെ ഭാവിയിലേക്കു നയിക്കാൻ ന്യൂനപക്ഷം മാത്രമായ ഒരു ഗ്രൂപ്പോ അതുമല്ലെങ്കിൽ ഒരു വ്യക്തിയോ കഠിന യത്നം ചെയ്യേണ്ടിവരും. ഈ യത്നത്തിനെ നമുക്കു വിപ്ളവം എന്നു വിളിക്കാം. സമുദായത്തെ അതിന്റെ ശത്രുക്കൾക്കെതിരെ ഊർജ്ജസ്വലമായി സംഘടിപ്പിക്കുകയാണിവിടെ. ഈ ശത്രുക്കൾ സാമ്രാജ്യത്വശക്തികളാവാം, ഭൂപ്രഭുക്കളാവാം, പരമ്പരാഗത, വിശ്വാസങ്ങളാവാം, മതങ്ങളാവാം, ചില സാമൂഹിക ഘടനകളാവാം. ഇവയിലേതായാലും അതിനെയൊക്കെ ബാഹ്യശത്രുവായിട്ടാണ് വിപ്ളവകാരികൾ ചിത്രീകരിക്കാറ്. ഈ ശക്തികൾക്കെതിരെ ദേശീയ ഐക്യശക്തിയുണ്ടാക്കുകയും സ്വന്തം വികസനമുണ്ടാക്കുകയും ചെയ്യണമെന്ന വിപ്ളവകാരികളുടെ ആഹ്വാനം ജനാധിപത്യപരമാണെന്നു തെററിദ്ധരിക്കപ്പെടുകയാണ്. എത്ര ഉദാത്തമായ ആശയഗതി ഉയർത്തിയാലും ഇവരുടെയും ഒന്നോ രണ്ടോ വ്യക്തികളുടെയോ അതുമല്ലെങ്കിൽ ഒരു ഗ്രൂപ്പിന്റെയോ പ്രസ്ഥാനത്തിന്റെയോ ആശയാഭിലാഷങ്ങളാണ്. അതുകൊണ്ടുതന്നെ അവരുടേത് ബാഹ്യവികസനമായേ കണക്കാക്കാനാവൂ. ജനാധിപത്യപരമല്ല ഈ വിപ്ളവാത്മക വികസനസങ്കല്പവും. ജനാധിപത്യത്തിൽ വേണ്ടത് അഭിപ്രായ വൈവിദ്ധ്യതയും സാമൂഹിക സംഘർഷങ്ങൾക്കുമേൽ റാഷനലിസവും സ്വാതന്ത്ര്യവും ഉപയോഗിച്ചുള്ള നിരന്തരമായ പരിശോധനയുമാണ്. ഈ മൂന്നു ഘടകങ്ങളിൽ ഏതെങ്കിലുമൊന്നിനെ ഒഴിവാക്കിയാൽ ജനാധിപത്യവിരുദ്ധമാകും.

വികസനവും ജനാധിപത്യവും എപ്പോഴാണ് പരസ്പരാശ്ളേഷിയാവുക? ശരിയായ ആഭ്യന്തര വികസനം (ജനാധിപത്യപരമായത്) എപ്പോഴാണ് നിലവിൽ വരിക? സാമൂഹിക ജീവിതത്തെ മതപരമോ സാമാന്യവല്കൃതമോ ആയ വിശ്വവീക്ഷണത്തിൽനിന്നു വേർപെടുത്തുന്നതും പ്രായോഗികബുദ്ധിയിൽ അടിസ്ഥാനപ്പെടുത്തിയതും എല്ലാവിധ മൂല്യങ്ങളുടെയും ആധാരമായി വ്യക്തിയെ പ്രതിഷ്ഠിക്കുന്നതുമായ ഒരു നിരന്തരമായ സമീപനമാണ് ശരിയായ ജനാധിപത്യവികസനത്തിന്റെ ഉത്തമ പശ്ചാത്തലം. അത്തരമൊരു ഭൂമികയിൽ രാഷ്ട്രകൂടത്തിനല്ല, പൗരാവലിക്കാണ് സ്വയംഭരണാവകാശം. വ്യവസ്ഥിതിയല്ല വലുത്, വ്യക്തിയാണ്—ഓരോ വ്യക്തിയും. ഈ സമീപനത്തിൽനിന്ന് സ്വാഭാവികമായിത്തന്നെ അവസരസമത്വവും സാമൂഹിക വ്യവസ്ഥകളുടെ സമത്വവും സംജാതമാവുന്നുണ്ട്. ആസൂത്രിതമായ ഒരു പൗരഘടനയും അതിലെ അംഗങ്ങളെ പ്രതിനിധീകരിക്കുന്ന രാഷ്ട്രീയ ശക്തികളും ഈ വ്യവസ്ഥിതിയുടെ മുഖമുദ്രയായിരിക്കും. ഇതാണ് ജനാധിപത്യത്തിന്റെ മൂർത്തവും ദൃശ്യപരവുമായ ആവിഷ്കാരം.

ഈ തരത്തിലുള്ള ഒരു ചുരുക്കിപ്പറച്ചിൽ വളരെ അബ്സ്ട്രാക്ട് ആയി തോന്നാം. പക്ഷേ, അടിസ്ഥാനഘടകങ്ങളെല്ലാം ഇവിടെ ഉൾപ്പെടുത്തിയിട്ടുള്ളതിനാൽ ജനാധിപത്യം എന്ന ആശയത്തെ അതു നന്നായി വ്യക്തമാക്കുന്നുണ്ട്. മാത്രമല്ല, ജനാധിപത്യവും ആധുനിക വികസന മാതൃകകളും നമ്മളറിയാതെ തന്നെ പരസ്പരവേദിയാണെന്ന യാഥാർത്ഥ്യത്തെയും ഇതു വെളിവാക്കുന്നു.

## ജനാധിപത്യ മാതൃകകൾ

കഴിഞ്ഞ മൂന്നുനാലു നൂററാണ്ടുകളുടെ ചരിത്രം, ഭൂമിയിൽ രണ്ടുതരം വികസന മാതൃകകൾ തമ്മിലുള്ള സംഘർഷത്തിന്റേതാണെന്ന് സൂക്ഷ്മദൃഷ്ടിയിൽ വ്യക്തമാകും. ഒന്ന്, ജനാധിപത്യപരമായ ആഭ്യന്തര വികസനത്തിന്റെ ലോകം. രണ്ട്, ജനാധിപത്യവിരുദ്ധമായ ബാഹ്യവികസനത്തിന്റെ ലോകം. ഇതിൽ രണ്ടാമേത്തതിനാണ് വൈപുല്യവും പ്രചാരവും. അതിൽ, മുതലാളിത്ത ജനപ്രിയ ഭരണകൂടങ്ങളും പരമ്പരാഗത ഭരണകൂടങ്ങളും ദേശീയ വിപ്ളവപ്രസ്ഥാനങ്ങളുടെ ഭരണകൂടങ്ങളുമൊക്കെ ഉൾപ്പെടുന്നു. ഇവയെല്ലാം ദേശീയമോ വൈദേശീയമോ ആയ ചില ഭരണവർഗ്ഗങ്ങളുടെ ആധിപത്യ വ്യവസ്ഥിതികളാണ്.

ആദ്യം പറഞ്ഞ ജനാധിപത്യ വികസന ലോകത്ത്, സാങ്കേതികവും അല്ലാത്തതുമായ വികസനത്തിന്റെ പാതയിൽ കഷ്ടപ്പെടുന്ന ദുർബ്ബല ജനാധിപത്യ രാഷ്ട്രങ്ങളാണുള്ളത്. ഇന്ത്യയും ലാററിനമേരിക്കൻ രാഷ്ട്രങ്ങളും ഈ കൂട്ടത്തിൽപ്പെടുന്നു.

രണ്ടാമതു പറഞ്ഞ ബാഹ്യവികസന ലോകത്ത് മൂന്നു ഗ്രൂപ്പുകളുണ്ട്. അതിൽ ഒന്നാമത്തേത്, മേല്പറഞ്ഞ ജനാധിപത്യ രാഷ്ട്രങ്ങളുടെ യുക്തിന്യായങ്ങളും മതേതരത്വവും കടമെടുത്തു ആധുനികവൽക്കരണം നടത്തുന്ന സർവ്വാധിപത്യ ഭരണവ്യവസ്ഥിതികളാണ്. ഉദാഹരണം: കമ്മ്യൂണിസ്ററ് രാഷ്ട്രങ്ങൾ.

ഒരു സ്ഥിരം ഭരണവർഗ്ഗം, സ്വന്തം ദേശീയതയേയും ജനങ്ങളുടെ ദുർവിധിയേയും പററി നിരന്തരം ആവലാതിപ്പെടുകയും സംഘടിക്കാൻ ജനങ്ങളോട് നിരന്തരം ആവശ്യപ്പെടുകയും പ്രസ്തുത സമന്വയത്തെ വികേന്ദ്രീകരിച്ചു വിടുകയും ചെയ്യുന്ന രാഷ്ട്രങ്ങളാണ് രണ്ടാമത്തെ ഗ്രൂപ്പ്. മൂന്നാംലോക രാഷ്ട്രങ്ങളും ഇസ്ലാമിക രാഷ്ട്രങ്ങളും ഈ ഗ്രൂപ്പിൽപ്പെടും.

മൂന്നാമത്തെ ഗ്രൂപ്പാണ് മേല്പറഞ്ഞ എല്ലാത്തിനെക്കാളും വലുതും ശക്തിമത്തും. ഉത്തമ ജനാധിപത്യത്തിന്റെ യുക്തികളും മൂല്യങ്ങളും കമ്മ്യൂണിററ് രാഷ്ട്രങ്ങളെപ്പോലെ കടമെടുക്കുകയും മുതലാളിത്ത പ്രത്യയശാസ്ത്രത്തിന്റെ പ്രയോഗത്തിനും പ്രചരണത്തിനുമായി അവയെ കൗശലപൂർവ്വം ഉപയോഗിക്കുകയും ചെയ്യുന്ന കമ്പോളാധിഷ്ഠിത രാഷ്ട്രങ്ങളാണിവിടെ. അമേരിക്ക മുതൽ ജപ്പാൻവരെയുള്ള വികസിത കമ്പോള രാഷ്ട്രങ്ങൾ ഇതിലുൾപ്പെടുന്നു.

അങ്ങനെ നമുക്ക് ആനുകാലിക ചരിത്രത്തിൽനിന്നു നാലുതരം രാഷ്ട്രങ്ങളെ ലഭിക്കുന്നു. ശക്തിയുടെയും പ്രചാരത്തിന്റെയും അവരോഹണക്രമത്തിൽ അവയെ ഇങ്ങനെ തരംതിരിക്കാം: ജനാധിപത്യരാഷ്ട്രങ്ങളെന്ന വ്യാജേന ഉപരിവർഗ്ഗാധിപത്യം സദാ നിലനിർത്തുന്ന മുതലാളിത്ത രാഷ്ട്രങ്ങൾ (ഒന്നാം ഗ്രൂപ്പ്). മുതലാളിത്ത വിരോധികളെന്ന പേരിൽ സർവ്വാധീശത പുലർത്തുന്ന കമ്മ്യൂണിസ്ററും അല്ലാത്തതുമായ സർവ്വാധിപത്യ രാഷ്ട്രങ്ങൾ (രണ്ടാം ഗ്രൂപ്പ്). ഉത്തമ ജനാധിപത്യം കടലാസിൽ സ്വീകരിക്കുകയും മേല്പറഞ്ഞ ഗ്രൂപ്പുകളുടെ സ്വാധീനത്താൽ വഴിമുട്ടുകയും ചെയ്യുന്ന ദുർബ്ബല ജനാധിപത്യ രാഷ്ട്രങ്ങൾ (മൂന്നാം ഗ്രൂപ്പ്). വികസ്വരതയുടെ പേരിൽ സ്വന്തം ജനവിഭാഗത്തെ സദാ പാപ്പരാക്കി നിർത്തുന്ന ഭരണവർഗ്ഗങ്ങളുടേതായ മൂന്നാം ലോക രാഷ്ട്രങ്ങൾ (നാലാം ഗ്രൂപ്പ്).

ഈ നൂററാണ്ടിന്റെ തുടക്കത്തിൽ പ്രചാരം ലഭിച്ചതൊക്കെ സ്വാതന്ത്ര്യത്തെയും ജനാധിപത്യത്തെയും കുറിച്ച മുതലാളിത്ത ഗ്രൂപ്പിന്റെ ആശയ മാതൃകകൾക്കായിരുന്നു. സോവിയററ് വിപ്ളവത്തോടെ ജനാധിപത്യാശയങ്ങൾ രണ്ടാം ഗ്രൂപ്പിൽപ്പെട്ട രാഷ്ട്രങ്ങളിൽ ക്ളച്ചുപിടിക്കാൻ തുടങ്ങി. പിന്നീടത് മൂന്നാം ഗ്രൂപ്പിലേക്കും നാലാമിടത്തേക്കും വ്യാപിക്കുകയായി. ഇതായിരുന്നു ആദ്യ ദശ.

രണ്ടാം ഘട്ടത്തിൽ, മേല്പറഞ്ഞ ബാഹ്യവികസന മാതൃകകളുള്ള അധീശ രാഷ്ട്രങ്ങളെല്ലാം അടുപ്പിച്ചടുപ്പിച്ച് തകരുന്ന കാഴ്ചയാണ്. കമ്മ്യൂണിസ്ററു രാഷ്ട്രങ്ങളിലും മൂന്നും നാലും ഗ്രൂപ്പുകളിലും ജനാധിപത്യത്തിന് ഡിമാൻഡേറി.

ആഭ്യന്തര വികസനവും ബാഹ്യവികസനവും തമ്മിലുള്ള വ്യത്യാസം തിരിച്ചറിഞ്ഞാൽ, സർവ്വാധീശ ഭരണവ്യവസ്ഥകളിൽനിന്ന് ജനാധിപത്യ വ്യവസ്ഥയിലേക്കുള്ള മാററം എത്രമാത്രം വേദനാജനകമാണെന്നു മനസ്സിലാവും.

ഇത് കേവലം സ്ഥാപനങ്ങളുടെയും വ്യവസ്ഥിതിയുടെയും മാററമല്ല. വ്യക്തികളുടെ മനോനിലയുടെ മാററംകൂടിയാണ്. ഭാവവും ശീലവുമൊക്കെ പൊടുന്നനെ മാറേണ്ടി വരും. അത്ര ആയാസരഹിതമല്ലല്ലോ. ഇത് ചരിത്ര യാഥാർത്ഥ്യങ്ങൾക്കു നിരക്കാത്ത പദപ്രയോഗമായി തോന്നുന്നുണ്ടോ? എങ്കിൽ തെററി. ബിസ്മാർക്കിന്റെ ജർമ്മനി, കാവറുടെ ഇററലി, മെയ്ജിയുഗത്തിന്റെ ജപ്പാൻ, അടാതുർക്കിന്റെ തുർക്കി തുടങ്ങിയ രാഷ്ട്രങ്ങളിലൊക്കെ ഈ മാററം നാം കണ്ടതാണ്. വ്യവസായികൾ, ട്രേഡ് യൂണിയനുകൾ, ഭരണകർത്താക്കൾ, ശാസ്ത്രജ്ഞർ തുടങ്ങി സ്വതന്ത്രരായ പ്രവർത്തകർ സാമൂഹികവേദിയിൽ ഭരണകൂടത്തിന്റെ ചില പ്രവൃത്തികളാൽ സൃഷ്ടിക്കപ്പെടുകയും അവരുടെ ചാലകശക്തിയാൽ സ്വയംഭരണശേഷിയുള്ള പൗരാവലികൾ സൃഷ്ടിക്കപ്പെടുകയും ചെയ്തു. സ്വാശ്രയ സാമ്പത്തികശേഷി ഈ രാഷ്ട്രങ്ങൾ കൈവരിക്കുകയും ചെയ്തു.

എന്നാൽ, ഈ പ്രക്രിയ സഫലമായത്, മേല്പറഞ്ഞ രാഷ്ട്രങ്ങളിൽ ആഭ്യന്തര വികസനത്തിനുള്ള പ്രമുഖ ഘടകങ്ങൾ നേരത്തെതന്നെ ഉണ്ടായിരുന്നതുകൊണ്ടാണ്—വികസിക്കുന്നൊരു വിദ്യാഭ്യാസ വ്യവസ്ഥിതിയും ചിന്താസ്വാതന്ത്ര്യവും കച്ചവട സ്വാതന്ത്ര്യവും മൂലധന നിക്ഷേപവുമൊക്കെ. ഇതൊന്നുമില്ലാത്ത രാഷ്ട്രങ്ങളിൽ ജനാധിപത്യത്തിലേക്കുള്ള വഴി കൂടുതൽ ദുർഘടമാവും. വഴി ദീർഘമാവുന്തോറും സമൂഹം ഏതെങ്കിലും ചില ആശയഗതിയുടെയോ സമ്മർദ്ദഗ്രൂപ്പുകളുടെയോ ആധിപത്യത്തിൻ കീഴിൽ അണിനിരക്കാൻ സാദ്ധ്യതയുണ്ട്. അതു മറെറാരു വഴിയായി പരിണമിക്കും. സ്വജനപക്ഷപാതത്തിലേക്കും, പുതിയ അധികാരവർഗ്ഗത്തിന്റെയും അതുവഴി പുതിയ ഘടനകളുടെയും അവകാശ താല്പര്യങ്ങളുടെയും സൃഷ്ടിയിലേക്ക് അതു സമൂഹത്തെ നയിക്കും. യുക്തിപരമായ നീതിന്യായത്തിന്റെയും ആസൂത്രണത്തിന്റെയും വിദ്യാഭ്യാസത്തിന്റെയും സ്ഥാനത്ത്, രാക്ഷസീയമായ ഒരു ബ്യൂറോക്രസി അവരോധിക്കപ്പെടുകയും നവീനാശയങ്ങൾ നിരാകരിക്കപ്പെടുകയും ചെയ്യും. ഈ മാററം കൂടുതൽ ആഞ്ഞുപതിയുക, 'ദേശീയത' ഉറപ്പുവരുത്തൽ ഏകലക്ഷ്യമായി മാറുമ്പോഴാണ്. സാമ്പത്തിക പ്രതിസന്ധികൾ സ്വന്തം മണ്ണിലെ വിഭവശേഷിയുടെ ബലത്തിൽ മറികടക്കാനാവുന്നു എന്നുകൂടി വരുമ്പോൾ ഈ ദേശീയവാദ പ്രവണത തീവ്രവാദമായി പരിണമിക്കും. ഇന്ത്യയാണ് ഇപ്പറഞ്ഞ ജീർണ്ണതകളുടെ ഉത്തമ മാതൃക—ബ്യൂറോക്രസിയുടെ കാര്യത്തിലും തീവ്രദേശീയവാദത്തിന്റെ കാര്യത്തിലും.

ഇരുപതാം നൂററാണ്ടിന്റെ മൂന്നാം പാതിയിൽ, പ്രത്യേകിച്ചും എൺപതുകളിലാണ് ഈ പ്രതിലോമപ്രക്രിയകൾ ശക്തിപ്പെട്ടത്. അതിന്റെ ഫലമായി കമ്മ്യൂണിസ്ററു ഭരണകൂടങ്ങൾ തകർന്നു. ദേശീയ വിമോചന പ്രസ്ഥാനങ്ങൾ അഴിമതിയിലും അധികാരക്കാമത്തിലും സ്ഥാപിതതാല്പര്യങ്ങളിലും മുങ്ങിക്കുളിച്ചു. കപട ജനാധിപത്യവാദികളായ മുതലാളിത്ത രാഷ്ട്രങ്ങളാകട്ടെ, എതിർഗ്രൂപ്പിന്റെ ഈ തകർച്ചയിൽ ആനന്ദം പ്രകടിപ്പിക്കുമ്പോഴും ഉള്ളാലെ പുകയുകയായിരുന്നു. ആയുധപ്പന്തിക്ക് ഇനി പുതിയ ലായമേതെന്ന ചിന്ത അവരെ ഭ്രാന്തരാക്കി. ഇത്രനാളും സ്വന്തം ജനതയെ പററിക്കാൻ പറഞ്ഞുവന്ന ശീതയുദ്ധക്കഥ കാലഹരണപ്പെട്ടതിനാൽ അവർക്ക് ആഭ്യന്തര വികസനം ശരിയായ അർത്ഥത്തിൽ നടത്തേണ്ടി വരുന്നു. സാമ്പത്തികമാന്ദ്യം രൂക്ഷമായ അമേരിക്കൻ ഭരണവർഗ്ഗം നാഫ്തയും, യൂറോ-അമേരിക്കൻ സഖ്യം നാട്ടുമൊക്കെ ഇക്കാരണത്താലാണ് ഉയർത്തിയെടുത്തത്. തങ്ങളുടെ ജനാധിപത്യ നിരാകരണം മൂടിവയ്ക്കാൻ അവർക്കിനി ആഭ്യന്തര വികസനത്തിനുള്ള മേനി നടിച്ചേ പററൂ.



സ്വേച്ഛാധിപത്യത്തിനെതിരെ ഒരു നിശ്ശബ്ദ പ്രകടനം

## ഉണർവ്വും അപഭ്രംശങ്ങളും

ഈ മാററങ്ങൾ ജനാധിപത്യമെന്ന ആശയത്തിന് ഒരു പുനർജ്ജന്മം നല്കിയിരിക്കുകയാണ്. വിപ്ളവങ്ങളുടെ ചരമഗീതങ്ങൾക്കുമേൽ ജനാധിപത്യത്തിന്റെ ഉദയഭേരി വീണ്ടും മുഴങ്ങുന്നു. 1989-ൽ ഫ്രഞ്ചു വിപ്ളവത്തിന്റെ 200-ാം പിറന്നാൾ ആഘോഷിച്ചപ്പോൾ പാരീസ് തെരുവുകളിൽ മുഴങ്ങിക്കേട്ട മുദ്രാവാക്യങ്ങൾ ഓർമ്മയില്ലേ— 'ഇതു സോവിയററ് വിപ്ളവത്തിന്റെ' മുത്തച്ഛനല്ല. ജനാധിപത്യത്തിന്റെ മുൻഗാമിയാണീ വിപ്ളവം' എന്നാണവർ പറഞ്ഞത്.

ലാററിനമേരിക്കയിൽ കൂടുതൽ തെക്കോട്ടു പോകുന്തോറും വിപ്ളവാശയങ്ങൾ കൂടുതൽ

ക്ഷയിക്കുകയും ചെയ്യുന്നു. ബ്രസീലും അർജൻറീനയും മുതലാളിത്തത്തിൻെറ ചട്ടക്കം ഉപേക്ഷിക്കുമ്പോൾ പെറു കമ്മ്യൂണിസത്തിൻെറ ചാട്ടുളി ഒഴിവാക്കുന്നു. കിഴക്കൻ യൂറോപ്പിലെ മാററമാണ് ഏററവും പുതിയ വിപ്ളവം. ജർമ്മനിയിലും ചെക്കോസ്ളോവാക്യയിലും ഹംഗറിയിലും പോളണ്ടിലും വിപ്ളവ വസന്തം ആർക്കും വേണ്ട. ജനാധിപത്യത്തിൻെറ ഇടിമുഴക്കം മതി നാട്ടുകാർക്ക്. സ്വതന്ത്ര തിരഞ്ഞെടുപ്പ്, ചാരക്കണ്ണിൻകീഴില്ലാത്ത ജീവിതം തുടങ്ങിയ ലളിതമായ സാമൂഹികാവശ്യങ്ങളാണ് അവിടെ ഉയരുന്നത്. സമൂഹം സ്വയം പുനർനിർമ്മാണത്തിലാണ് അവിടൊക്കെ. രണ്ടു നൂററാണ്ടുമുമ്പ് ബാസ്റ്റിൽകോട്ട പിടിച്ചടക്കിയപ്പോൾ തുടങ്ങിയ വിപ്ളവയുഗം ബെർലിൻ മതിലിൻെറ വീഴ്ചയോടെ അവസാനിക്കുകയായിരുന്നു.

ആ പതനം കമ്മ്യൂണിസത്തിൻെറ വീഴ്ചയോ മുതലാളിത്തത്തിൻെറ വിജയമോ അല്ല. ചരിത്രത്തിൻെറ വിധിദാക്ഷിണ്യത്തിലല്ല മനുഷ്യനെന്നും, മറിച്ച് മനുഷ്യൻെറ സൃഷ്ടിയാണു ചരിത്രമെന്നുമുള്ള നേര് ആവർത്തിക്കപ്പെടുകയായിരുന്നു. ഇതേ വിധി ഇന്നത്തെ മുതലാളിത്ത രാഷ്ട്രങ്ങളിലും സംജാതമായിക്കൊണ്ടിരിക്കുകയാണ്. ജനശക്തിക്കു മുമ്പിൽ ഇനി എത്രയോ മതിലുകളും വൈററ് ഹൗസുകളും വീഴാനിരിക്കുന്നു. കമ്മ്യൂണിസ്ററു രാഷ്ട്രങ്ങളിൽ വീണത്, പ്രോലിട്ടേറിയററിൻെറ ഏകാധിപത്യമായിരുന്നില്ല, പാർട്ടികളുടെയും പ്രത്യയശാസ്ത്ര യന്ത്രങ്ങളുടെയും ആധിപത്യമായിരുന്നു. എന്നാൽ അതുകൊണ്ടും അന്നാട്ടുകാർക്ക് ജനാധിപത്യത്തി



മനുഷ്യസ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള ആത്മബലി

ലേക്ക് ഒരു സ്വാഭാവിക പ്രവേശം കിട്ടുകയില്ല. മുതലാളിത്തത്തിൻെറ നുകംകൂടി അവർ പേറാനും പുറന്തള്ളാനും കിടക്കുന്നു. അതൊരു ദാരുണമായ വിധിതന്നെ. ഒരു ചങ്ങലയിൽ നിന്ന് മറെറാന്നിലേക്ക്. ചങ്ങലകൾക്കിടയിലെ ഇടവേളയാണ് രാഷ്ട്രീയ സ്ഥിരതയുടെ സംഘർഷകാലം. റഷ്യ ഇന്ന് ആ ഇടവേളയിലാണ്. കാരണമുണ്ട്.

ജനാധിപത്യം ചലനാത്മകമാകാൻ സമൂഹത്തിൽ സ്വതന്ത്ര ക്രിയാത്മകതയുള്ള വ്യക്തികൾ വേണം—ഓരോ മേഖലയിലും. അത്തരം സ്വതന്ത്ര വ്യക്തികളുടെ സൃഷ്ടിക്കു ദീർഘകാലമായി തടസ്സം നിന്ന ഒരു വ്യവസ്ഥിതി തകർന്നുകഴിഞ്ഞാലും അവശേഷിക്കുക, ഒരു സാമൂഹിക ശൂന്യതയാണ്. ഈ ശൂന്യത നിറയ്ക്കുന്നത് രാഷ്ട്രീയവും വംശീയവും മററുമായ പോരാട്ടങ്ങളായിരിക്കും. അതാണിപ്പോൾ റഷ്യയിൽ നടക്കുന്നത്. റുമേനിയയിൽ നാം ഇതു നേരത്തെ കണ്ടിരുന്നു.

ഇതല്ലെങ്കിൽ മറെറാരു ദുരന്തം സംഭവിക്കാം. സാമ്പത്തിക ഉദാരവൽക്കരണത്തിൻെറ ഒരു കൈവിട്ട തലത്തിലേക്കുള്ള പോക്ക്. മേല്പറഞ്ഞ ക്രിയാത്മക സ്വതന്ത്ര പ്രവർത്തകരില്ലാത്തപ്പോൾ, കമ്പോള സാമ്പത്തികതയാണ് ഒരേയൊരു മാർഗ്ഗദർശി എന്ന പ്രചരണം കമ്പോളക്കാരും ആ വീക്ഷണമുള്ള പണക്കൊതിയന്മാരും ഉയർത്തും. വിദേശ മൂലധനത്തിൻെറയും ഉല്പന്നങ്ങളുടെയും കമ്പോള മാർഗ്ഗങ്ങളുടെയും ഭീമമായ തിരുകിക്കയററം നടക്കും. 1990-ൽ പോളണ്ടിൽ ഉദാരവൽക്കരണത്തിൻെറ ഈ പ്രാകൃതത്വം നാം കണ്ടു. ഉല്പന്ന വിലകൾ കുത്തനെ ഉയർന്നു. സാധാരണക്കാരുടെ ജീവിതനിലവാരം പാടെ തകർന്നു. എന്നിട്ടും ഗവൺമെൻറ് മുൻകാല ഗവൺമെൻറുകളെക്കാൾ മാധ്യമങ്ങളാൽ വാഴ്ത്തപ്പെട്ടു—വാണിഭാർവഴി പ്രശസ്തമായി. മനുഷ്യനെയും ജീവിതത്തെയും കുറിച്ച 'പഴയ' ധാരണകൾ മാററണമെന്നും, കമ്പോള സാമ്പത്തികത സംജാതമാക്കുന്ന മത്സരവും വളർച്ചയുംവഴി 'പുതിയ' മനുഷ്യൻ സൃഷ്ടിക്കപ്പെടുമെന്നും പ്രചരണമുണ്ടായി. ഇപ്പോഴും ആ പ്രചരണത്തിൻെറ മാറെറാലി മിച്ചം. ജനജീവിതവും ജനാധിപത്യവും ജീർണ്ണമായി തുടരുന്നു.

ലാററിനമേരിക്കയിലും ഇപ്പോൾ ഇന്ത്യയിലും ഇതേ നയമാണ് പല പ്രകാരേണയും അവതരിപ്പിക്കുന്നത്. ബാഹ്യലോകത്തേക്കു നോക്കിയുള്ള ഒരു വികസന മാതൃകയ്ക്കായാണ് മുറവിളി. ഈ രാഷ്ട്രങ്ങളിലെ നഗരാധിഷ്ഠിത ഉപരിവർഗ്ഗങ്ങൾ ലോക കമ്പോളത്തിൽ ലയിക്കാനുള്ള കൊണ്ടുപിടിച്ച ശ്രമത്തിലാണ്. അതിനുള്ള ഒത്താശ ചെയ്തുകൊടുക്കുകയാണ് ജനാധിപത്യ വികസനത്തെക്കുറിച്ച വിവരം ഏഴയലത്തുകൂടി പോയിട്ടില്ലാത്ത 'ജനകീയ' ഭരണാധികാരികൾ. അവർക്കതിനു പറയാൻ മറെറാരു ന്യായംകൂടിയുണ്ട്— സാമ്പത്തിക പ്രതിസന്ധി. ഗവൺമെൻറിന് പണമില്ല. അതുകൊണ്ട്, ആഗോള കമ്പോളത്തിൽ ചേരുകയാണ് ഏക പോംവഴി എന്ന ന്യായം പറയുമ്പോൾ, മേല്പറഞ്ഞ ഉപരിവർഗ്ഗ നാഗരികരും, ബഹുഭൂരിപക്ഷം വരുന്ന സാധാരണ പൗരാവലിയും തമ്മിലുള്ള വിടവ് കൂടുതൽ വലുതാവുന്നു. ഒരേ രാഷ്ട്രത്തിലെ പൗരാവലിയിലുള്ള ഈ വിപരീത ധ്രുവങ്ങൾക്ക് ഏററവും തീവ്രമായ ഉദാഹരണം ഡ്രഗ് കച്ചവടമാണ്. ലാററിനമേരിക്കയുടെ ഏററവും വലിയ രാഷ്ട്രാന്തര കച്ചവടമാണിത്. ഇവിടെ കർഷകർക്കു വരുമാനം കൂടിയാലും, കാർഷികോല്പന്നം സംസ്കരിച്ചെടുക്കുന്ന ബിസിനസ് വിരലിലെണ്ണാവുന്ന ചിലരുടെ കുത്തകയാണ്. ഈ രണ്ടു വിഭാഗങ്ങളും നന്നെ ന്യൂനപക്ഷമായിരിക്കെ ബഹുഭൂരിപക്ഷം ജനങ്ങളും ഈ മൂലധന ച്ചോർച്ചമൂലം സാമ്പത്തികവിഷമത്തിലും അക്രമത്തിലും അഴിമതിയിലും നീറിക്കഴിയുന്നു.

കപട ജനാധിപത്യവാദികളായ മുതലാളിത്ത രാഷ്ട്രങ്ങളാകട്ടെ, മൂലധന ചലനവും കച്ചവടവും തമ്മിലുള്ള ഗുരുതരമായ അസന്തുലിതത്വത്തിലാണ്. ചരക്കിൻെറയും സർവ്വീസ് മേഖലയുടെയും കച്ചവടവും മൂലധന ചലനവും തമ്മിലുള്ള അന്തരം അവിടെ വളർന്നുകൊണ്ടേയിരിക്കുന്നു. അമേരിക്ക ഇന്നു നേരിടുന്ന ഏററവും വലിയ ഭീഷണി ഇതാണ്. ഇക്കാര്യത്തിൽ ഒന്നും ചെയ്യാനില്ലാത്തതുകൊണ്ട് കെന്നഡി ഇമേജും ബ്യൂഗിൾ വായനയുംപോലുള്ള പൈങ്കിളിത്തരങ്ങളും സദ്ദാം വിരോധവും ചൈനാവിരോധവും പോലുള്ള കപടതന്ത്രങ്ങളുംവഴി ജനശ്രദ്ധ തിരിച്ചുവിടാനാണ് ക്ളിൻറൺമാർ ശ്രമിക്കുന്നത്.

ഇനി മൂന്നാമതൊരു അപഭ്രംശംകൂടി ലോകത്തു നടക്കുന്നുണ്ട്. പഴയ വ്യവസ്ഥിതി തകർന്നശേഷം ജനാധിപത്യത്തിലേക്കു തിരിയുന്ന രാഷ്ട്രങ്ങൾക്ക് അവയെ നയിക്കാൻ ചില ക്രിയാത്മക വ്യക്തികൾ വേണമെന്നു പറഞ്ഞല്ലോ. ആ റോളിലേക്ക് സൃഷ്ടിപരതയുടെ പേരിലല്ലാതെ, വംശീയതയുടെയോ സമാനമായ മറേറതെങ്കിലും കൂട്ടായ്മയുടെയോ പേരിലുള്ള പ്രതിനിധികളെ അവരോധിക്കുന്ന രീതിയാണിത്.

ആധുനിക സ്വേച്ഛാധിപത്യ ഭരണവ്യവസ്ഥകളുടെ അവശിഷ്ടങ്ങളിൽനിന്നുയരുന്ന ദേശീയ പ്രസ്ഥാനങ്ങൾ ഇതിനുദാഹരണമാണ്. സോവിയററ് യൂണിയനിൽ അർമേനിയക്കാരും അസർബൈജാനികളും തുടങ്ങിവച്ച ഈ ദുർദ്ദേശീയവാദം മററു റിപ്പബ്ളിക്കുകളിലേക്കു പടർന്നതും കലാപത്തിയിൽ ഒരു വലിയ രാഷ്ട്രം തകർന്നതും കണ്ടില്ലേ? ഇതിൻെറ പ്രതിധ്വനിയാണ് യൂഗോസ്ളാവ്യയിൽ ഇപ്പോഴും മുഴങ്ങുന്നത്. ആധുനിക സാമ്പത്തികതയ്ക്കുള്ളിലെ വർഗ്ഗ സംഘർഷങ്ങളാൽ വംശീയ പ്രശ്നങ്ങൾ ഉഴുതുമറിക്കപ്പെടുമെന്നു തിയറി എഴുതിവച്ച ഇടതുപക്ഷ വിശാരദരൊക്കെ ഇനിയെന്തു പറയും?

കഴിഞ്ഞ നൂററാണ്ടിലെ ഓസ്ട്രിയൻ മാർക്സിസ്ററുകളും ഈ നൂററാണ്ടിൻെറ തുടക്കത്തിലെ ലെനിനിസ്ററുകളും ദേശീയതകളുടെ സംഘർഷങ്ങളെ സാമൂഹിക സംഘർഷങ്ങളുമായി ബന്ധപ്പെടുത്തുന്നതിൽ പാടെ പരാജയപ്പെട്ടു എന്നതാണു വാസ്തവം. ഇരുപതാം നൂററാണ്ടിൻെറ മദ്ധ്യകാലത്തെ ഏററവും ശക്തമായ രാഷ്ട്രീയ പ്രസ്ഥാനമായിരുന്നല്ലോ ലെനിനിസവും മാവോയിസവും. ഒരു കമ്മ്യൂണിസ്ററു പാർട്ടിയുടെ നേതൃത്വത്തിൻ കീഴിൽ മുതലാളിത്തവിരുദ്ധവും സാമ്രാജ്യവിരുദ്ധവുമായ പ്രക്ഷോഭങ്ങളെ സമന്വയിപ്പിക്കാൻ ആ രാഷ്ട്രീയ പ്രസ്ഥാനം ആഗ്രഹിച്ചു. പക്ഷേ, സംയോജനം കൃത്രിമമായ ഒന്നായിപ്പോയി. ആ ലക്ഷ്യത്തിന് ഉദ്യമിച്ച വിപ്ളവ ഗ്രൂപ്പുകൾ ഭീകരപ്രവർത്തനങ്ങളിൽ ആണ്ടുപോയി. ഉറുഗ്വേയിലും അർജൻറീനയിലും തുർക്കിയിലും ഇറാനിലും ചിലിയിലുമൊക്കെ ആ സംഘങ്ങൾ തകർന്നുപോവാൻ മുഖ്യ കാരണം ഇതായിരുന്നു.

ഈ വക ജനാധിപത്യേതരമായ വഴികൾക്കു പുറമെ, സൈനികമായ മറെറാരു അപഭ്രംശത്തിനുകൂടി സാദ്ധ്യതയുണ്ട്. അധികാര വിമുക്തരാവുമെന്ന ഭീഷണി നേരിടുന്ന ഭരണകൂടങ്ങൾ സൈനികശക്തി ഉപയോഗിച്ച് ആ ജനകീയ വെല്ലുവിളിയെ തളച്ചിട്ടുവെന്നു വരാം.

ഇന്നു കണ്ടുവരുന്ന ഈ പോംവഴികളൊന്നും ജനാധിപത്യപരമല്ല. കാരണം, ഇപ്പറഞ്ഞ ഓരോ മാർഗ്ഗത്തിലും രാഷ്ട്രീയ തിരഞ്ഞെടുക്കൽ നടക്കുന്നതേയില്ല. ഒരു ഏകാധിപതിയുടെ പരമാധികാരത്തിൻെറ സ്ഥാനത്ത് മറെറാരുതരം പരമാധികാരം വന്നണയുക മാത്രമാണ് ഇവിടെയെല്ലാം. തീരുമാനങ്ങൾ അഥവാ നിശ്ചയങ്ങൾ ജനങ്ങളുടേതല്ലെന്നു ചുരുക്കം. സോവിയററ് റഷ്യയിൽ കമ്മ്യൂണിസ്ററു പാർട്ടിയുടെ പരമാധികാരത്തിൻെറ സ്ഥാനത്ത് കമ്പോളശക്തിയുടെ പരമാധികാരം വരുന്നു. അല്ലെങ്കിൽ ഷിറിനോവ്സ്കിമാരുടെ.

ജനാധിപത്യം ഒരു സമൂഹരൂപമല്ല. രാഷ്ട്രീയ വ്യവസ്ഥയാണ് എന്നതു ശരി. പക്ഷേ, ജീവിതനിലവാരം മെച്ചപ്പെടുത്തിയതുകൊണ്ടോ സാക്ഷരത മെച്ചപ്പെടുത്തിയതുകൊണ്ടോ ആയുർദൈർഘ്യം കൂട്ടിയതുകൊണ്ടോ ഒരു ഗവൺമെൻറും ജനാധിപത്യപരമാകണമെന്നില്ല. ഇതൊക്കെ ഒരു ഏകാധിപതിക്കും സാദ്ധ്യമാണ്. രാജ്യത്തെയോ അതിലെ ഏതെങ്കിലും പ്രദേശത്തെയോ പ്രതിനിധി സംഘങ്ങളെയോ മാററിമറിക്കാൻ ജനങ്ങൾക്ക്



വിദേശ മേൽക്കോയ്മയ്ക്കെതിരെയുള്ള എതിർപ്പ്

അധികാരമില്ലാത്തിടത്തു പാലും തേനും ഒഴുക്കിയാലും അതു ജനാധിപത്യമാവില്ല.

ഭൂരിപക്ഷം രാജ്യങ്ങളും ജനാധിപത്യമെന്ന ആശയത്തോട് മനസ്സാ അടുക്കുകയാണ്. ബ്രസീൽ, അർജൻറീന, ചിലി, പരാഗ്വേ, ഉറുഗ്വേ എന്നീ രാജ്യങ്ങളിലെ പട്ടാള ഭരണകൂടങ്ങളുടെ പതനവും, പോളണ്ട്, ഹംഗറി, ചെക്കോസ്ളാവാക്യ, ബൾഗേറിയ, സോവിയററ് യൂണിയൻ എന്നിവിടങ്ങളിലെ കമ്മ്യൂണിസ്ററു കുത്തകകളുടെ തകർച്ചയും പാശ്ചാത്യ കമ്പോള രാഷ്ട്രങ്ങളിലെ ഗുരുതരമായ ആശയശൂന്യതയും ഇതിൻെറ തെളിവുകളാണ്. ഈ സംഭവവികാസങ്ങളെല്ലാം തന്നെ നമ്മളിവിടെ ജനാധിപത്യത്തെ നിർവ്വചിക്കാൻ ശ്രമിച്ച അടിസ്ഥാന തത്ത്വങ്ങളോട് കണിശതയോടെ ഇണങ്ങുന്നവയാണ്. സ്റ്റേറ്റിൻെറ പരമാധികാരത്തിനു വിധേയമാകാത്തതും പരമാവധി അധികാരശ്രേണികൾ കുറഞ്ഞതുമായ ഒരു സമൂഹത്തെക്കുറിച്ച സ്വപ്നം. പൊതുതാല്പര്യം എപ്പോഴും ഉയർത്തിപ്പിടിക്കുന്നതും പ്രായോഗിക യുക്തിക്കും അഭിപ്രായ സ്വാതന്ത്ര്യത്തിനും മുൻതൂക്കം നല്കിക്കൊണ്ട് സാമൂഹിക സംഘർഷങ്ങളെ നേരിട്ടു സമീപിക്കുന്നതുമായ രീതി. പരമാവധി വിശ്വാസ സ്വാതന്ത്ര്യവും പ്രവർത്തനസ്വാതന്ത്ര്യവും വ്യക്തികൾക്ക് അനുവദിക്കുന്ന തരത്തിലുള്ള അടിസ്ഥാന മൂല്യങ്ങൾ. ഈ മൂന്നു പോയിൻറുകളോടും താദാത്മ്യം ചെയ്യുന്നതാണ് മേല്പറഞ്ഞ സംഭവങ്ങൾ.

ജനാധിപത്യത്തിൻെറ നിലനില്പിനു വേണ്ട ഈ പ്രാഥമിക ഘടകങ്ങളൊക്കെത്തന്നെ ഏറെക്കുറെ സമാനപ്രകൃതമുള്ളവയാണ്. ഒരു രാജ്യത്തെ ജനത മുഴുവൻ രാഷ്ട്രീയമായി കർമ്മോത്സുകരായാലേ ഈ ഘടകങ്ങൾ പ്രാവർത്തികമാകൂ. നേരെമറിച്ച്, സാമൂഹികമല്ലാത്ത യുക്തികളാൽ ജനത കർമ്മോത്സുകരാവുകയാണെങ്കിൽ (ഉദാ. ദേശീയതയുടെയോ മതത്തിൻെറയോ ഒരു വ്യക്തിയുടെയോ' അതുമല്ലെങ്കിൽ ആധുനികവല്ക്കരണത്തിൻെറതന്നെയോ പേരിൽ) ജനാധിപത്യം ദുർബ്ബലമാകും. കമ്പോള സാമ്പത്തികതയെ ജനാധിപത്യവുമായി തുലനപ്പെടുത്തുന്നവർ ഭൂരിപക്ഷ ജനതയുടെ പിന്തുണയുള്ള ഒരു വിപ്ളവംവഴി അധികാരം കിട്ടുന്നവരുടെ വ്യവസ്ഥിതി ജനാധിപത്യപരമാണെന്നു പറയുന്നവരെപ്പോലെ വിഡ്ഢിത്തമാണു പറയുന്നത്. ഇനി, രാഷ്ട്രീയജീവിതത്തിൽനിന്ന് പല ജനവിഭാഗങ്ങളും അകന്നു കഴിയുകയും വംശീയമോ പ്രാദേശികമോ ഭാഷാപരമോ ജാതീയമോ മതപരമോ ആയ വൈജാത്യങ്ങൾ ദേശീയ ഐക്യത്തെ ദുർബ്ബലമാക്കുകയും ചെയ്യുന്നിടത്ത് രാഷ്ട്രീയമായി ക്രിയാത്മകതയുള്ള ഒരു വ്യവസ്ഥിതി പ്രയാസമാണ്, അതുകൊണ്ടുതന്നെ ജനാധിപത്യവും. ഇന്ത്യയുടെ ഇന്നത്തെ അവസ്ഥ ഇതാണ്.

ഏകാധിപത്യ വ്യവസ്ഥിതികളുടെ പതനമോ ഓഹരിവിപണിയിലെ ബൂമോ സോഷ്യലിസ്ററുകൾക്കുള്ള ബൂമറാംഗോ ജനാധിപത്യം സൃഷ്ടിക്കുകയില്ല. അതിന് അടിസ്ഥാനപരമായി വേണ്ടത് ജനാധിപത്യവാഞ്ഛയും കർമ്മം ചെയ്യാനുള്ള സ്പിരിററുമാണ്. രാഷ്ട്രീയ ജീവിതത്തിലും രാഷ്ട്ര നിർമ്മിതിയിലും പങ്കെടുക്കാനുള്ള ആശയും കഴിവുമാണ് പ്രധാനം. അതിനായി സ്വതന്ത്രവും പ്രാതിനിധ്യപ്രകൃതമുള്ളതുമായ സ്ഥാപനങ്ങൾ വേണം. പൗരന്മാർക്ക് നിയമനിർമ്മാണത്തിനും പ്രയോഗത്തിനുമുള്ള കഴിവിലും അതിന്മേലുള്ള സ്വയം നിയന്ത്രണത്തിലുമാണ് കഴമ്പിരിക്കുന്നത്.

രാഷ്ട്രത്തിൻെറ സ്വത്തിലോ ശക്തിയിലോ വിശ്വാസത്തിലോ ഭരണഘടനയിലോ അല്ല ജനാധിപത്യം. ഫുൾ കൺവേർട്ടിബിലിററിയിലോ ഫ്രീ ട്രെയ്ഡിലോ അല്ല. സർവ്വവ്യാപിയും നിരന്തരവുമായ രാഷ്ട്രീയതയിലും തർക്കിക്കാനും കുതർക്കങ്ങൾക്കുപോലും ഇടം അനുവദിക്കുന്നതുമായ അന്തരീക്ഷത്തിലാണ്. വിരുദ്ധാഭിമതങ്ങളുടെ സാംസ്കാരിക സമന്വയത്തിലാണ്. ജനാധിപത്യം, ചുകപ്പൻ വിപ്ളവങ്ങളുമായി സന്ധി ചെയ്യുന്നതല്ല. കമ്പോള സാമ്പത്തികതയോടു കക്ഷിചേരുന്നതല്ല. ഇവയ്ക്കു രണ്ടിനും കടകവിരുദ്ധമാണെന്നും. എന്നിട്ടും ഈ രണ്ടു വഴികളുടെയും വക്താക്കളായവർ നമ്മുടെ നാട്ടിലിരുന്ന് ജനാധിപത്യത്തെ കടമെടുക്കുന്നു. അന്തസ്സാരശൂന്യമായ ഈ കടമെടുപ്പിൻെറ പ്രത്യക്ഷദുരന്തമാണ് മാതനും മാതിയും. ഇന്ത്യ ഇനിയും പഠിക്കാത്ത 44-ാം പാഠം.

# പാടാത്ത പാട്ടിന്റെ ദുഃഖം പേറുന്ന കവി



രാധാകൃഷ്ണൻ അയിരൂർ

"കവി ജീവിക്കുന്നതു സ്മൃതിയിലും സ്വപ്നത്തിലുമാണ്. സമകാലിക ദുഃഖങ്ങൾ സഹിക്കുമ്പോഴും ഭാവിയെപ്പറ്റി സ്വപ്നം കാണുകയാണ് കവി ചെയ്യുന്നത്. ഇന്നു നടക്കുന്ന മട്ടിലുള്ള സംഭവങ്ങൾ ഇതിനു മുൻപൊരിക്കലും നടന്നിട്ടില്ലെന്നു കരുതുന്നത് പലപ്പോഴും യുക്തിസംഗമമല്ലെന്നുകാണാം. അതിനാൽ സംസ്ക്കാരത്തിന്റെ ശ്രുതികളിലൂടെയും സ്മൃതികളിലൂടെയും വർത്തമാനസമസ്യകൾക്കു പരിഹാരം കണ്ടെത്തുകയാണു കവി ചെയ്യുന്നത്. ഇതിനുവേണ്ടി പുതിയ മൊഴികളും അലങ്കാരങ്ങളും രൂപങ്ങളും കവിക്കു സൃഷ്ടിക്കേണ്ടിവരും. സർഗ്ഗരചന നടത്തുന്നയാൾക്ക് ഭൂതകാലത്തിൽ നിന്നു വേറിട്ടു നില്ക്കാൻ കഴിയുന്നതെങ്ങനെ?"

ഭാരതീയ ചിന്താധാരയുടെ പ്രാചീനതയെയും അത്യന്താധുനികതയെയും ഒരുപോലെ പുല്കാൻ കഴിയുന്ന കവിയെന്നു ഖ്യാതി നേടിയ സീതാകാന്ത് മഹാപാത്ര തന്റെ ദ്വന്ദ്വമോഹത്തിനു നല്കുന്ന വിശദീകരണമാണിത്. ഒറീസ്സയിലെ ഒരു കുഗ്രാമത്തിൽ ജനിച്ച് ദേശീയവും അന്തർദ്ദേശീയവുമായ ഖ്യാതി നേടിയെടുത്ത മഹാപാത്രയാണ് ഇരുപത്തൊമ്പതാമതു ഭാരതീയ ജ്ഞാനപീഠ പുരസ്കാരത്തിന് അർഹനായിരിക്കുന്നത്.

ഒരു കവിയെന്ന നിലയിൽ സീതാകന്ത് മഹാപാത്ര മലയാളികൾക്കു സുപരിചിതനാണ്. ആശാൻ പുരസ്കാരം നേടയിട്ടുള്ള ഇദ്ദേഹത്തിന്റെ പല കവിതകളും മുൻപുതന്നെ മലയാളത്തിൽ വിവർത്തനം ചെയ്യപ്പെട്ടിട്ടുണ്ട്. ഒറിയഭാഷയിൽ സാഹിത്യരചന ...ത്തുന്നവരിൽ ഏററവുമധികം വിവർത്തനം ...യ്യപ്പെട്ടിട്ടുള്ള കവി മഹാപാത്രതന്നെ. ...ൃഭാഷയിൽ പതിനൊന്നു കവിതാ ...മാഹാരങ്ങൾ പുറത്തിറക്കിയിട്ടുള്ള മഹാപാത്രയുടെ എട്ടു കവിതാസമാഹാരങ്ങൾ ഇംഗ്ളീഷിലും ലഭ്യമാണെന്നതു ഇതിനു ...ളിവാണല്ലോ.

...937 സെപ്ററംബർ 17-ന് കട്ടക്ക് ...ല്ലയിലെ മഹാംഗാ എന്ന ഗ്രാമത്തിലാണ് മഹാപാത്ര ജനിച്ചത്. ഉത്കൽ, അലഹബാദ്, കേംബ്രിഡ്ജ് സർവകലാശാലകളിലായി വിദ്യാഭ്യാസം പൂർത്തിയാക്കിയ മഹാപാത്ര സാമൂഹിക ശാസ്ത്രത്തിൽ ഡോക്ടറേറ്റ് നേടിയിട്ടുണ്ട്. 1961-ൽ ഐ.എ.എസ്സിൽ പ്രവേശിക്കുന്നതുവരെ അദ്ധ്യാപകനായിരുന്നു. ഇപ്പോൾ ഭാരത സർക്കാറിന്റെ സാംസ്കാരിക വകുപ്പിൽ സെക്രട്ടറിയായി ഡെൽഹിയിൽ കഴിയുന്നു.

1953-54 കാലയളവിൽ കട്ടക്കിലെ റേവൻഷാ കോളേജിൽ വിദ്യാർത്ഥിയായിരുന്ന കാലത്താണ് സീതാകാന്ത് കവിതാരചനയ്ക്കു തുടക്കം കറിക്കുന്നത്. കട്ടക്കിൽനിന്നു പ്രസിദ്ധപ്പെടുത്തിയിരുന്ന പ്രശസ്തമായ 'ജാഗരൺ' മാസികയാണ് അദ്ദേഹത്തിന്റെ കവിതാക്കമ്പത്തിനു വെള്ളവും വളവും നല്കിയത്. ഗോപിനാഥ് മൊഹന്തി, രമാകാന്ത് രഥ് തുടങ്ങി ഒറിയ സാഹിത്യത്തിലെ മഹാരഥന്മാരുടെ പത്രാധിപത്യം 'ജാഗരണു' ലഭിച്ചിരുന്നു എന്നതുതന്നെ അിതന്റെ മഹത്വം വെളിവാക്കുന്നു. പില്ക്കാലത്തു സ്വയം സീതാകാന്തും 'ജാഗരൺ' പത്രാധിപരുടെ സ്ഥാനം അലങ്കരിക്കുകയുണ്ടായി.

1963-ൽ പുറത്തിറങ്ങിയ 'ദീപ്തി ഓദ്യുതി' യാണ് മഹാപാത്രയുടെ ആദ്യ കവിതാ സമാഹാരം. കഴിഞ്ഞ വർഷം പുറത്തിറങ്ങിയ 'ശ്രേഷ്ഠകവിത' ഏററവും പുതിയ കൃതിയും. 'സമുദ്ര്' (1977), 'സമയാരാശേഷനാം' (1984), 'ചഠോയി തൂ കീ ജാനു' (1990), 'കുഹാകു പൂഛരിബോ കുഹി', 'ഫേരി ആസിബാർ ബേലാ' (1991) ഇവയാണു ശ്രദ്ധേയമായ മററു കവിതാ സമാഹാരങ്ങൾ. 1967-ൽ പുറത്തിറങ്ങിയ അദ്ദേഹത്തിന്റെ രണ്ടാമത്തെ സമാഹാരം-'അഷ്ടപദി'-ഒറിയ സാഹിത്യ അക്കാദമി പുരസ്കാരവും 1974-ൽ പ്രസിദ്ധപ്പെടുത്തിയ അടുത്ത കൃതി-'ശബ്ദർ ആകാശ്'-കേന്ദ്രസാഹിത്യ അക്കാദമി അവാർഡു നേടി. സാരളാപുരസ്കാരം, ഒറിയ സംസ്കൃതി പരിഷത് പുരസ്കാരം, സോവിയററ് ലാൻഡ് നെഹ്റു അവാർഡ് തുടങ്ങിയവയാണ് അദ്ദേഹത്തിനു ലഭിച്ചിട്ടുള്ള മററു ശ്രദ്ധേയമായ അംഗീകാരങ്ങൾ. യാത്രാ വിവരണം, ലേഖനങ്ങൾ, വിവർത്തനം തുടങ്ങിയ മേഖലകളിലും മഹാപാത്രയുടെ സംഭാവന ശ്രദ്ധേയമാണ്. ആദിവാസി ജീവിതത്തെപ്പറ്റി ഏറെ അറിവുള്ള മഹാപാത്ര ഒറീസ്സയിലെ ആദിവാസികളുടെ ഇടയിൽ പ്രചാരമുള്ള അനേകം നാടോടിപ്പാട്ടുകൾ ഇംഗ്ളീഷിലേക്ക് വിവർത്തനം ചെയ്തിട്ടുണ്ട്.



മഹാപത്ര

നാല്പതു വർഷത്തോളമായി തുടർന്നു വരുന്ന തന്റെ കാവ്യസാധനയെ കവി ഇങ്ങനെയാണ് വിലയിരുത്തുന്നത്: "ഈ വർഷങ്ങളിലെല്ലാം എന്റെ പാഥേയം എന്റെ ആത്മവ്യക്തിത്വത്തോടൊപ്പം സഞ്ചരിച്ചുകൊണ്ടിരുന്നു. ചുറ്റുപാടുമുണ്ടാകുന്ന സംഭവങ്ങളും സ്വന്തം ജീവിതത്തിലെ പരിവർത്തനങ്ങളും കവിയെ സ്വാധീനിക്കാതിരിക്കുകയില്ലല്ലോ. സർഗ്ഗധനരായ കലാകാരന്മാരുടെ സവിശേഷത അത്തരം സംഭവങ്ങളുടെയും മാറ്റങ്ങളുടെയും മൂകസാക്ഷികളായി ഒതുങ്ങിക്കഴിയാതെ അവയെ ഉൾക്കൊണ്ട് അവർ മുൻപോട്ട് പോകുമെന്നതാണ്. സർഗ്ഗസ്രഷ്ടാവിന് ഓരോ നിമിഷവും മഹത്വപൂർണ്ണമാണ്, ഓരോ അനുഭവവും രേഖപ്പെടുത്തേണ്ടത് അവന്റെ കർത്തവ്യവും—സാധാരണ മനുഷ്യരുമായി സർഗ്ഗധനർക്കുള്ള വ്യത്യാസം ഇതാണ്.

"അത്തരം അനുഭൂതികൾ കടലാസ്സിൽ പകർത്താനാണ് കഴിഞ്ഞ നാല്പതുവർഷമായി ഞാൻ ശ്രമിച്ചുവന്നത്. അനുഭൂതികൾ ശരിയായ മട്ടിൽ പ്രകാശിപ്പിക്കാൻ ഉചിതമായ ഭാഷയും ശില്പവും തേടേണ്ടിവരുന്നു, ചിലപ്പോൾ സൃഷ്ടിക്കേണ്ടിയും. അനുഭൂതിക്കുള്ളിൽ ചിലതു ക്ഷണികമാണ്. അവയുടെ അഭിവ്യക്തിയാകട്ടെ അത്യന്തം സുഖകരമായ അനുഭവവും. അത്തരം അനുഭൂതികൾ പ്രകാശിപ്പിക്കാൻ വേണ്ടിയാണ് ഞാൻ ചെറിയ കവിതകളെഴുതുന്നത്. മററു ചില അനുഭൂതികളുടെ കാൻവാസ് വിശാലമാണ്. പ്രബന്ധകവിതകളും പുരാതന മിത്തുകളുടെ പുനഃസൃഷ്ടിയും വഴി അവ കടലാസ്സിലാക്കുകയാണു ഞാൻ ചെയ്യുന്നത്."

ശേഷം 45 -ാം പേജിൽ

# സുകുമാർ അഴീക്കോട്ട് സംഭാഷണങ്ങൾ

കുറെക്കാലമായി ഇന്ത്യയിൽ നിലവിലുള്ളത് ഷണ്ഡന്മാരുടെ രാഷ്ട്രീയമാണ്. സൃഷ്ടിശക്തി നശിച്ചവരുടെ രാഷ്ട്രീയം. ഇങ്ങനെ ഒരു ഷണ്ഡരാഷ്ട്രീയം ലോകത്തു മററെങ്ങും കാണില്ല.

ജനാധിപത്യം എന്നു പറയുന്നത് ഒരു രാഷ്ട്രത്തിൻെറ സാർവ്വത്രിക സ്വഭാവമാണ്. അഥവാ ആയിരിക്കണം. അത് ഒരു നിയമസഭാമാത്രജീവിയല്ല. സ്പീക്കർ പറയുന്ന നിയമങ്ങളല്ല ജനാധിപത്യം. ജനാധിപത്യത്തെ നിലനിറുത്താൻ എടുക്കുന്ന തീരുമാനങ്ങളാണ് അവ. എഴുതിവച്ച ജനാധിപത്യം ഉപ്പിലിട്ടതാണ്, ചിലർക്ക് തൊട്ടുകൂട്ടാം. അത് തുച്ഛമായ ജനാധിപത്യമാണ്.

രാഷ്ട്രീയ കക്ഷികൾക്ക് ജനങ്ങളോടുള്ള ആത്യന്തികമായ കടമയുടെ ബോധമാണ് ജനാധിപത്യം. അതിപ്പോൾ ഇവിടെയില്ല. കടപ്പാട് ജനങ്ങൾക്ക് അവരോടുതന്നെ എന്നതാണ് സ്ഥിതി. ആദർശങ്ങളെല്ലാം ഇന്ന് വെറും ലേബലുകളായിരിക്കുന്നു. വെള്ളം ചേർത്തു മരുന്നു വില്ക്കുന്ന വൈദ്യശാലപോലെയായിരിക്കുകയാണ് രാഷ്ട്രീയം. ഒരേ മരുന്നുതന്നെയാണ് എല്ലാ കുപ്പികളിലും. പല ലേബലുകളാണെന്നു മാത്രം. ഒന്നിൽ ച്യവനപ്രാശം എന്നും മററൊന്നിൽ ദശമൂലാരിഷ്ടം എന്നും മററും ലേബൽ ഒട്ടിക്കുന്നു. പ്രധാന ഘടകം ജലാംശമാണ്. കച്ചവടം പൊടിപാറുന്നു. ലാഭം ചിലർക്കു മാത്രം.

ഇന്നത്തെ രാഷ്ട്രീയ സംവിധാനം ഒരു ഭീകരസത്വമാണ്. ഇംഗ്ളീഷിൽ "ലെവിയതൻ" എന്നു പറയും. ഇതിനെ ഉപയോഗിച്ചേ ജനാധപിത്യത്തിൽ നമുക്ക് എന്തെങ്കിലും മാററം വരുത്താൻ കഴിയൂ എന്നതാണ് നാം നേരിടുന്ന വൈരുദ്ധ്യം. എന്താണ് ഇതിലെ വൈരുദ്ധ്യം? മാററം വരുത്തേണ്ടത് രാഷ്ട്രീയക്കാർ. ജനാധിപത്യത്തെ ആ നിലയിൽ എത്തിച്ചതും രാഷ്ട്രീയക്കാർ. കുററവാളിതന്നെ കുററം ചെയ്യുന്നവനും കുററം അന്വേഷിക്കുന്നവനും ശിക്ഷ നല്കേണ്ടവനും ആകുന്നു. അതാണല്ലോ, നമ്മുടെ അന്വേഷണക്കമ്മീഷൻ റിപ്പോർട്ടുകൾ ഒരെണ്ണംകൊണ്ടുപോലും ഇന്നോളം ഒരു ഗുണവും പിടിക്കാതെ പോയത്. അന്വേഷണം നടത്തുന്നതുതന്നെ അഴിമതിയായി മാറിക്കൊണ്ടിരിക്കുന്നു.



*എല്ലാ രാഷ്ട്രീയ കക്ഷികളുടെയും തലപ്പത്ത് ഇന്ന് പടുകിഴവൻ നേതൃത്വമാണുള്ളത്. യുവാക്കൾക്ക് നേതൃത്വത്തിലേക്കു വളർന്നുവരാൻ കഴിയുന്നില്ല. വളർന്നുവരേണ്ട യുവാക്കൾ നമുക്കുണ്ടോ? യുവത്വം എന്ന വാക്കിൽ കാര്യമില്ല. വയസ്സായതിലോ ചെറുപ്പത്തിലോ ഒന്നുമല്ല കാര്യം. ആദർശങ്ങളുടെ യുവത്വമാണ് പ്രധാനം. യഥാർത്ഥ രാഷ്ട്രീയത്തിൽ ആദർശാത്മകമായ യുവത്വം ഉണ്ടോ എന്നതാണ് പ്രശ്നം. യുവത്വം മനുഷ്യൻെറ ജീവിതത്തിലെ പ്രകാശത്തിൻെറ രഹസ്യമാണ്.*

[ശ്രീ]. സുകുമാർ അഴീ[ക്കോ]ടുമായി നടത്തിയ [ദീർഘ]മായ ഇൻറർവ്യൂകളുടെ അടിസ്ഥാനത്തിൽ ശ്രീ. പി.വി. മുരുകൻ തയാറാക്കി[യത]ാണ് ഈ ലേഖന[പരമ്പ]ര.



## അന്വേഷണമെന്ന പ്രഹസനം

വലിയ ഒരു രാഷ്ട്രീയ കക്ഷിയും വമ്പന്മാരായ ഉദ്യോഗസ്ഥരും ഉൾപ്പെട്ടിട്ടുള്ള ഒററ കൊള്ള ഇടപാടും അന്വേഷിച്ച് ഇന്നേവരെ കുററവാളികൾ കണ്ടുപിടിക്കപ്പെട്ടിട്ടില്ല. ബോഫോഴ്സ് അന്വേഷണത്തിൻെറ കാര്യം നമുക്കറിയാം. എല്ലാ അന്വേഷണങ്ങളെയും അവസാനിപ്പിക്കേണ്ട അന്വേഷണമായിരുന്നു അത്. ബോഫോഴ്സ് അന്വേഷണത്തിൻെറ ചെയർമാനായിരുന്ന്, സത്യം കണ്ടുപിടിക്കുന്നതിനു നേതൃത്വം നല്കിയ മഹാൻ, പിന്നീടു വന്ന ഓഹരി ഇടപാടിൻെറ അന്വേഷണക്കമ്മീഷൻ മുമ്പാകെ പ്രത്യക്ഷപ്പെടുന്നത് സംശയിക്കപ്പെട്ട ഒരു കുററക്കാരൻെറ വേഷത്തിലാണ്. ബോഫോഴ്സ് റിപ്പോർട്ട് പാഴ്‌വെടി ആയിപ്പോയതു എന്തുകൊണ്ടെന്ന് ഇപ്പോൾ വ്യക്തമായിരിക്കുമല്ലോ. കുററവാളിയാണ് കുററം അന്വേഷിക്കുന്നത്. ആൾ മാറിവരുന്നു, കുററം കൂടിവരികയും.

രാജീവ് വധാന്വേഷണം ഇനി കണ്ടറിയണം. ഓഹരി ഇടപാടിൻെറ അന്വേഷണം അതുതന്നെ പറയുന്നു.

കോൺഗ്രസ് കക്ഷി കഴിഞ്ഞ തിരഞ്ഞെടുപ്പ് ജയിച്ചത്, രാജീവിൻെറ ശവശരീരം പ്രദർശനവസ്തുവായി ഉപയോഗിച്ചിട്ടാണ്. മതത്തെ ദുരുപയോഗപ്പെടുത്തുന്നതുപോലെ തന്നെയുള്ളതാണ് ഈ ശവശരീര ദുരുപയോഗവും എന്ന് വ്യക്തമാണ്. യുക്തിക്കു വഴങ്ങാത്ത അന്ധമായ വികാരങ്ങളെ ദുരുപയോഗപ്പെടുത്തി വോട്ടു നേടുക എന്ന തെററ് രണ്ടു രീതിയിലും അടങ്ങിയിരിക്കുന്നു. പക്ഷേ, ആദ്യത്തേതു മാത്രമാണ് തിരഞ്ഞെടുപ്പു കുററം. രണ്ടാമത്തേത് തിരഞ്ഞെടുപ്പിലെ ശരിയും!

## പടുകിഴവൻ നേതൃത്വം

എല്ലാ രാഷ്ട്രീയ കക്ഷികളുടെയും തലപ്പത്ത് ഇന്ന് പടുകിഴവൻ നേതൃത്വമാണുള്ളത്. യുവാക്കൾക്ക് നേതൃത്വത്തിലേക്കു വളർന്നു വരാൻ കഴിയുന്നില്ല. വളർന്നുവരേണ്ട യുവാക്കൾ നമുക്കുണ്ടോ? യുവത്വം എന്ന വാക്കിൽ കാര്യമില്ല. വയസ്സായതിലോ ചെറുപ്പത്തിലോ ഒന്നുമല്ല കാര്യം. ആദർശങ്ങളുടെ യുവത്വമാണ് പ്രധാനം. യഥാർത്ഥ രാഷ്ട്രീയത്തിൽ ആദർശാത്മകമായ യുവത്വം ഉണ്ടോ എന്നതാണ് പ്രശ്നം. യുവത്വം മനുഷ്യൻെറ ജീവിതത്തിലെ പ്രകാശത്തിൻെറ രഹസ്യമാണ്. യുവാവ് ആദർശങ്ങളെ പ്രേമിക്കുന്നു. കണ്ണിൻെറ മുന്നിലുള്ളത് നേടിയാൽ മതി എന്ന ആഗ്രഹം ആദർശവാനിൽ കാണില്ല. ഇന്നല്ല, നാളെയാണ് പ്രധാനം. നാളെയാണ് ആദർശത്തിൻെറ കിരീടധാരണം. "ഇന്ന് കിട്ടുന്നത് ഇന്ന്, നാളത്തെ കാര്യം പിന്നെ" എന്ന വിചാരം വന്നാൽ യുവത്വം കൊണ്ടു കഥയില്ല. അത്യാർത്തിയുടെ വിജയമാണ് അത്. പതിനെട്ടു വയസ്സ് എന്നുള്ളതല്ല യുവത്വം. വോട്ടുചെയ്യാൻ വേണ്ട യുവത്വമല്ല കാര്യം.

ആദർശാത്കമകമായ ഒരു യുവത്വം ഞാൻ ഇവിടെ കാണുന്നില്ല. അതുള്ള താരുണ്യപൂർണ്ണമായ ഒരു തലമുറയെ വിദ്യാലയങ്ങളിലൂടെ വാർത്തെടുക്കാൻ നമുക്ക് കഴിയുന്നില്ല.

കോൺഗ്രസ്സിൽ—മററു കക്ഷികളിലും—ഇപ്പോൾ യുവാക്കളുടെയിടയിൽ ആദർശശാലികൾ വളരെ കുറവാണ്. അധികാരത്തിനുവേണ്ടി രാഷ്ട്രീയ കക്ഷികളിൽ കടന്നുകൂടിയവരാണ് കൂടുതൽ പേരും. സ്ഥാനമാനങ്ങൾക്കുവേണ്ടി യുവാക്കൾ കാട്ടുന്ന മത്സരബുദ്ധി ജുഗുപ്സയെ ജനിപ്പിക്കുന്നു. വൃദ്ധന്മാരെക്കാളും കടുത്ത മത്സരത്തിലാണ് യുവാക്കൾ ഏർപ്പെട്ടിരിക്കുന്നത്. ഇതു തെററാണെന്നു പറയാൻ ഇവിടെ ആരുമില്ല. എല്ലാവരും തെററു ചെയ്തു വരുമ്പോൾ, ആർക്ക് ആരെ ഉപദേശിക്കാൻ കഴിയും?

## ആദർശം പോയവഴി!

അധികാരം കിട്ടുന്നതുവരെ ആദർശം പറഞ്ഞാൽപ്പോലും അധികാരം കിട്ടിക്കഴിഞ്ഞാൽ എല്ലാം നേടിക്കഴിഞ്ഞവരെപ്പോലെ അതിശാന്തരും സംതൃപ്തരും നിർവ്വാണമടഞ്ഞവരും ആയിത്തീരുന്നു. കേന്ദ്രത്തിൽ മന്ത്രിയായാൽ അതുവരെയുള്ള ആദർശമൊക്കെ അവർ മറക്കും. ആദർശത്തിൽ ആദർശം പോയ അവസ്ഥയാണ് ഇന്നുള്ളത്. കേന്ദ്രത്തിൽ മന്ത്രിസ്ഥാനം കിട്ടിയപ്പോൾ, "എൻെറ ഭാഷ മാറി" എന്നു പറഞ്ഞില്ലേ ഒരാൾ? എല്ലാവരുടെയും ഭാഷ മാറിക്കൊണ്ടിരിക്കുകയാണ്. പഴയ ഭാഷ ആദർശത്തിൻേറതായിരുന്നു. അതു മാറി എന്നാണ് ആദർശമുള്ളവർ എന്ന് ധരിച്ചവരും ജപിച്ചുകൊണ്ടിരിക്കുന്നത്. ആദർശം ഇന്ന് മേലങ്കിയാണ്; ഭാഷയല്ല.

സ്വന്തം ഭാഷ മാററുന്ന മന്ത്രിസ്ഥാനം വേണ്ടെന്നു വയ്ക്കാൻ തോന്നിയില്ലല്ലോ ആ നേതാവിന്! ഇന്നത്തെ യുവ പ്രവർത്തകരുടെ വഴികാട്ടികൾ, നാടിൻെറ നിർഭാഗ്യം എന്നു പറയട്ടെ, ഇവരായിപ്പോയി. അനീതി കാണുമ്പോൾ അതിനോടു പ്രതികരിക്കുന്നതാണല്ലോ യുവത്വത്തിൻെറ ഭാഷ. ആ ഭാഷ മാറിയെന്നാണ് ഇവർ സസന്തോഷം ഏററു പറയുന്നത്.

ഇത്ര നഗ്നമായ ഒരു ആദർശ ചാഞ്ചല്യം, ആത്മഭ്രംശം എ.കെ. ആൻറണിയെപ്പോലെ ഒരാൾ പ്രകടിപ്പിക്കുമെന്ന് പലർക്കും മുൻകൂട്ടി കാണാൻ കഴിഞ്ഞില്ല. കേന്ദ്രമന്ത്രി ആയതുകൊണ്ട് രാഷ്ട്രീയത്തിലെയും ഭരണത്തിലെയും അനീതികളെ എതിർക്കാൻ പാടില്ല എന്നാണ്, കേന്ദ്രമന്ത്രിയാകുന്നതുവരെ അതിനെ എതിർത്തിരുന്ന ആൾ പറയുന്നത്. ആൻറണിയെക്കാൾ മുമ്പേ മന്ത്രിമാരായവർക്ക് ഈ ന്യായീകരണം നേരത്തെ ഉപയോഗിക്കാമെങ്കിൽ, അവരും ആൻറണി പ്രഭൃതികളും തമ്മിൽ എവിടെയാണ് വ്യത്യാസം? സസ്യഭക്ഷണത്തിനുവേണ്ടി നിരന്തരം വാദിച്ചുപോന്ന മഹാൻ ഒരു കഷണം വറുത്ത കോഴിയിറച്ചി ചവച്ചതോടെ, മാംസഭക്ഷണത്തിൻെറ ഭാഷ സംസാരിക്കുന്നതുപോലെയാണ് ഈ രാഷ്ട്രീയ തിരുത്തൽവാദക്കാരുടെ

*അധികാരം കിട്ടുന്നതുവരെ ആദർശം പറഞ്ഞാൽപ്പോലും അധികാരം കിട്ടിക്കഴിഞ്ഞാൽ എല്ലാം നേടിക്കഴിഞ്ഞവരെപ്പോലെ അതിശാന്തരും സംതൃപ്തരും നിർവ്വാണമടഞ്ഞവരും ആയിത്തീരുന്നു. കേന്ദ്രത്തിൽ മന്ത്രിയായാൽ അതുവരെയുള്ള ആദർശമൊക്കെ അവർ മറക്കും. ആദർശത്തിൽ ആദർശം പോയ അവസ്ഥയാണ് ഇന്നുള്ളത്. കേന്ദ്രത്തിൽ മന്ത്രിസ്ഥാനം കിട്ടിയപ്പോൾ, "എൻെറ ഭാഷ മാറി" എന്നു പറഞ്ഞില്ലേ ഒരാൾ?*

നില.

പത്രലേഖകർ ചോദിച്ചപ്പോൾ കേന്ദ്രമന്ത്രി ആൻറണി പറഞ്ഞല്ലോ, ഇനി അധികം ചോദ്യത്തിന് താൻ ഉത്തരം പറയുന്നില്ലെന്ന്. തലയുയർത്തി ഉത്തരം പറയാൻ കഴിയാത്ത അവസ്ഥയിലെത്തിയ ഒരാത്മാവിന്റെ ദയനീയമായ ഞരങ്ങലുകളാണ് ഇത്തരം ചതഞ്ഞ അഭിപ്രായങ്ങൾ. "കൂടുതൽ ചിരിക്കുന്നില്ല. ഞാൻ ഇപ്പോൾ ആയുർവേദ മരുന്നു കഴിച്ച പഥ്യത്തിലാണ്"— എന്നു പറയുമ്പോലെ രാഷ്ട്രീയ വിദൂഷകന്മാർ ജനങ്ങളോടു പലതും പുലമ്പിക്കഴിയുന്നു. ഇത്രയേയുള്ളോ നമ്മുടെ നാട്ടിലെ യുവാക്കളുടെ ആദർശത്തിന്റെ ഉറപ്പ്? ഇതൊക്കെ ആദർശമാണെന്നു ധരിച്ചു ചില പാവങ്ങൾ ഇവരുടെകൂടെ കൂടിയിട്ടുണ്ടെങ്കിൽ അവരുടെ കഷ്ടകാലം എന്നേ പറയേണ്ടൂ.

അവസരം വരുമ്പോൾ ഭാഷ മാറാൻ വേണ്ടിയാണ് ഇപ്പോൾ ഇവർ ഈ മറുഭാഷയൊക്കെ പറയുന്നത്. പ്രലോഭനത്തിന്റെ മുമ്പിൽ ഭാഷ മാററുക എന്നുവച്ചാൽ ആത്മാവിനെ വില്ക്കലാണ്. താൻ ഭാഷ മാററി എന്നു പരസ്യമായി പറയുമ്പോൾ അതിന്റെ അർത്ഥംകൊണ്ടു വരുന്ന അവമാനത്തെക്കുറിച്ചുപോലും ചിന്തിക്കാൻ കഴിയാത്തവരെപ്പററി എന്തു പറയാൻ?

കരുണാകരനോട് ഇത്രമാത്രം വെറുപ്പു തോന്നാൻ കാരണം എന്താണെന്ന് പലരും എന്നോടു ചോദിക്കാറുണ്ട്. കരുണാകരനോട് എനിക്ക് ഒരു വിരോധവുമില്ല. അഴിമതിയോടും സ്വാർത്ഥതയോടും ധൂർത്തിനോടുമാണ് എനിക്കു വിരോധം. ഗാന്ധിജിയും മററും എതിർത്ത, രാഷ്ട്രീയത്തിലെ എല്ലാത്തരം വ്രണങ്ങളോടുമുള്ള വിരോധമാണ് അത്. ഈ വ്രണങ്ങളെല്ലാം മൂടിപ്പുതച്ച് അവയുടെ സംരക്ഷകനായി നടക്കുകയാണ് നമ്മുടെ മുഖ്യമന്ത്രി കരുണാകരൻ. കോൺഗ്രസ് അദ്ദേഹത്തിന് അധികാരം നിലനിറുത്താനുള്ള ഒരുപായം മാത്രം. അധികാരമാണ് നിലനില്ക്കേണ്ടത്, ആദർശമല്ല. അദ്ദേഹത്തെ എതിർത്ത കുട്ടികാർ ഇന്ന് ആ പാഠം അദ്ദേഹത്തെക്കാൾ നന്നായി പഠിച്ചിരിക്കുന്നു.



കോൺഗ്രസ്സിനുള്ളിൽ ചെറുപ്പക്കാർ തിരുത്തൽശക്തികൾ ആയിരുന്നത് കേന്ദ്രമന്ത്രി പദത്തിനുവേണ്ടി ആയിരുന്നു എന്ന് തിരുത്തൽ നേതാവിന്റെ വാക്കുകളിൽനിന്ന് അർത്ഥസന്ദേഹമില്ലാത്ത മട്ടിൽ തെളിഞ്ഞിരിക്കുന്നു. ഇതുവരെ കാണിച്ചതെല്ലാം ജാടയും അഭിനയവും ആയിരുന്നോ? നിഴലായിരുന്നെന്നോ?

## ശ്രീകോവിലിൽപ്പോലും മാലിന്യം

ഇന്ത്യൻ രാഷ്ട്രീയത്തിന്റെ ശ്രീകോവിൽ തുറന്നാൽ കാണാൻ കഴിയുന്നത്ര മാലിന്യങ്ങൾ നമ്മുടെ മുനിസിപ്പാലിററികളിലെ വിസർജ്ജന സംഭരണകേന്ദ്രങ്ങളിൽപ്പോലും കാണാൻ കഴിയില്ല. രാഷ്ട്രീയം അത്രയ്ക്കു ദുർഗ്ഗന്ധപൂരിതമായിരിക്കുന്നു. നാറിയിട്ടു വഴിനടക്കാൻ വയ്യ. മീൻകാരികൾക്ക് മീൻ നാററം സൗഗന്ധികമാണ് എന്നു പറഞ്ഞതുപോലെ, ഈ ദുർഗ്ഗന്ധം പരിചയിച്ചവരുടെ നാട്ടിൽ ആർക്കും ഉറക്കത്തിന് കുറവു വരുന്നില്ല.

രാഷ്ട്രീയത്തിന് ജീവൻ നല്കുന്ന ഒരു ആദർശപരതയുണ്ടല്ലോ. അത് വിററാമിൻ പോലുള്ള സാധനമാണ്. ഒരുപാടു ഭക്ഷണം കഴിച്ചാലും ശരീരത്തിന് വിററാമിൻ കൂടിയേ തീരൂ. രാഷ്ട്രീയത്തിൽ ആദർശമെന്നത് അതിന്റെ വിററാമിനാണ്.

കേരളത്തിൽ ഭരണം നടത്തിയിട്ടുള്ളവരിൽ മികച്ച ഭരണാധികാരി എന്നു പറയാവുന്നത് സി. അച്യുതമേനോനാണ്. ആദർശം പുലർത്തിയിരുന്ന ഒരാളായിരുന്നതിനാലാണ് ആ പ്രശംസ കിട്ടിയത്. സ്വന്തം ആദർശം നടപ്പാക്കുന്നതിനുള്ള ഒരു ഉപകരണമായിരുന്നു അദ്ദേഹത്തിനു പാർട്ടി. സി.പി. രാമസ്വാമി അയ്യരെപ്പോലെ ബുദ്ധിരാക്ഷസൻ ആകേണ്ട കാര്യമൊന്നും ഇല്ല. ഭരണാധികാരികൾക്ക് പക്ഷപാതം പാടില്ല. എല്ലാം നശിക്കുന്നത് പക്ഷപാതത്തിലാണ്. മതനിരപേക്ഷത എന്നു പറയുന്നത്, മറെറാരാളോടുള്ള നിരപേക്ഷത ആകരുത്. അത് അവനവനോടുള്ള നിരപേക്ഷത ആകണം. അത് തന്റെ ഗ്രൂപ്പിനോടും സ്വന്തക്കാരോടുമുള്ള പക്ഷപാതം ആകരുത്. ഇന്ന് എല്ലാം അങ്ങനെയാണ്.

പാവനമായ ഒരു ആയുധമാണ് രാഷ്ട്രീയം. രാഷ്ട്രീയ നേതാവ്, ദൈവത്തെ മറന്നാലും ജനങ്ങളെ മറക്കരുത്. ജനങ്ങളെ ഓർത്താൽ ദൈവം അവിടെ പ്രത്യക്ഷപ്പെട്ടുകൊള്ളും.

## രാഷ്ട്രീയത്തിലെ ആചാര്യൻ

ഇ.എം.എസ് രാഷ്ട്രീയരംഗത്തെ ഒരു ആചാര്യനാണ്. സ്വാർത്ഥത്തിന്റെ സ്പർശം അദ്ദേഹത്തിലില്ല. എപ്പോഴും ബുദ്ധിപരമായ ഒരു നിലപാടാണ് ഇ.എം.എസ് എടുത്തിട്ടുള്ളത്. താണതരം രാഷ്ട്രീയം കളിക്കാൻ അദ്ദേഹത്തിന് ഒരിക്കലും കഴിയില്ല. ആചാര്യസ്ഥാനത്തു നില്ക്കുന്ന നേതാവാണ് അദ്ദേഹം. മാർക്സിസ്ററു പാർട്ടിയുടെ നേതാവായതുകൊണ്ട് അദ്ദേഹത്തിന് സിദ്ധാന്തപരമായ ചില കെട്ടുപാടുകൾ ഉണ്ടെന്നു മാത്രം. എങ്കിലും അദ്ദേഹത്തിനു തനതായ ആത്മാർത്ഥത ധാരാളം ഉണ്ട്.

വാസ്തവത്തിൽ, ഇന്ത്യയിലെതന്നെ വിപ്ളവ കക്ഷികളിൽപ്പെടുന്ന യഥാർത്ഥ നേതാക്കളാണ് ഇ.എം.എസ്സും അച്യുതമേനോനും. ഗാന്ധിയൻ പാരമ്പര്യമോ നെഹ്റുവിന്റെ പാരമ്പര്യമോ ഉള്ള രാഷ്ട്രീയ കക്ഷികളിൽ ഇന്ന് ഇ.എം.എസ്സിനും അച്യുതമേനോനും സമാനമായി ഒരാളെ കാണാൻ കിട്ടില്ല. ഒരു നല്ല നേതാവിനോടു സംസാരിക്കണമെന്നു തോന്നുമ്പോൾ ആ പാർട്ടികളിലെ നേതാക്കൾക്കുപോലും ഒന്നുകിൽ അച്യുതമേനോന്റെ അടുക്കൽ പോയിരുന്നു; അല്ലെങ്കിൽ ഇപ്പോൾ ഇ.എം.എസ്സിന്റെ അടുക്കൽ പോകുന്നു. അവരുടെ പാർട്ടിയിൽ വേറെ ഒററയാളുടെയും അടുക്കൽ പോകാൻ കഴിയുന്നില്ല; ദുർഗ്ഗന്ധം കാരണം.

കക്ഷിക്ക് അതീതമായ സ്വഭാവമഹത്വം ഇ.എം.എസ്സിനും അച്യുതമേനോനും ഉണ്ട്. ഇങ്ങനെ കക്ഷിക്ക് അതീതനായ ഒരാൾ ഇന്ന് മറെറാരു കക്ഷിയിലും ഇല്ല. പണ്ട് ഗാന്ധിജിയും നെഹ്റുവുമൊക്കെ ആ നിലയിൽ ഉയർന്നുനിന്നവരായിരുന്നു. അവരുടെ പാരമ്പര്യം അവകാശപ്പെടുന്നവർ ഇന്ന് പിറകിൽ ഗാന്ധിജിയുടെയും നെഹ്റുവിന്റെയും പടംവച്ചിട്ടാണ് ആ നേതാക്കളുടെ സാന്നിദ്ധ്യം ഉൾക്കൊള്ളുന്നത്. വേദികളിൽ തങ്ങളുടെതന്നെ പടം വയ്ക്കണമെന്നാണ് അവരുടെയെല്ലാം ഉള്ളിലിരുപ്പ്. പക്ഷേ, അതിനു കഴിയുന്നില്ലല്ലോ. നമുക്ക് അനുശോചിക്കാം.

## കരുണാകരനും കോൺഗ്രസ്സും

കരുണാകരനോട് ഇത്രമാത്രം വെറുപ്പു തോന്നാൻ കാരണം എന്താണെന്നു പലരും എന്നോടു ചോദിക്കാറുണ്ട്. കരുണാകരനോട് എനിക്ക് ഒരു വിരോധവുമില്ല. അഴിമതിയോടും സ്വാർത്ഥതിനോടും ധൂർത്തിനോടുമാണ് എനിക്ക് വിരോധം. ഗാന്ധിജിയും മററും എതിർത്ത, രാഷ്ട്രീയത്തിലെ എല്ലാത്തരം വ്രണങ്ങളോടുമുള്ള വിരോധമാണ് അത്.

ഇ.എം.എസ് രാഷ്ട്രീയരംഗത്തെ ഒരു ആചാര്യനാണ്. സ്വാർത്ഥത്തിന്റെ സ്പർശം അദ്ദേഹത്തിലില്ല. എപ്പോഴും ബുദ്ധിപരമായ ഒരു നിലപാടാണ് ഇ.എം.എസ് എടുത്തിട്ടുള്ളത്. താണതരം രാഷ്ട്രീയം കളിക്കാൻ അദ്ദേഹത്തിന് ഒരിക്കലും കഴിയില്ല. ആചാര്യസ്ഥാനത്തു നില്ക്കുന്ന നേതാവാണ് അദ്ദേഹം. മാർക്സിസ്ററു പാർട്ടിയുടെ നേതാവായതുകൊണ്ട് അദ്ദേഹത്തിന് സിദ്ധാന്തപരമായ ചില കെട്ടുപാടുകൾ ഉണ്ടെന്നു മാത്രം. എങ്കിലും അദ്ദേഹത്തിനു തനതായ ആത്മാർത്ഥത ധാരാളം ഉണ്ട്.

ഈ വ്രണങ്ങളെല്ലാം മൂടിപ്പുതച്ച് അവയുടെ സംരക്ഷകനായി നടക്കുകയാണ് നമ്മുടെ മുഖ്യമന്ത്രി കരുണാകരൻ. കോൺഗ്രസ് അദ്ദേഹത്തിന് അധികാരം നിലനിറുത്താനുള്ള ഒരുപായം മാത്രം. അധികാരമാണ് നിലനില്ക്കേണ്ടത്, ആദർശമല്ല. അദ്ദേഹത്തെ എതിർത്ത കുട്ടികൾ ഇന്ന് ആ പാഠം അദ്ദേഹത്തെക്കാൾ നന്നായി പഠിച്ചിരിക്കുന്നു.

കരുണാകരൻ നയിക്കുന്ന കേരളത്തിലെ കോൺഗ്രസ് ആരോഗ്യപൂർണ്ണമായ ഒരു കക്ഷിയാണെന്ന് ആരെങ്കിലും പറയുമോ? അങ്ങനെയല്ലെങ്കിൽ കോൺഗ്രസ്സിന്റെ ആദർശവുമായി യാതൊരു പൊരുത്തവുമില്ലാത്ത, വർഗ്ഗീയതയുടെ എല്ലാ ദുർഗ്ഗന്ധങ്ങളും വഹിക്കുന്ന, ഒരു കക്ഷിയുമായി കൂട്ടുചേർന്ന് ഭരിക്കേണ്ട ഗതികേടു വരുമോ? കോൺഗ്രസ് ഇന്ന് ഒററയ്ക്കുനിന്നു മത്സരിച്ച് ജയിക്കാൻ കഴിയാത്ത സ്ഥിതിയിലെത്തിയില്ലേ? ഇത് ആരുടെ കുററമാണ്? ആരുടെ തകരാറാണ്? ഐക്യമുന്നണിയുടെ വിജയം പാർട്ടിയുടെ വിജയം ആകുമോ?

ഐക്യമുന്നണി ഒരു കടത്തുതോണി മാത്രമായിരിക്കണം. അത് എല്ലായ്പോഴും ഉപയോഗിക്കരുത്. കരുണാകരനും കൂട്ടരും അതിൽത്തന്നെ സ്ഥിരതാമസമാണ്: കടത്തു മാത്രമല്ല, അതിൽത്തന്നെയാണ് കുടിയിരിപ്പും. കോൺഗ്രസ് എന്ന കപ്പൽ മുങ്ങാൻ നേരത്ത് മുസ്ലിം ലീഗിനെയും കേരള കോൺഗ്രസ്സിനെയും കിട്ടി. ഇനി കോൺഗ്രസ് മുങ്ങുമ്പോൾ ഏതു കരയിൽ കയറും? കോൺഗ്രസ്സിനെ ഈ സ്ഥിതിയിൽ എത്തിച്ചതിൽ കരുണാകരന് അല്പംപോലും വിഷമം ഉണ്ടെന്നു തോന്നുന്നില്ല. അദ്ദേഹം എന്നും മുഖ്യമന്ത്രിപദവിയിൽത്തന്നെയാണല്ലോ. കോൺഗ്രസ് എന്തായാൽ എന്ത്?

കരുണാകരൻ ഗുരുവായൂരിൽ പോകുന്നതിനുമുമ്പ് ഒരുമിനിട്ടുനേരം സ്വന്തം മനസ്സിലേക്ക് ഒന്നു നോക്കണം. താൻ ചെയ്യുന്നത് ശരിയോ തെറേറാ എന്നു പരിശോധിച്ചാൽ മാത്രം മതി, അദ്ദേഹം നേരെ വൈകുണ്ഠത്തിലെത്തും! താൻ ഒരു തെററു ചെയ്തു എന്നു കരുണാകരൻ ഇതുവരെ ഏററുപറഞ്ഞിട്ടുണ്ടോ? അത്തരം ഒരു അടഞ്ഞ മനസ്സ് ആരുടേതായാലും ഭക്തന്റേതല്ല. സർവ്വഗുണസമ്പന്നനായി ആരും സൃഷ്ടിക്കപ്പെട്ടിട്ടില്ല. താൻ ഒരു തെററും ചെയ്തിട്ടില്ല എന്നുള്ള അഹമ്മതിയുടെ ശിഖരത്തിന്മേലാണ് കരുണാകരന്റെ ഇരുപ്പ്. എന്തുതന്നെ തകർന്നു വീണാലും ഈ അഹന്തയ്ക്ക് ഒരു കുറവുമില്ല. ഭക്തന്റെ ലക്ഷണമല്ല ഇത്.

അഹംബുദ്ധിയിൽനിന്നു മോചനം നേടാനാണല്ലോ ഭക്തർ ഗുരുവായൂരപ്പനെ ഭജിക്കുന്നത്. അഹംബുദ്ധിയിൽനിന്നു മോചനം നേടാൻ കരുണാകരന് ഇതുവരെ കഴിഞ്ഞു എന്നതിന് തെളിവ് ഒന്നുമില്ല. അഹംഭാവം വെടിയാതെ മാസംതോറും ഗുരുവായൂരിൽ പോയിട്ടു എന്തു കാര്യം? കരുണാകരൻ ഗുരുവായൂരിൽ പോകുന്നത് നിവേദനം കൊടുക്കാനാണ്. കരുണാകരന് നിവേദനം കൊടുക്കാനുള്ള ഒരു ഉപരിമന്ത്രിസ്ഥാനമാണ് ഗുരുവായൂരപ്പന്റെ സന്നിധി എന്നു തോന്നും.

ഇതൊക്കെയാണെങ്കിലും കരുണാകരനോട് എനിക്ക് ഇപ്പോഴും സ്നേഹവും ആദരവും ഉണ്ട്. കേരളത്തിൽ ഇന്ന് കോൺഗ്രസ്സിലുള്ള ആരെക്കാളും വലിയ ആത്മാർത്ഥത കരുണാകരനുണ്ട്. പഴയ ഒരു കോൺഗ്രസ്സുകാരനായതുകൊണ്ട് ഉണ്ടായ ഒരു സിദ്ധിയാണ് അത്. സ്വന്തം പാർട്ടിയോട് എപ്പോഴും ആത്മാർത്ഥമായ ഒരു ചായ്വ് അദ്ദേഹത്തിനുണ്ട്. കരുണാകരന്റെ അനേകം കളങ്കങ്ങൾക്കിടയിലും ഇത് എന്നെ എപ്പോഴും ആകർഷിക്കുന്ന ഒരു വസ്തുതയാണ്. കരുണാകരന്റെ എതിരാളികളായ, ആദർശം ചമയുന്ന നേതാക്കളെക്കാൾ ഒക്കെ അദ്ദേഹത്തിനു മാററുകൂട്ടുന്ന വസ്തുതയാണ് അത്. ഇങ്ങനെയൊക്കെ കഴിവുള്ള ഒരു കോൺഗ്രസ്സുകാരൻ ഈ മട്ടിൽ പോകുന്നല്ലോ എന്നുള്ള ദുഃഖമാണ് കരുണാകരനോട് അന്നും ഇന്നും എനിക്കു തോന്നിയിട്ടുള്ളത്. ആ ദുഃഖം കൂടുന്നതനുസരിച്ച്, കരുണാകരനോടുള്ള എന്റെ എതിർപ്പിന്റെ ശക്തിയും കൂടുന്നു.

## കരുണാകരന്റെ കാര്യശേഷി

കരുണാകരന്റെ കാര്യശേഷിയും സമ്മതിക്കണം. ഏതു പ്രതിസന്ധിഘട്ടത്തിലും അദ്ദേഹത്തിന് ഉറച്ച ഒരു നിലപാട് ഉണ്ടായിരിക്കും. രാഷ്ട്രീയത്തിൽ ഒരാൾ ഇപ്പോഴും ഇങ്ങനെ നില്ക്കുന്നുണ്ടെങ്കിൽ അതിന് പോസിററീവായ ചില സംഗതികൾ വേണ്ടേ? അല്ലാതെ, ഒരാൾക്ക് ഈ മഹാമത്സരരംഗത്തു പിടിച്ചുനില്ക്കാൻ കഴിയില്ലല്ലോ

എന്റെ എതിർപ്പ് ആ നിലയ്ക്കല്ല. രാജ്യത്തിനു പൊതുവിൽ തളർച്ച ഉണ്ടാക്കുന്ന എന്തെങ്കിലും ഉണ്ടാകുമ്പോൾ കരുണാകരനെപ്പോലെ ഒരു നേതാവ് അതിനു ആക്കംകൂട്ടുകയല്ല വേണ്ടത്. കോൺഗ്രസ് പാരമ്പര്യം അറിയുന്നവർ അതു തടയാൻ കടപ്പെട്ടിരിക്കുന്നു. കോൺഗ്രസ്സിന്റെ ലേബലിൽ ഒതുക്കി പാരമ്പര്യത്തെ വിസ്മരിച്ചുകളയരുത്. അതാണ് എനിക്ക് കരുണാകരനോടുള്ള ആക്ഷേപം.

കരുണാകരന് ഇപ്പോൾ കോൺഗ്രസ്സിന്റെ ലേബൽ മാത്രമേ ഉള്ളൂ. അതിനോടുള്ള കൂറ് ഒഴിച്ചാൽ, പാർട്ടി പാരമ്പര്യം അദ്ദേഹ



ത്തിൻെറ പാർട്ടി മെംബർഷിപ്പിൻെറ കൊല്ല ത്തിൻെറ നീളം മാത്രമാണ്. ആദർശങ്ങൾ ഹൃദയത്തിൽ കുടികൊള്ളണമെന്ന് ഒട്ടും നിർബ്ബന്ധമില്ലാതെ കഴിയുന്നത്, എത്ര വിജയിച്ചാലും, ശരിയല്ല.

കരുണാകരനെ എതിർക്കുന്നതുകൊണ്ട് ഞാൻ കമ്മ്യൂണിസ്ററുകാരുടെ തോഴനാണ് എന്നു പറയുന്നത് സാധാരണ കോൺഗ്രസ്സു കാരുടെ അജ്ഞതയിൽനിന്നു വരുന്ന അഭി പ്രായമാണ്. പണ്ടൊരുത്തൻ മറെറാരുത്തനെ, ''ഭാര്യാവീട്ടിൽ താമസിക്കുന്നവൻ'' എന്നു വിളിച്ചതുപോലെയാണ് ഇത്. അവൻെറ മാക്സിമം ശകാരമാണ് അത്. വിരോധം വന്നാലുള്ള പ്രതികരണം അങ്ങനെയാണ്. ഇതുപോലെയാണ് ഇവർ കമ്മ്യൂണിസ്ററ് എന്നു വിളിക്കുന്നത്. ഇനി കൂടുതൽ ചീത്തയൊന്നും പറയാനില്ല എന്ന മട്ടിൽ. ഇവരുടെ രാഷ്ട്രീയപദകോശം വളരെ പരിമിതമായിരിക്കണം. അതുകൊണ്ടാണ് അങ്ങനെ പറയേണ്ടി വരുന്നത്. കോൺഗ്ര സ്സിൻെറ പാരമ്പര്യം അവർക്ക് അറിയില്ല. അതിനുവേണ്ടി വാദിക്കുന്ന ആളുകളെ അവർ ശത്രുക്കളായി തെററിദ്ധരിക്കുന്നു. ഇനി ഇപ്പോൾ ഗാന്ധിജി വീണ്ടും വന്നാൽ അദ്ദേഹത്തെയും ഇവർ കമ്മ്യൂണിസ്ററ്' എന്നു മുദ്രകുത്തും. അതൊക്കെ അവരുടെ അജ്ഞതാവിലസിതങ്ങൾ മാത്രം.

## ഞാനൊരു പഴയ കോൺഗ്രസ്സുകാരൻ

പഴയ ഒരു കോൺഗ്രസ്സുകാരൻ ആയിരുന്നതിൽ എനിക്ക് ഇപ്പോഴും അഭിമാനം ഉണ്ട്. പഴയ കോൺഗ്രസ്സിൽ ഞാനും ഒരു മെംബറായിരുന്നു. ഇന്നത്തെ കോൺഗ്രസ്സുകാരന് പറഞ്ഞാൽ വിശ്വാസം വരുമോ? ദേവഗിരി കോളേജിൽ ഞാൻ മലയാളം പഠിപ്പിച്ചു കൊണ്ടു നില്ക്കുമ്പോൾ ക്ളാസ്സുമുറിയുടെ വാതില്ക്കൽ വന്നാണ് അന്നത്തെ കെ.പി. സി.സി പ്രസിഡൻറും കണ്ണൂർ ഡി.സി.സി പ്രസിഡൻറും തലശ്ശേരി നിയോജകമണ്ഡല ത്തിൽ മത്സരിക്കാൻ എന്നോട് ആവശ്യപ്പെട്ടത്. കോഴിക്കോട്ടുനിന്ന് കാറുപിടിച്ചാണ് നേതാക്കൾ എന്നെ കാണാൻ വന്നത്. സ്ഥാനാർത്ഥി നിർണ്ണയത്തിൽ എ.ഐ.സി. സിയുടെ സമ്മർദ്ദമോ എതിർപ്പോ വിമത ശല്യമോ ഇല്ലാത്ത കാലമാണത്. കോളേജ് വരാന്തയിൽവച്ചാണ് പാർട്ടി സ്ഥാനാർത്ഥി ത്വത്തിനുള്ള സമ്മതിപത്രം അവർ എനിക്കു തന്നത്. ഇന്ന് അതിനെ 'ടിക്കററ്' എന്നു പറയുന്നു.

തോല്ക്കുമെന്ന് ഉറപ്പായിരുന്നു. എന്നിട്ടും ഞാൻ മത്സരിച്ചു. കോൺഗ്രസ്സുകാരന് തോല്ക്കലും ജയിക്കലും എല്ലാം ഒരുപോലെ ആയിരിക്കണം. അന്ന് കോൺഗ്രസ് ഒററയ്ക്കാണ്. സഹായത്തിന് ലീഗുമില്ല. കേരള കോൺഗ്രസ്സും ഇല്ല. പി.ആർ. കുറുപ്പിൻെറ സോഷ്യലിസ്ററ് പാർട്ടി മാത്രമുണ്ട് ഏക സഹായി ആയി. എൻെറ മുപ്പത്തിനാലാമത്തെ വയസ്സിലാണ് പാർലമെൻറിലേക്കു ടിക്കററു കിട്ടുന്നത്. ഞാൻ അവിടെത്തന്നെ നിന്നിരുന്നെങ്കിൽ, അടുത്ത തവണയും സീററു കിട്ടുമായിരുന്നു. ജയിക്കുകയും ചെയ്യും. എനിക്ക് കേന്ദ്രത്തിൽ മന്ത്രിയും ആകാമായിരുന്നു. ഒന്നുമില്ലെങ്കിൽ, ഇംഗ്ളീഷിൽ സംസാരിക്കാനെങ്കിലും അറിയാമല്ലോ. എന്നാൽ, അതു വേണ്ടെന്നുവച്ചു. നേട്ടം വേണ്ട എന്നു വയ്ക്കാനുള്ള മനോഭാവം കോൺഗ്രസ്സുകാരന് ഉണ്ടാകേണ്ടതാണ്. നേട്ടമാണോ, അത് എനിക്കു വേണം. കോട്ടമാണെങ്കിലോ വേണ്ട—ഇതാണ് ഇന്നത്തെ കോൺഗ്രസ്സുകാരുടെ സ്ഥായീഭാവം.

ഗവർണ്ണറാകാമോ എന്ന് കേളപ്പനോടു ചോദിച്ചു. 'വേണ്ട' എന്ന് അദ്ദേഹം പറഞ്ഞു. പത്മഭൂഷൺ തരട്ടെ എന്ന് കേന്ദ്രം ചോദിച്ചു. അതും അദ്ദേഹം നിരസിച്ചു. ഇന്ന് പത്മഭൂഷണൻ ആകാൻവേണ്ടിയാണ് ഓരോരുത്തർ ആയിരം മലക്കം മറിയുന്നത്. 'പത്മശ്രീ' എങ്കിലും കിട്ടിയില്ലെങ്കിൽ വിമതനാകും, തിരുത്തൽവാദിയാകും. അതല്ലേ ഇപ്പോൾ നടക്കുന്നത്?

കോൺഗ്രസ്സിൽ ഇന്ന് നടപ്പില്ലാത്തതെല്ലാം പ്ളാററ്ഫോമിൽ പറയപ്പെടുന്നു. പ്രവൃത്തി നേരേ വിപരീതം. വർഗ്ഗീയത തൊട്ടു ക്രിമിനാലിററിവരെ കോൺഗ്രസ്സുകാർക്ക് പ്രാവർത്തികതയിൽ വേണം. എസ്.കെ. ഘോഷിൻെറ ഒരു പുസ്തകം ഉണ്ട്— ''ഇന്ത്യൻ മാഫിയ'' എന്ന പേരിൽ. ഇന്ന് പ്രധാനമായും കോൺഗ്രസ് എന്താണെന്ന് അറിയാൻ അതിൽ നോക്കാം. പുസ്തകം പ്രസിദ്ധീകരിച്ചിട്ട് മൂന്നുകൊല്ലമായി. ഇന്നുവരെ ആരും ഒരു മറുപടിയും എഴുതിയിട്ടില്ല. കേരളത്തിലെ കോൺഗ്രസ് നേതാക്കളെവരെ അതിൽ' പരാമർശിക്കുന്നുണ്ട്.

## വോട്ടിൽ മാത്രം നോട്ടം

തിരഞ്ഞെടുപ്പിൽ വിജയിക്കാൻ ഇന്ന് എന്തു ചെയ്യാനും അനുവാദമുണ്ട്. വിജയസാദ്ധ്യതയാണു പ്രധാനം. ജനഹൃദയത്തിലുള്ള വിജയപദവിയല്ല, അധികാര സോപാനത്തിലേക്ക് കയറിപ്പോകാനുള്ളതാണ് വോട്ട്. പൗരൻമാർ വോട്ടുചെയ്യാനുള്ള ഉപകരണങ്ങൾ മാത്രം. മനുഷ്യരെ മനുഷ്യരായിട്ടല്ല, വെറും വോട്ടർമാരായിട്ടാണ് കാണുന്നത്.

ഒരിക്കൽ ഒരു രാഷ്ട്രീയക്കാരൻ എന്നെ മറെറാരാൾക്കു പരിചയപ്പെടുത്തിയ കഥ പറയാം. കേരളത്തിൽ എം.എൽ.എയും മന്ത്രിയുമൊക്കെ ആയിരുന്ന ആളാണ്. ഇപ്പോഴത്തെ ഒരു എം.പിയാണ്—കഥാപാത്രം. അദ്ദേഹം എന്നെ മറെറാരാൾക്ക് പരിചയപ്പെടുത്തിയത്, 'ഇദ്ദേഹം കണ്ണൂരിലെ ഒരു വോട്ടറാണ്' എന്നു പറഞ്ഞാണ്. എന്നെ കണ്ടയുടൻ പെട്ടെന്ന്, ഒരു പ്രസംഗകനെന്നോ എഴുത്തുകാരനെന്നോ ഒന്നും പറയാൻ അദ്ദേഹത്തിനു വാക്കുകൾ കിട്ടിയില്ല. ഞാൻ നേരത്തേ പറഞ്ഞില്ലേ, ഇവരുടെ പദകോശം വളരെ പരിമിതമാണ്. ഇവരുടെ പദകോശത്തിലെ ആദ്യത്തെ വാക്ക് 'വോട്ടർ' എന്നാണ് അടുത്ത വാക്ക് 'മന്ത്രി'! പിന്നെ വാക്കില്ല.

ഇന്നത്തെ നേതാക്കൾ രാഷ്ട്രീയത്തെ കുടുംബക്ഷേമത്തിനാണ് ഉപയോഗപ്പെടുത്തുന്നത്. സാധാരണ ജനങ്ങളുടെ ക്ഷേമം അല്ല അവർക്കു കാര്യം. കുടുംബക്ഷേമത്തിനും ഒരു വകുപ്പുമന്ത്രി ഉണ്ടല്ലോ നമ്മുടെ നാട്ടിൽ. ഒരുതരത്തിൽ ഇന്ന് എല്ലാ മന്ത്രിസ്ഥാനങ്ങളും കുടുംബക്ഷേമ വകുപ്പുകളാണ്. ധനകാര്യമന്ത്രി ആയാലും വിദ്യാഭ്യാസമന്ത്രിയായാലും എല്ലാം കുടുംബക്ഷേമ മന്ത്രിമാരാണ്. അതതു മന്ത്രിയുടെ കുടുംബം എന്നു ടിപ്പണി.

കോൺഗ്രസ് പാർട്ടിയിൽ ഉണ്ടാകുന്ന തിരുത്തൽവാദം കുടുംബക്ഷേമപരമല്ലേ? അധികാരമോഹത്തിൻെറ കൂട്ടിമുട്ടലുകൾക്കിടയിൽ തകർന്ന ഗ്രൂപ്പുകൾ നടത്തുന്ന വിലാപമാണ് തിരുത്തൽവാദം. എന്താണോ തിരുത്തണമെന്നു പറയുന്നത്, അതിൻെറകൂടെ ഇതുവരെ സഹവസിച്ചവരാണ് ഇവർ. ഒടുവിൽ ഇവരെല്ലാം വീണ്ടും പഴയ കാഞ്ഞിരമരച്ചുവട്ടിൽ കൂടിച്ചേരുകതന്നെ ചെയ്യും. നാം ഇതെല്ലാം എത്രയോതവണ കണ്ടതല്ലേ!

ഇനി നല്ലൊരു രാഷ്ട്രീയപ്പാർട്ടി ഉണ്ടാകുമെന്ന പ്രതീക്ഷയൊന്നും എനിക്കില്ല. ഒരു നല്ല പാർട്ടി ഉണ്ടാകുമായിരുന്നെങ്കിൽ ഇതിനു മുമ്പേ ഉണ്ടാകേണ്ടതായിരുന്നു. കേരളത്തിൽ പക്ഷേ, എന്നെങ്കിലും ശുദ്ധമായ രാഷ്ട്രീയാന്തരീക്ഷം ഉണ്ടാകാൻ സാദ്ധ്യതയുണ്ട്. ശുദ്ധം എന്നു പറഞ്ഞാൽ 'താരതമ്യേന ശുദ്ധം' എന്നേ പറയാനാകൂ.

അഞ്ചാറു തലമുറകൾക്കു വേണ്ട കാശുണ്ടാക്കുന്ന രാഷ്ട്രീയക്കാരുണ്ടല്ലോ. മുതലാളിത്ത വ്യവസ്ഥയിൽ അമേരിക്കയിൽപ്പോലും ആരും ഇത്ര ധനാർജ്ജനം നടത്തുന്നില്ല. ഉണ്ടാക്കിവയ്ക്കുന്നതൊക്കെ വരുംതലമുറകൾക്ക് കിട്ടുമെന്നുള്ളതിന് എന്താണ് ഉറപ്പ്? അത്യാർത്തിയും തൻകാര്യപ്പിരാന്തും അത്ര മൂർച്ഛരിച്ചിരിക്കുകയാണ് ഈ ആർഷഭൂമിയിൽ!

ഇവരുടെയൊക്കെ മനസ്സ് അത്യന്തം കുടിലമാണ്. അമ്പലത്തിൽവരെ രാഷ്ട്രീയം വരുത്തിയില്ലേ? ഗുരുവായൂരപ്പൻപോലും ഒരു രാഷ്ട്രീയ കക്ഷിയിൽ മെംബറാണ് എന്ന് തോന്നിക്കൂടായ്കയില്ല. ഗുരുവായൂരപ്പന് വോട്ടവകാശം കൊടുത്താൽ ആ വോട്ട് തങ്ങൾക്കു കിട്ടും എന്ന് ഒരു പാർട്ടി വിശ്വസിക്കുന്നു. ഇതിൽക്കവിഞ്ഞ ഒരു രാഷ്ട്രീയ ജീർണ്ണത ഉണ്ടാകാനുണ്ടോ?

വോട്ടർമാർ നിമിത്തങ്ങൾ; ഫലം അധികാരം. ഇതിനപ്പുറത്താണ് നമ്മൾ പറയുന്ന ആദർശങ്ങൾ, ജനത, നീതി—ഇതൊക്കെയുള്ള നിഴലുകളുടെ ഒരു ലോകം.

അതിനാൽ, കുടുംബക്ഷേമം വിജയിപ്പൂതാക! കുടുംബം ലോകമാകുന്ന, നല്ല നാളേക്കുവേണ്ടി ഇക്കൂട്ടർ ഇന്നേ കഷ്ടപ്പെടുന്നു!

(തുടരും)

---

(ഗ്രീൻ ബുക്സ്, തിരുവനന്തപുരം പ്രസിദ്ധീകരിക്കുന്ന സുകുമാർ അഴീക്കോടിൻെറ സംഭാഷണങ്ങൾ എന്ന കൃതിയിൽനിന്ന്)





ഇ.എം. അഷ്റ



ഫോട്ടോ: പുനലൂർ രാജൻ

# ബഷീറിന് 85

മകരം 8. ഇന്ന് വൈക്കം മുഹമ്മദ് ബഷീറിൻെറ 85-ാം ജന്മദിനമാണ്. ഇതു കാലമാപിനിയായ കലണ്ടറിൽ നിന്നും മറിഞ്ഞുപോകുന്ന വെറുമൊരു ദിനമായിരിക്കാം. നമ്മുടെ കാലഘട്ടത്തിൽ എഴുതുകയും ചിന്തിക്കുകയും അതുപോലെ ജീവിക്കുകയും ചെയ്യുന്ന സാഹിത്യകാരൻെറ ജന്മദിനത്തിന്, എന്നാൽ, ഒരുപാട് സവിശേഷതകളുണ്ട്...

സ്നേഹം, കാരുണ്യം, നന്മ, ഭൂതദയ എന്നതൊക്കെ വായുവേഗത്തിൽ മറന്നുപോയ, പോയകാലത്തിൻെറ ഗുണഗണങ്ങളായി മാറുന്ന, നിമിഷാർദ്ധത്തിൽ കാലങ്ങൾക്കപ്പുറത്തേക്ക് കടക്കുന്ന അസാധാരണനായ ഒരു സാധാരണ മനുഷ്യൻെറ ജന്മദിനം ഏറെ പ്രസക്തി നേടുന്നു. എഴുത്തുകാരനും മനുഷ്യനും തമ്മിലുള്ള അകലം വലുതാവുകയും അവ രണ്ടു വ്യക്തിത്വമായി വേർതിരിയുകയും ചെയ്യുന്ന ദശാസന്ധിയിൽ ബഷീർ എന്ന മനുഷ്യൻെറ കർമ്മകാണ്ഡത്തിലേക്കു കയറിച്ചെല്ലുന്നത് എന്തുകൊണ്ടും അന്വർത്ഥമാണ്.

സ്വതന്ത്ര പൂർവ്വകാലഘട്ടത്തിൽ ജീവിക്കുകയും സ്വാതന്ത്ര്യത്തിനുവേണ്ടി ചുടുവെയിലിൽ ഇറങ്ങിത്തിരിക്കുകയും ചെയ്ത തലയോലപ്പറമ്പിലെ മുഹമ്മദ് ബഷീറിൽ നിന്നും സ്വതന്ത്ര ഇന്ത്യയ്ക്കും ഇന്ത്യൻ ഭാഷയ്ക്കും ലഭിച്ചത് നന്മയുടെ ദശാബ്ദങ്ങളാണ്. ആയിരങ്ങളിൽ ജ്വലിച്ചുനില്ക്കുകയും വ്യക്തികളിൽനിന്നും കൊഴിഞ്ഞുപോവുകയും ചെയ്യുന്ന നന്മയുടെ പുരാവൃത്തങ്ങൾ, ബഷീർ കഥകളിലെന്നപോലെ വ്യക്തിയിലും അന്തർലീനമാണ്. ഈ ജന്മദിനത്തിൻെറ ഓർമ്മക്കുറിപ്പ് പഴയ കാലത്തിൻെറ നൂൽപാലത്തിൽ കയറി താഴെ ഒഴുകുന്ന പുതിയ പുഴയിലേക്കുള്ള നോട്ടമാണ്. ഈ ഭൂമിയുടെ വരണ്ട മണ്ണിൽ പെയ്യുന്ന കാരുണ്യത്തിൻെറ തീർത്ഥമഴയാണ് ബഷീറിനു ജീവിതകാലം. ജന്മദിനനാളുകളുടെ സന്ദിഗ്ദ്ധത പ്രകടമാക്കുന്ന സന്ദേശത്തിൻെറ സത്ത, ''ജീവിതം ഒരനുഗ്രഹമാണ് അതൊരു ശാപമാക്കരുതെന്നാണ്.'' ശാപഗ്രസ്തമായ വർത്തമാനകാല ജീവിതത്തിലേക്കുള്ള ഉണർവ്വിൻെറ സന്ദേശമാണിത്.

## ഒന്ന്

എൺപത്തിയഞ്ചുവർഷം മുമ്പുള്ള ഒരു സംഭവമാണ് പറയാൻ പോകുന്നത്. ഈ നൂററാണ്ടിൻെറ ആരംഭ ദശയിൽ നടന്ന ഒരു സംഭവം; പറയുന്നത് നൂററാണ്ടിൻെറ അവസാനദശയിലും.

വൈക്കം താലൂക്കിൽ മൂവാററുപുഴ ആറിൻെറ തീരത്ത് ഏഴേക്കർ ഭൂമിയിൽ കണ്ണീരറെ എന്ന വൈപ്പേൽ വീടുണ്ടായിരുന്നു. ആ തറവാട്ടുവീട്ടിൽ നിറയെ വലിയ കുടുംബം പാർത്തിരുന്നു. കായി അബ്ദുൾഖാദർ ഷെയ്ക്ക്, ഭാര്യ, മക്കൾ, മക്കളുടെ ഭാര്യമാരും. അബ്ദുൾ ഖാദറിൻെറ മകൻ അബ്ദുറഹിമാനും ഭാര്യ കുഞ്ഞാച്ചുമ്മയും ആ വലിയ പറമ്പിൻെറ പടിഞ്ഞാറേ അററത്തായി ചെറിയ തെങ്ങോലപ്പുര കെട്ടി താമസിക്കുന്നു. വടക്കുവശത്ത് നല്ല വെള്ളമുള്ള വലിയ ഒരു കുളം. കുളക്കരയിൽ മാവ്. ആ മാവിൽ നിറയെ മാങ്ങ... തെങ്ങുകൾ, പ്ളാവുകൾ, ആഞ്ഞിലികൾ, അടയ്ക്കാമരങ്ങൾ കൊണ്ട് നിറഞ്ഞ പറമ്പ്.

ഒരു ദിവസം അബ്ദുറഹിമാനും അനുജൻമാരും കൊണ്ടകൃഷി ഇനങ്ങൾ ശേഖരിക്കുകയായിരുന്നു. കുഞ്ഞാച്ചുമ്മ ഏകാന്തമായ കൊച്ചുപുരയിൽ നെല്ലു പുഴുങ്ങിക്കൊണ്ടിരുന്നു. പുരയിൽ ചാക്കുകളിലായി നെല്ലുണ്ട്, കിടക്കാനുള്ള പായയും തലയിണകളുമുണ്ട്. തെക്കുവശത്തു മുററത്തു വെയിലിൽ വെളുത്ത വലിയ ചിക്കുപായ. വീടിനു മുമ്പിലായി ഒരു കുടംവെള്ളം. കുഞ്ഞാച്ചുമ്മയ്ക്ക് പത്തുമാസം

ഗർഭമാണ്. ഒത്തിരി നേർച്ചകളുടെയും പ്രാർത്ഥനകളുടെയും ഫലമായുണ്ടായ കടിഞ്ഞൂൽ ഗർഭം. ഉണങ്ങിയ ഓല മടലോടു ചേർന്നുള്ള അടുപ്പിൽ തീ ആളിക്കത്തിക്കൊണ്ടിരുന്നു. പുരയ്ക്കകത്തെ ഏക മുറി മുഴുവനും പുക. അടുപ്പിൽ വലിയ ഒരു ചെമ്പുകലം വച്ചിരുന്നു. നിറയെ പുഴുങ്ങിയ നെല്ല്. കുഞ്ഞാച്ചുമ്മ അതു കുറേശ്ശെ കൊട്ടകൈലുകൊണ്ട് കോരി വലിയ കുട്ടയിൽ നിറയ്ക്കുകയാണ്. അപ്പോൾ മടലിനു തീപിടിച്ച് ആളിക്കത്തി ഉയർന്നു. കുഞ്ഞാച്ചുമ്മയ്ക്ക് പെട്ടെന്നു പ്രസവവേദന വന്നു. ബോധംകെട്ടുവീണുപോയ കുഞ്ഞാച്ചുമ്മയ്ക്ക് പിന്നെയൊന്നും ഓർമ്മ വന്നില്ല.

എപ്പോഴോ ഓർമ്മ വന്നപ്പോൾ, കുഞ്ഞാച്ചുമ്മ തലപൊക്കിനോക്കി, പ്രസവം നടന്നിരിക്കുന്നു. പക്ഷേ, കുഞ്ഞ്? അവർ തളർന്നുപോയി. വീട് അപ്പോൾ ആളിക്കത്തുകയായിരുന്നു. കുഞ്ഞാച്ചുമ്മ തളർന്ന മനസ്സും ശരീരവുമായി വേവലാതിയോടെ വീടിനകത്തു കയറി. അതിശയകരമായ ആ കാഴ്ച അവരെ നടുക്കിക്കളഞ്ഞു–വെറും നിലത്തു പച്ചമണ്ണിൽ പുഴുങ്ങിയ നെല്ലു നിറച്ച വലിയ കുട്ടയുടെ മറവിൽ കുഞ്ഞു കിടക്കുന്നു. കുഞ്ഞാച്ചുമ്മ കുഞ്ഞിനെ നെഞ്ചത്തു കിടത്തി മലർന്നു ബോധമില്ലാതെ കിടന്നു. വീട് കത്തിച്ചാമ്പലായി.

കായി അബ്ദുൾറഹിമാൻ കൃഷിപ്പണിക്കിടയിൽ പ്രസവിക്കാറായ ഭാര്യയെ തിരക്കി വന്നപ്പോൾ-വീട് കത്തി വെണ്ണീറായി കിടക്കുന്നു. ഭാര്യയെ കാണാനില്ല. ആധിയോടെ ചുററും നോക്കുമ്പോൾ കണ്ടു–ഭാര്യയും കുഞ്ഞും. അപ്പോഴേക്കും കുടുംബം മുഴുവനും എത്തിക്കഴിഞ്ഞിരുന്നു. കുഞ്ഞാച്ചുമ്മയെ പുഴയിൽ കൊണ്ടുപോയി കുളിപ്പിച്ചു. കായി അബ്ദുൾഖാദർ ഷൈക്ക് കുഞ്ഞിനെ രണ്ടു കൈകളിലുമായി എടുത്തു ആകാശത്തേക്ക് ഉയർത്തി. അതിനുശേഷം രണ്ടു ചെവികളിലും മന്ത്രിച്ചു–അല്ലാഹു നൂറുസ്സമാത്തിവൊൽ അറുളി. (ആകാശങ്ങളുടെയും ഭൂമിയുടെയും ചൈതന്യമാകുന്നു, വെളിച്ചമാകുന്നു, സനാതന സത്യമാകുന്നു ദൈവം) സാധാരണ മുസ്ലിം കുഞ്ഞുങ്ങൾ ഈ ഭൂമിയിൽ പിറന്നുവീണാൽ 'അല്ലാഹു അക്ബർ' (ദൈവം സർവ്വശക്തനാണ്, വലിയവനാണ്) എന്നാണ് കുഞ്ഞിന്റെ ചെവിയിൽ ആദ്യം മന്ത്രിക്കാറ്. ഈ പ്രപഞ്ചത്തിലേക്കുള്ള ആഗമനത്തിൽ ആദ്യം നല്കുന്ന മന്ത്രോച്ചാരണം ഈ അറബി വാക്കാണ്. എന്നാൽ കായി അബ്ദുൾഖാദർ ഷൈക്ക് ഈ കുഞ്ഞിനെ ചെവിയിലോതിയത്, പ്രപഞ്ചങ്ങളുടെ വെളിച്ചമാണ് ദൈവമെന്നായിരുന്നു.

ഇങ്ങനെ വെളിച്ചത്തിന്റെ ചൈതന്യത്തിന്റെ സനാതന തത്വത്തിന്റെ ഓംകാര ശബ്ദവുമായി ഈ ഭൂമിയിലേക്ക് പിറന്നു വളർന്നുവന്ന ഒരു വലിയ കുഞ്ഞിന്റെ ജന്മദിനമാണിന്ന്-ജനുവരി 20. നന്മയുടെയും കാരുണ്യത്തിന്റെയും ദയയുടെയും കഥകൾ മാത്രം പറഞ്ഞ വൈക്കം മുഹമ്മദ് ബഷീറാണ്, 85 വയസ്സ് പൂർത്തിയാക്കുന്ന ഇമ്മിണി വലിയ കുഞ്ഞ്.

## രണ്ട്

ആദിമന്ത്രത്തിന്റെ പൊരുളിൽനിന്നും ലോകമാനവികതയുടെ വിശാലമായ വിഹായസ്സിലേക്ക് പടർന്നുപന്തലിച്ച ഒരു മഹാവൃക്ഷത്തിന്റെ പിറന്നാളിൽ ഓർക്കാൻ ഒരുപാട് കഥകളുണ്ട്; കഥകളല്ല ചോരചീന്തുന്ന വേദനകൾ. എന്നിട്ടും, ഒട്ടിയ വയറും നാളുകളോളം വിശന്ന ശരീരവുമായി ബഷീർ പറഞ്ഞുതന്ന നൂറുകണക്കിനു കഥകളിൽ നിറയെ പ്രകാശം പരത്തുന്നത് നന്മയുടെ ചിത്രശലഭങ്ങളാണ്. ക്രൂരതയോടുപോലും ജീവകാരുണ്യം കാണിക്കുന്ന അസാമാന്യമായ ദയാവായ്പ്, ഒരു പക്ഷെ മലയാള കഥാകാരന്മാരിൽ ബഷീറിൽ മാത്രമേ കാണുകയുള്ളു. തലയോലപ്പറമ്പെന്ന കൊച്ചുഗ്രാമത്തിൽ നിന്നും മനുഷ്യസ്നേഹത്തിന്റെ മഹാഗീതങ്ങൾ പാടാൻ നാടുവിട്ട ബഷീറിനു നന്മ നല്കാൻ മാത്രം കഴിഞ്ഞതിനു പിന്നിൽ പൈതൃകത്തിന്റെ കണ്ണികൾ പ്രവർത്തിച്ചിട്ടുണ്ട്. വീണ്ടും നമുക്ക് തലയോലപ്പറമ്പിലേക്ക് പോകാം. അവിടെനിന്നും, ബഷീറിന്റെ ഉമ്മയുടെയും ബാപ്പയുടെയും കാരുണ്യത്തിന്റെ കഥ കേൾക്കാം–

അതൊരു വലിയ കരിന്തേളിന്റെ കഥയാണ്. തലയോലപ്പറമ്പിൽ വെള്ളപ്പൊക്കം വന്നു. മൂവാററുപുഴ ആറിൽനിന്നും വെള്ളം കരയിലേക്കൊഴുകി. ഒഴുകല്ല, നദി നേരെ കരയിലേക്ക് ചെല്ലുകയാണുണ്ടായത്. ബഷീറിന്റെ കുടുംബവീട് വെള്ളത്തിനടിയിലായി. ചുററും വീടുകളൊന്നുമില്ല. ചത്ത മൃഗങ്ങൾ, പാമ്പുകൾ, മരങ്ങൾ മുതലായവ പുഴയിലൂടെ ഒഴുകിപ്പോയി. അങ്ങനെയിരിക്കെ ഒരു കറുത്ത തേൾ എവിടെനിന്നോ വന്ന് വീട്ടിലെ തൂണിൽ കയറി. ബാപ്പ അതിനെ തല്ലിക്കൊല്ലാൻ പറഞ്ഞു; പക്ഷേ കുഞ്ഞാച്ചുമ്മ സമ്മതിച്ചില്ല. അല്ലാഹുവിന്റെ സൃഷ്ടി; അത് അഭയംതേടി എത്തിയതാണ്. വിഷമുള്ള ജീവിയായിട്ടും



തേളിനെ കൊല്ലാൻ ബഷീറിന്റെ ഉമ്മ സമ്മതിച്ചില്ല.

പക്ഷേ, കുളിക്കാൻ ചെന്നപ്പോൾ, ഉടുപുടവയിൽ കയറിക്കൂടിയ കരിന്തേൾ ഉമ്മയുടെ കാലിൽ അള്ളിപ്പിടിച്ചുകിടന്നു. ഉമ്മ ബഹളം വച്ചപ്പോൾ എല്ലാവരും വന്നു. തുണിയഴിച്ചു കുടഞ്ഞുനോക്കി; തേൾ വീണു. അപ്പോൾ ബഷീറിന്റെ ഉമ്മ പറഞ്ഞു: ''കണ്ടോ, അതെന്നെ കുത്തിയില്ല; വിഷമിറക്കിയില്ല!'' എന്നിട്ടും കരിന്തേളിനെ കൊല്ലാൻ സമ്മതിച്ചില്ല. വക്കുപൊട്ടിയ മൺകലത്തിലിട്ട് വെള്ളത്തിലേക്ക് ഒഴുക്കി. പക്ഷേ, വെള്ളപ്പൊക്കം രൂക്ഷമായപ്പോൾ, കലത്തിലെ കരിന്തേൾ ദശയില്ലാതെ ഉലഞ്ഞു. വീടും വസ്തുക്കളും വെള്ളത്തിനടിയിലായി, മരണം തൊട്ടകലെ എത്തിയപ്പോൾ എങ്ങനെയോ ബഷീറിന്റെ കടുംബം രക്ഷപ്പെട്ടു. അപ്പോൾ, ആ കരിന്തേളിന്റെ കലം മുന്നിൽ കണ്ടു. എവിടെനിന്നോ വന്ന ഒരത്താണിയിൽ പിടിച്ച് പുഴയുടെ മരണമുഖത്തിൽ നിന്നും രക്ഷപ്പെട്ടപ്പോൾ, രക്ഷയുടെ ചിഹ്നമായി കരിന്തേളും കലവും മുന്നിൽ നില്ക്കുന്നു.





ബഷീറിന് ജന്മം നല്കിയ ഗ്രാമത്തിലെ പുഴ—മൂവാററുപുഴ ആറ്

ഫോട്ടോ: പുനലൂർ രാജൻ

ബഷീറിന്റെ ബാപ്പ പൊതിമടലെടുത്ത് കരിന്തേളിനെ അതിലാക്കി വെള്ളത്തിലൊഴുക്കി. എന്നിട്ട് ഭാര്യയോടു പറഞ്ഞു ''എടീ, നന്മ ചെയ്യുമ്പോൾ കരടില്ലാത്ത നന്മയായിരിക്കണം...'' ആ മടലും കരിന്തേളും ദൂരെ മറയുന്നതുവരെ ബാപ്പയും ഉമ്മയും മക്കളും അതു നോക്കിനിന്നു. ''എവിടെയെങ്കിലും തടയുമ്പോൾ വല്ല മരത്തിലും കയറി കരിന്തേൾ രക്ഷപ്പെടും!''

ഇതാണ് ബഷീറിനു ലഭിച്ച നന്മയുടെ പൈതൃകം. തലയോലപ്പറമ്പിൽ നിന്നും വളരെ ചെറുപ്പത്തിൽ (ഏകദേശം 15 വയസ്സുള്ളപ്പോൾ) നാടും വീടും വിട്ട് വിശാലമായ ലോകത്തേക്ക് കൈയും വീശി നടന്നുപോയ ബഷീർ പക്ഷെ, സഞ്ചരിച്ച വഴിയോരങ്ങളിലും തങ്ങിയ വഴിയമ്പലങ്ങളിലും അനുഭവിച്ച തടവുജീവിതത്തിലും വിശപ്പിലും കാമത്തിലും പ്രേമത്തിലും നന്മയുടെ നൂറ് പൂക്കൾ വിരിയിക്കുകതന്നെ ചെയ്തു. തന്നെ കടിച്ച കരിന്തേളിനോടുപോലും ജീവകാരുണ്യം കാണിച്ച ഒരച്ഛന്റെയും അമ്മയുടെയും മൂത്തമകൻ പിന്നീട് തന്നെ കടിച്ചുചീന്താനെത്തിയവരോടുപോലും ദയ കാട്ടി. എന്നാൽ, നന്മ വിതച്ചാൽ നന്മതന്നെ കൊയ്യുമെന്ന് ബഷീറിന്റെ ജീവിതസഞ്ചാരത്തിലെ അനുഭവങ്ങളുടെ കഥകൾ നമ്മോടു പറയുന്നു.

'ഒരു മനുഷ്യൻ' എന്ന പ്രശസ്തമായ കഥയിൽ, ഈ നന്മയുടെ പ്രകാശകിരണങ്ങൾ കാണാം. വിശന്ന്, കയറിച്ചെന്ന ഹോട്ടലിൽ നിന്നും ആഹാരം കഴിച്ചതിനുശേഷം ബില്ലു കൊടുക്കാൻ നോക്കിയപ്പോൾ കീശയിൽ പേഴ്സില്ല. ക്രൂരതയ്ക്കു പേരുകേട്ട പഠാൻകാരുടെ ഗല്ലിയിലാണ് ഹോട്ടൽ. കള്ളന്മാരും തെമ്മാടികളുമുള്ള മുക്കിലുള്ള ഹോട്ടലിൽ നിന്നും ആഹാരം കഴിച്ചതിനു കാശുകൊടുക്കാൻ കഴിയാതെ വന്നപ്പോൾ, ആളുകൾ നോക്കിയിരിക്കെ ബഷീറിനോട് പാൻറും ഷൂസും അഴിച്ചുവയ്ക്കാൻ ഹോട്ടൽ മാനേജർ ആവശ്യപ്പെട്ടു. ബഷീർ അതൊക്കെ ചെയ്തു. ഇനി അടിവസ്ത്രമില്ല, എന്നു പറഞ്ഞപ്പോൾ, പാൻറ് അഴിച്ചുവയ്ക്കുന്നില്ലെങ്കിൽ കണ്ണു ചൂഴ്ന്നെടുക്കാനും തയ്യാറാവുമെന്ന നിലയിലെത്തി. അപ്പോഴാണ് ആറടി പൊക്കവും കൊമ്പൻമീശയും പൂച്ചക്കണ്ണുമുള്ള ഒരാജാനുബാഹു രംഗത്തു വന്നത്. ബഷീർ നല്കാനുള്ള ആഹാരത്തിന്റെ പണം മാനേജർക്കു നല്കിയശേഷം, എല്ലാം ധരിച്ചു തനിക്കു പിറകെ വരികയെന്നു പറഞ്ഞു.

ഒരു കലുങ്കിനടുത്ത് എത്തിയപ്പോൾ, ആജാനുബാഹു പല കീശകളിൽനിന്നുമായി ഒട്ടേറെ പേഴ്സുകൾ പുറത്തെടുത്തു ചോദിച്ചു; ഇതിൽ നിങ്ങളുടെ പേഴ്സ് ഏതാണെന്ന്. ബഷീറിന്റെ പോക്കററടിച്ച കള്ളൻ തന്നെയായിരുന്നു, അയാൾ. ബഷീർ സ്വന്തം പേഴ്സ് തിരിച്ചെടുത്തു; അതിൽ പണമെല്ലാം ഭദ്രമായിത്തന്നെയുണ്ട്. എങ്കിലും തന്റെ ജീവൻ രക്ഷിച്ച പോക്കററടിക്കാരനോട് ബഷീർ ചോദിച്ചു: ''നിങ്ങളുടെ പേരെന്താണ്.'' അതിനു മറുപടിപറയാതെ അയാൾ നടന്നുകളഞ്ഞു. ഈ സംഭവം മുഴുവനും നമ്മോടു പറഞ്ഞശേഷം ബഷീർ, ആ പോക്കററടിക്കാരന്റെ പേര് സ്വയമിടുന്നു... ''എങ്കിൽ... ദയ എന്നായിരിക്കും.''

## മൂന്ന്

കാലുഷ്യം നിറയാത്ത മനസ്സിൽ നിന്നും

അനുഗൃഹങ്ങൾ മാത്രമേ വമിക്കുകയുള്ളൂ. 'മതിലുകൾ' എഴുതി കൗമുദി ബാലകൃഷ്ണന്നു നല്കിയപ്പോൾ, വിശേഷാൽ പതിപ്പിൽ ചേർത്തപ്പോഴുണ്ടായ അത്ഭുതപൂർവ്വമായ ആഹ്ളാദത്തിൽ മതിമറന്നുകൊണ്ട് ബാലേട്ടൻ ഒരു ചെക്കയച്ചു. തുകയൊന്നുമെഴുതാത്ത, ബ്ളാങ്ക് ചെക്കായിരുന്ന അത് ബഷീറിനു

ചെക്ക് തിരിച്ചയച്ചു; ഒരു കുറിപ്പോടെ "ചന്ദ്രികാബാലകൃഷ്ണനു സാരി വാങ്ങിച്ചുകൊടുക്കൂ..."

ബഷീർ വർഷങ്ങൾക്കുമുമ്പ് അമിതമായി തന്നെ മദ്യപിക്കുമായിരുന്നു. അതിന്റെ പ്രത്യാഘാതമായിരുന്നു, മാനസിക വിഭ്രാന്തി. എന്നാൽ, മദ്യപാനം പാടെ നിർത്തിയപ്പോൾ, കാരണം പറഞ്ഞതിങ്ങനെയായിരുന്നു; "മദ്യം തുറക്കുന്ന ഒരേയൊരു വാതിൽ, തിന്മയുടേതു മാത്രമാണ്." നന്മയ്ക്കപ്പുറത്തു മറെറാന്നും കുടിക്കാൻ (ഉൾക്കൊള്ളാൻ) കഴിയാത്ത മനസ്സിൽനിന്നാണ് ഈ വാക്കുകൾ വരുന്നത്. ഇതിനുമപ്പുറം, തന്നെ ജയിലിലടച്ച്, മർദ്ദനത്തിന് ഇരയാക്കിയ "സർ സി.പി മരിച്ചുപോയി. പരേതന്റെ ആത്മാവിന്നു ദൈവം നിത്യശാന്തി നല്കട്ടെ!" എന്ന പ്രാർത്ഥന അടിക്കുറിപ്പായി ചേർക്കുന്നു.

പകയും വൈരാഗ്യവും നിറഞ്ഞ ലോകത്തിൽ നിന്നും സമസ്ത ജീവജാലങ്ങളെയും സ്നേഹത്തിന്റെ സുഗന്ധതൈലം കൊണ്ട് സ്നേഹിക്കുന്ന ബഷീർ കഥകളും നോവലുകളും എഴുതുന്നതിനു പിന്നിലെ ശക്തിയെക്കുറിച്ച് പറയുന്നതു, തിന്മയ്ക്കെതിരെ നന്മ പ്രചരിക്കുക മാത്രമാണ് ലക്ഷ്യമെന്നാണ്. പോക്കററടിക്കാരനെപ്പോലും മാനു





ബഷീർ, ഫാബി ബഷീർ, ഷാഹിന, അനീസ്

ഷികഗണനയിലൂടെ കാണുന്ന ബഷീറിനു നന്മയ്ക്കപ്പുറം മറെറാരു ലോകവുമില്ല. അതാണ് ബഷീർ. പൊലീസിന്റെ മർദ്ദനവും വിശപ്പിന്റെ തീക്ഷ്ണതയും സഹിച്ചുകൊണ്ട് ജീവിതത്തിന്റെ യൗവ്വനം സഹനത്തിന്റെ ഉഷ്ണമേഖലയായി കൊഴിഞ്ഞുപോയി, നീണ്ട ഒമ്പതു വർഷക്കാലം അഖണ്ഡഭാരതം മുഴുക്കെ തീവ്രാനുഭവങ്ങളുടെ തോണിയിൽ തുഴഞ്ഞു സഞ്ചരിച്ചു. കൊലപാതകങ്ങളും കള്ളന്മാരും സൂഫിമാരും പണ്ഡിതന്മാരുമായി പരിചയപ്പെട്ടു. അസ്വാതന്ത്ര്യലോകത്തിന്റെ മരുഭൂമിയിലൂടെയുള്ള സഞ്ചാരത്തിനുശേഷം കൊടുംക്രൂരനായ ഒരു തീർത്ഥാടകനെയായിരുന്നു തിരികെ പ്രതീക്ഷിക്കേണ്ടത്. എന്നാൽ, അനന്തമായ ദിനരാത്രങ്ങളുടെ യാത്രകൾക്കുശേഷം ഈ മണ്ണിലേക്ക് തിരികെവന്നത്, കൈക്കുമ്പിളിൽ കൊള്ളുന്നതിലധികം തരളമായ ഹൃദയത്തിന്റെ വീണക്കമ്പികളുമായിട്ടാണ്. ജയിൽവാസത്തിനും സഞ്ചാരത്തിനും ദാരിദ്ര്യത്തിനും ശേഷമുള്ള ഗൃഹസ്ഥാശ്രമ ജീവിതത്തിൽ ഈ താരള്യം വ്യക്തമാവുന്ന ഒട്ടേറെ സംഭവങ്ങളുണ്ട്.

ബഷീറിന്റെ സമ്പൂർണ്ണ കൃതികൾ അച്ചടിച്ചുകൊണ്ടിരിക്കെ ഡി.സി ബുക്സിനു കെ.എം. ചുമ്മാർ, നരിയങ്ങാനം അയച്ചുകൊടുത്ത ഒരു കഥയുണ്ട്-ദീപിക വാർഷിക പതിപ്പിൽ 1985-ൽ പ്രസിദ്ധീകരിച്ച ക്രിസ്ത്യൻ ഹെറിറേറജ് എന്നാണ് കഥയുടെ പേര്. ഒരുനാൾ ചങ്ങനാശ്ശേരിക്കാരൻ നസ്രാണി ബഷീറിനെ ബേപ്പൂരിൽ കാണാനെത്തി. മലബാറിൽ കുടിയേറിപ്പാർത്ത കഠിനാദ്ധ്വാനി. ഒരുമാസം ആശുപത്രിയിലായിരുന്നു. ഡിസ്ചാർജ്ജ് ചെയ്തപ്പോൾ നേരെ ബേപ്പൂരിൽ വന്നതായിരുന്നു. സാമാന്യം കൃഷിസ്ഥലവും സമ്പത്തുമുണ്ട്; പേര് കൊച്ചുതൊമ്മി. ബഷീർ അയാൾക്ക് ചായയും ഊണും നല്കി. രാത്രിയായപ്പോൾ വായനമുറിയിൽ കിടത്തി.

തലയിണയായി ഒരു പുസ്തകവും നല്‍... പോകാൻനേരം വഴിച്ചെലവിനായി പ... രൂപയും കൊടുത്തു. കൊച്ചുതൊമ്മി അതെ... ദക്ഷിണയായി സ്വീകരിച്ചു.

രണ്ടാഴ്ച കഴിഞ്ഞപ്പോൾ കൊച്ചുതൊ...യുടെ ഒരു ബന്ധുവും ബഷീറിനെ കാ...നെത്തി. തൊമ്മിയെപ്പോലെ ആഹാരമൊ... കഴിഞ്ഞ് അയാളും അന്നുരാത്രി അവി...ത്തന്നെ കിടന്നു. സംഭവം പിന്നീടാ... തലയിണയായി അതേ പുസ്തകം ത... നല്കാനായി ഫാബി ബഷീർ എടുത്തപ്പോ... ഇരുന്നൂറു രൂപ പുസ്തകത്തിൽനിന്നും താ... വീണു; കൊച്ചുതൊമ്മി വച്ചിട്ടുപോയ പ... ബഷീറിനു നേരിൽ നല്കാതെ, ഒരു പുസ്ത...ത്തിനുള്ളിൽവച്ച് നല്കിയ സ്നേഹോ...ഹാരം. എന്നിട്ടും ബഷീർ നല്കിയ പത്തു... വഴിച്ചെലവിനു വാങ്ങിയതോ; അതു അ... ഗൃഹത്തിന്റെ തീർത്ഥമായി കൊച്ചുതൊ... സ്വീകരിച്ചതായിരുന്നു.

മുമ്പ്, സഞ്ചാര ജീവിതത്തിനിടയിൽ '...മനുഷ്യൻ' കാണിച്ച ദ...യുടെ മറെറാ... സാദൃശ്യമാണീ സംഭവം. കാലത്തിന്റെ തനിയാവർത്തനത്തിലൂടെ കാരുണ്യത്തിന്റെ കണ്ണികൾ ബലപ്പെട്ടുവന്നതിന്റെ ദൃഷ്ടാ...മാണിത്. അസുരന്മാർ വാണിടുന്ന കാ...ത്തിൽ സുരന്മാരുടെ ജീവിതവീക്ഷണ... നല്കുന്ന യാഥാർത്ഥ്യത്തിന്റെ പ്രതിഫല...മാണ്, ഒരു മനുഷ്യനിലും ക്രിസ്ത്യ... ഹെറിറേറജിലും പ്രകടമായത്.

## നാല്

ബഷീറിന്റെ മാത്രം അനുഭവമാണത്. പൈതൃകത്തിൽനിന്നും ലഭിച്ച കാരുണ്യത്തിന്റെ ജീനുകളും, സഞ്ചാരജീവിതത്തിൽനിന്നും ഉള്ളിലേക്ക് കയറിയ സഹാനുഭൂതിയുടെ രക്തവും ബഷീറിനെ സന്ന്യാസത്തിന്റെയും മനുഷ്യനിൽനിന്നും ഉയർന്നു നില്ക്കുന്ന യോഗിയുടെയും മാനസികാവസ്ഥയിലെത്തിച്ചിട്ടുമുണ്ട്. കൊല്ലം കസ്ബ പൊലീസ് സ്റേറഷനിലെ ലോക്കപ്പിൽ ശിക്ഷ വിധിച്ചിട്ടില്ലാത്ത തടവുകാരനായി കഴിയുമ്പോൾ, ബീഡിയും എഴുതാൻ കടലാസ്സും കൊണ്ടുകൊടുക്കുന്ന ഒരാരാധകൻ. ബഷീറിലെ വലിയ മനുഷ്യനെപ്പററി എന്നുമോർക്കുന്നു. കൊല്ലം കടപ്പാക്കടയിലെ മഞ്ജുഷ പബ്ളിക്കേഷൻസ് നടത്തിയ വിദ്യാധരനാണ് ആ സംഭവം പറഞ്ഞത്.

അന്ന് പൊലീസ് ലോക്കപ്പിൽ ബഷീറിന്നു വലിയ ബഹുമാനം ലഭിച്ചിരുന്നു. എങ്കിലും ഉടുക്കാൻ നല്ല വസ്ത്രമില്ല, ബീഡിയില്ല, പേനയും കടലാസ്സുമില്ല; പോസ്ററുചെയ്യാൻ സ്ററാമ്പു വാങ്ങാൻ കാശുമില്ല. വിദ്യാധരന് ഒരു ചെറിയ ജോലിയുണ്ട്. ബഷീറിനെ വലിയ ആരാധനയുമാണ്. കമ്മ്യൂണിസ്ററ് ആശയക്കാരനായ വിദ്യാധരൻ ബഷീറിന്നു എല്ലാമെത്തിക്കും. അക്കാലത്ത് ഏതോ ഒരുത്സവനാളിൽ ചോറും കറിയും പായസവുമുണ്ടാക്കി വിദ്യാധരന്റെ അമ്മ ബഷീറിന്നു കൊടുത്തയച്ചു. നല്ല ജുബ്ബയും മുണ്ടും



വിദ്യാധരൻ നല്കി... കാലം കഴിഞ്ഞു. രണ്ടര വർഷത്തെ തടവുശിക്ഷ കഴിഞ്ഞ് തിരുവനന്തപുരം സെൻട്രൽ ജയിലിൽനിന്നും ബഷീർ പുറത്തിറങ്ങി.

ബഷീർ നേരെ പോയത് കൊല്ലത്തെ കടപ്പാക്കടയിലായിരുന്നു. അവിടെ വിദ്യാധരന്റെ വീട്ടിൽ ചെന്നു. അയാൾ പുറത്തുപോയിരുന്നു. ആ അമ്മയെ കണ്ടു. പൊലീസ് ലോക്കപ്പിലേക്ക് അമ്മ ഊണും പായസവും കൊടുത്തയച്ചത് തനിക്കായിരുന്നുവെന്ന് ബഷീർ സ്വയം പരിചയപ്പെടുത്തി. എന്നിട്ട് അമ്മയുടെ മുന്നിൽ തൊഴുകൈയോടെ നിന്നു. അജ്ഞാതയായ ആ അമ്മ ബഷീറിന്റെ നെറുകയിൽ തൊട്ടുകൊണ്ട് അനുഗ്രഹിച്ചു. "മോനെ, നീ നന്നായി വരട്ടെ..." കടപ്പാക്കടയിലെ ആ അമ്മയെ നേരിൽക്കണ്ട് വണങ്ങിയശേഷം മാത്രമാണ് തലയോലപ്പറമ്പിലെ സ്വന്തം ഉമ്മയെ കാണാൻ ബഷീർ ചെന്നത്. ബഷീറിന്റെ മനസ്സ് അങ്ങനെയാണ്, എവിടെന്നിന്നെങ്കിലും സ്നേഹം ലഭിച്ചാൽ നൂറ് സ്നേഹം തിരിച്ചുനല്കുന്നു.

ചെറുപ്പവലിപ്പത്തിന്റെ സന്തുലന മനോഭാവം ഒട്ടുമില്ലാതെ, എഴുത്തുകാരനല്ലായിരുന്നെങ്കിൽ ഹോട്ടൽ പണിക്കാരനോ മീൻപിടുത്തക്കാരനോ ആവുമായിരുന്നുവെന്ന് ബഷീർ പറയുന്നത് വീൺവാക്കല്ല. സാഹിത്യ അക്കാദമയിൽ എക്സിക്യൂട്ടീവ് അംഗമായിരുന്ന കാലത്ത് ബഷീറിലെ മനുഷ്യസ്നേഹത്തിന്റെ നുണുങ്ങ് സംഭവം പറയാം. അക്കാദമിയിലെത്തിയാൽ അവിടെയുള്ള ഗസ്ററ് ഹൗസിലാണ് താമസം. മീററിംഗ് കടിഞ്ഞ് പിറേറന്നു കാലത്തുപോകും. അതായിരുന്നു രീതി. പക്ഷേ, രാത്രി തനിയെ ഉറങ്ങില്ല. ലൈററ് അണയ്ക്കാതെ പുലർച്ചെ രണ്ടരമണിവരെ ഇരിക്കും. മാനസിക വിഭ്രാന്തി വന്നശേഷം എന്തോ പേടിയാണ്. അപ്പോൾ കൂട്ടിന് ആരെങ്കിലും വേണം. മിക്കപ്പോഴും സുകുമാർ അഴീക്കോടായിരുന്നു കൂട്ടുകാവൽ. അഴീക്കോടില്ലെങ്കിൽ അക്കാദമിയിലെ താല്ക്കാലിക അററൻഡറായ പോൾ വന്നു കിടക്കും.

രാത്രി ഉറങ്ങാൻ കിടന്നാൽ ബഷീർ പോളിനോട് കുടുംബകാര്യം മുഴുവനും ചോദിച്ചറിയും. എന്നിട്ട് മീററിംഗ് കഴിഞ്ഞ് പോകുമ്പോൾ, പോളിനെ തിരഞ്ഞുപിടിച്ച് ഒരു തുക നല്കും. ഇതു സ്ഥിരം ഏർപ്പാടായിരുന്നു. (മാത്രവുമല്ല, അഴീക്കോടിനെപ്പോലെതന്നെ പോളിനേയും തൊട്ടടുത്ത ബെഡ്ഡിൽ കിടത്തുമായിരുന്നു.) ഒരിക്കൽ ബഷീർ പറഞ്ഞു: "പോളേ, തന്നെയിവിടെ സ്ഥിരം അററൻഡറാക്കാം. ഞാൻ എക്സിക്യൂട്ടീവിൽ പറഞ്ഞിട്ടുണ്ട്. പക്ഷേ, ഒരു നിബന്ധനയുണ്ട്; ശമ്പളം കിട്ടിയാൽ അതു കളയാൻ പാടില്ല. ഒരു ബാങ്ക് അക്കൗണ്ട് തുടങ്ങണം. കിട്ടിയ ശമ്പളം അപ്പടി പോളിന്റെ പേരിൽ നിക്ഷേപിക്കണം. എന്നിട്ട് പാസ്ബുക്ക് എന്നെ കാണിക്കണം." പോൾ അങ്ങനെതന്നെ ചെയ്തു. അപ്പോൾ ബഷീർ ഒരു തുക കൈയിലേല്പിച്ചുകൊണ്ടു അനുഗൃഹിച്ചു: "പോളേ, കുടുംബം നന്നായി പരിപാലിക്കണം..."

ബഷീർ സ്വന്തം അവശത, ദാരിദ്ര്യം, ദുഃഖം ഇതൊന്നും പുറത്തുകാണിച്ച് സഹതാപം പ്രതീക്ഷിക്കുന്നില്ല. ദിവസങ്ങളോളം പട്ടിണികിടന്ന് ബോധംകെടുന്ന അവസ്ഥ വന്നപ്പോഴും, എവിടെനിന്നെങ്കിലും എന്തെങ്കിലും കിട്ടിയാൽ അതുതന്നെപ്പോലുള്ളവർക്കിടയിൽ വീതംവയ്ക്കാൻ വലിയ ഉത്സാഹമായിരുന്നു. ഹോട്ടലുകാരന്റെ ചീത്തവിളി കേട്ട് ലഭിക്കുന്ന ഊണിന്റെ പകുതിയും, കടംവാങ്ങിയ കാശും കമ്മ്യൂണിസ്ററുപാർട്ടി പ്രവർത്തകർക്ക് (പിന്നീടവരൊക്കെ നേതാക്കളായി, മന്ത്രിമാരായി) നല്കി ദാരിദ്ര്യത്തിന്റെ സമാനത കണ്ടെത്തി. കമ്മ്യൂണിസ്ററ് ആശയത്തെ ഉൾക്കൊള്ളാത്തപ്പോഴും പല കമ്മ്യൂണിസ്ററ് നേതാക്കളേയും രക്ഷിച്ചിട്ടുണ്ട്. കെ.സി. ജോർജ്ജിന്റെ മുറിയിൽനിന്നും കമ്മ്യൂണിസ്ററ് രേഖകൾ പൊലീസിന്റെ കണ്ണിൽപ്പെടാതെ കൊണ്ടുപോയി സൂക്ഷിച്ചു; ജോർജ്ജിനെ അറസ്ററ് ചെയ്തുകഴിഞ്ഞപ്പോഴായിരുന്നു ഈ അപകടകരമായ കൃത്യം ചെയ്തത്. ധീരതയും കാരുണ്യവും ചേർന്നുള്ള ജീവിതശൈലിയായിരുന്നു അത്. മദ്രാസ്സിൽ ജയകേരളത്തിൽ 'നേരും നുണയും' എഴുതാൻ



ബഷീറിന്റെ സഹോദരൻമാരായ അബുവും ഹനീഫയും

ചെന്നപ്പോൾ കമ്മ്യൂണിസ്ററുകാരനാണെന്നു കരുതി പി.ഭാസ്കരനോടൊപ്പം അറസ്ററ് ചെയ്ത് തടവിലിട്ടു. പൊലീസുദ്യോഗസ്ഥൻ നിങ്ങൾ കമ്മ്യൂണിസ്ററാണോ എന്ന് ചോദിച്ചപ്പോൾ, അല്ല, ഞാനൊരു മനുഷ്യസ്നേഹിയാണെന്ന് മറുപടി പറഞ്ഞു. എന്നിട്ട് ബഷീർ കൂട്ടിച്ചേർത്തു: "നിങ്ങൾ കമ്മ്യൂണിസ്ററുകാരെ മലബാറിൽ വേട്ടയാടുന്നു, കൊല്ലുന്നു, മർദ്ദിക്കുന്നു. ഞാനതിനെ എതിർക്കും. എന്തു രാഷ്ട്രീയ ആശയമായാലും അതു വിശ്വസിക്കാനും പ്രവർത്തിക്കാനും സ്വാതന്ത്ര്യമുണ്ട്. നിങ്ങളത് ചവിട്ടിത്താഴ്ത്തിയാൽ എനിക്കത് ഉൾക്കൊള്ളാനാവില്ല. മനുഷ്യന്റെ ഭാഗത്തുനിന്നാണ്, കമ്മ്യൂണിസത്തിന്റെ ഭാഗത്തുനിന്നല്ല, ഞാനിതു പറയുന്നത്."

എൺപത്തഞ്ചു വർഷങ്ങളുടെ, കഴിഞ്ഞ കാലങ്ങളിൽ ബഷീർ വസന്തത്തെക്കാൾ കൂടുതൽ ഗ്രീഷ്മമായിരുന്നു അനുഭവിച്ചത്. എന്നിട്ടും എല്ലാ കഥകൾക്കുശേഷവും ബഷീർ പറയുന്നു: "ലോകാ സമസ്തോ സുഖിനോ ഭവന്തു"–ഇതു തലയോലപ്പറമ്പിലെ മൂവാററുപുഴയോരത്തു നിന്നും കായി അബ്ദുൾഖാദർ ചെവിയിൽ മന്ത്രിച്ച "അല്ലാഹു നൂറുസ്സമാവത്തിവൊൽ അറുളി" എന്ന ഖുർ ആൻ വാക്യത്തിന്റെ മറെറാരു രൂപമാണ്. ആദ്യമന്ത്രാക്ഷരങ്ങളിൽ നിന്നും ഒഴുകിവരുന്ന കാലപ്രവാഹത്തിലെ നൈരന്തര്യമാണ്; പ്രപഞ്ചത്തിന്റെ ചൈതന്യവും വെളിച്ചവും സനാതന തത്വവുമാകുന്ന ദൈവത്തെക്കുറിച്ചുള്ള മന്ത്രണത്തിന്റെ മറെറാരു ഭാഷ്യം...

ഇന്നു ബഷീർ വൃദ്ധതാപസനാണ്. രോഗവും അവശതയുമായി കഴിയുന്നു. ഭാര്യയും മക്കളും പേരക്കിടങ്ങളുമായി, കാലത്തിന്റെ സന്ധ്യയിൽ അതൃപ്തനായ എഴുത്തുകാരനായി നിലനില്ക്കുന്നു. ബഷീറിന്ന ജന്മദിനങ്ങൾ വലിയ ആഘോഷമുണ്ടാക്കുന്നില്ല. നിസ്സംഗതയാണ് ബഷീറിന്റെ സവിശേഷത. വർഷങ്ങൾക്കു മുമ്പ് ജന്മദിനനാളിൽ, ഒരുദിവസം മുഴുവനും പട്ടിണി കിടന്ന്, തൊട്ടടുത്ത റൂമിലെ സുഹൃത്തിന്റെ ഭക്ഷണം രാത്രി കട്ടുതിന്ന കഥയിലെ ബഷീറിന് ഇന്നും മാററമില്ല. കരയാൻ പോലും കഴിയാതെ കണ്ണീർ വററിപ്പോയ ആ കാലത്തിൽനിന്നും എത്രയോ അകലത്തെത്തിയിട്ടും ബഷീറിന്റെ ജന്മദിനം ഇന്നും വിശപ്പിന്റേതാണ്; ഇതു വയറിലെ വിശപ്പല്ല. തനിക്ക് ചുററും നടക്കുന്ന ചലനങ്ങളിൽനിന്നും ഊർജ്ജം സംഭരിച്ച് ക്രിയാത്മകമായി പ്രതികരിക്കാൻ കഴിയാത്തതിന്റെ വേദന സൃഷ്ടിക്കുന്ന വിശപ്പ്. പ്രായം കൂടുന്നു; രോഗവും വർദ്ധിക്കുന്നു. ബഷീറിന് ഇനിയും എഴുതണമെന്നുണ്ട്. അവശതയ്ക്കിടയിലും ബഷീറിന്റെ ഉള്ളിലെ സർഗ്ഗധനനായ ബഷീർ ഊർജ്ജസ്വലനാണ്. എല്ലാമെഴുതിയെങ്കിലും, എഴുതാൻ ബാക്കിയായത് എഴുതാൻ കഴിയുന്നില്ലല്ലോ എന്ന ദുഃഖമാണ് ഈ ജന്മനാളിൽ സർഗ്ഗാത്മക വിശപ്പായി ബഷീറിൽ നിലനില്ക്കുന്നത്.

(ലേഖകൻ എഴുതിവരുന്ന ബഷീറിന്റെ ജീവചരിത്രത്തിന്റെ ആമുഖം)



# ഹിച്ച്കോക്കിന്റെ ഇടപെടൽ

## മേതിൽ രാധാകൃഷ്ണൻ

വികലമായ ഈ നിരീക്ഷണം സാധ്യമാകുന്നത് ചില ഇടപെടലുകൾ കാരണമാണ്. ദൈവം ആ കൂട്ടത്തിൽപ്പെട്ട ഒരിടപെടലാണ്.

ദൈവത്തെക്കുറിച്ചു പറയുമ്പോൾ... ഒരു പ്രത്യേക കാലഘട്ടത്തിൽ പ്രൊഫസർ അമർനാഥിന്റെ കവിതകളിൽ പെട്ടെന്ന് ദൈവം പ്രത്യക്ഷപ്പെട്ടു തുടങ്ങിയത് ഈ കവിക്കോ ദൈവത്തിനുപോലുമോ തിരിച്ചറിയാൻ കഴിയാത്തത്രയും സൂക്ഷ്മവും അസാധാരണവുമായ രീതിയിലായിരുന്നു. പത്തൊമ്പതു വയസ്സു തികഞ്ഞിട്ടില്ലാത്തൊരു പെൺകുട്ടിയാണ് ആദ്യമായത് തിരിച്ചറിഞ്ഞതും അതിന്റെ പ്രത്യേകത വിവരിച്ചതും. നഗരത്തിൽനിന്ന് അല്പം അകലെയുള്ള ദ്രാവിഡഭാഷാ ഗവേഷണ കേന്ദ്രത്തിൽ നടന്ന സിംബോസിയത്തിൽ പങ്കെടുത്തുകൊണ്ട് അവൾ, ആരതി, അതിനെ വിശേഷിപ്പിച്ചത് "ഹിച്ച്കോക്കിന്റെ ഇടപെടൽ" എന്നാണ്.

അതായത് (അവൾ പറഞ്ഞു):

-പ്രശസ്ത ചലച്ചിത്ര സംവിധായകനായ ആൽഫ്രഡ് ഹിച്ച്കോക്ക് തന്റെ ചിത്രങ്ങളിൽ ഓർക്കാപ്പുറത്ത് ഒരേയൊരു പ്രാവശ്യം കടന്നുവരുന്നു; ആരെയും ഒന്നിനെയും ശല്യപ്പെടുത്താതെ വളരെച്ചുരുക്കം സെക്കൻഡുകളോളം വെള്ളിത്തിരയിൽ തങ്ങിനിൽക്കുന്നു; പിന്നെ "പടമേ, എനിക്കും നിനക്കും തമ്മിലെന്ത്?" എന്ന മട്ടിൽ, കയറിവന്നതുപോലെ അലക്ഷ്യമായി ഇറങ്ങിപ്പോകുന്നു. ഇതും ഒരു ഇടപെടലോ? പക്ഷേ, ഇതാണ് ഹിച്ച്കോക്കിന്റെ ഇടപെടൽ.

-ദൈവത്തിന്റെ ഇടപെടൽ ഈ കവിതകളിൽ ഹിച്ച്കോക്കിന്റെ ഇടപെടൽ പോലെയാണ്. ഉള്ളടക്കത്തെ അലട്ടാതെ, വാക്യഘടനയുടെ ശ്വാസഗതിയെപ്പോലും ഉലയ്ക്കാതെ, വരികൾക്കിടയിലൂടെ ദൈവം നഗ്നനായി കടന്നുപോകുന്നു. ഒരുപക്ഷേ, ഈ ദൈവം കവിതന്നെയാണ്! അതായത് ഈ കവിതകളിൽ കവിയുടെ ഇടപെടൽ ഇങ്ങനെ മാത്രം, ഇത്രമാത്രം. ദൈവം ഹിച്ച്കോക്കിനെ അനുകരിക്കുന്നു.

-ഇവിടെ വിഷയത്തിൽ ഇടപെട്ട് ഒരു കാര്യം ഞാൻ ഓർമ്മിപ്പിക്കട്ടെ. സംവിധായകന്റെ നൈമിഷകവും അലക്ഷ്യവുമായ ഇടപെടലാണ് ഹിച്ച്കോക്കിന്റെ മുഴുവൻ ചലച്ചിത്രദർശനത്തിലേക്കുള്ള ഇടനാഴിയെന്ന് സ്ഥാപിക്കുന്ന ഒരസ്സൽ പഠനമെഴുതിയ വ്യക്തികൂടിയാണ് ഈ കവി, പ്രൊഫസർ അമർനാഥ്.

-ഇടനാഴി എന്ന പ്രയോഗം മനഃപൂർവമാണ്, കാരണം...

○



-അതെന്റെ മകളാണ്, ആരതി.

ഒരു വൻകിട വ്യവസായിയായ കേശവദാസ്, ദൂരത്ത് സദസ്സിന്റെ പിൻനിരയിലിരുന്ന്, ഏതാണ്ട് ഉറക്കെത്തന്നെ ഈവിധമൊരു പരിചയപ്പെടുത്തലിന് മുതിർന്നത് പ്രത്യേകിച്ച് ആരെയെങ്കിലും ഉദ്ദേശിച്ചായിരുന്നില്ല. എങ്കിലും, അയാളുടെ ഏററവും അടുത്ത സുഹൃത്തായ അമർനാഥിനെ അത് വല്ലാതെ അമ്പരപ്പിച്ചു. എന്തെന്നാൽ, പ്രൊഫസറുടെ ഏററവും അടുത്തുള്ള കസാലയിൽനിന്നാണ് പരിചയപ്പെടുത്തലുണ്ടായത്! എന്തുകൊണ്ട് കേശവദാസിന്റെ സാമീപ്യം താൻ തിരിച്ചറിഞ്ഞില്ല! ചോദ്യം മറിച്ചിട്ട് ആശ്ചര്യപ്പെടേണ്ട കാര്യമില്ല. എന്തെന്നാൽ, കേശവദാസ് പ്രകടമായും നല്ലതുപോലെ മദ്യപിച്ചിട്ടുണ്ട്. മദ്യപിക്കുമ്പോൾ അയാളുടെ ആംഗ്യങ്ങളും ചേഷ്ടകളുമെല്ലാം മനസ്സിനുള്ളിലേക്ക് പിൻവാങ്ങുന്നു; പുറത്ത് ഒരു വിരലനക്കംപോലും ആർക്കും കാണാനാവില്ല. അപ്പോൾ അയാൾ കണ്ണുകൾ അടയ്ക്കും; ഒച്ചയൊഴികെ ഒരു പ്രതിഭാസവും തിരിച്ചറിയില്ല; ഒച്ചയിൽത്തന്നെ അർത്ഥമില്ലാതെ മററൊന്നും ശ്രദ്ധിക്കില്ല. ആരതിയെ തിരിച്ചറിഞ്ഞതുതന്നെ ഒരാശ്ചര്യമാണ്, അളവററ മമതയുടെ സൂചനയാണ്. അതെല്ലാമോർത്ത് അമർനാഥ് വെറുമൊരു കൗതുകത്തിനുവേണ്ടി കയർത്തു:

-അല്ല, അതു നിന്റെ മകളല്ല!

-അതെ!

-അല്ല!

-അതെ!

-എന്തു തെളിവ്!

-അമർനാഥിനോട് ചോദിക്കുക! ആർക്കെങ്കിലും എന്തെങ്കിലും സംശയമുണ്ടെങ്കിൽ ആർക്കിമിഡിസിനോട് ചോദിക്കുക!

-ഈ പറഞ്ഞതിൽ എന്തെങ്കിലും അർത്ഥമുണ്ടോ? അതോ പ്രാസത്തിനുവേണ്ടി പറഞ്ഞതോ?

-പ്രാസത്തിനുവേണ്ടിയല്ല.

-പിന്നെ?

-ഒരു ദിവസം വൈകുന്നേരം ഞാൻ, എന്റെ ഭാര്യ ഉമ, എന്റെ മകൾ ആരതി എന്നിവർ സ്വീകരണമുറിയിൽ കാത്തിരിക്കുന്നുണ്ടെന്ന വിവരമറിയാതെ അമർനാഥ് അവിടേക്കു കടന്നുവന്നത് തികച്ചും ആർക്കിമിഡിസിനെപ്പോലെയായിരുന്നു. നേരിട്ട് കുളിമുറിയിൽനിന്ന്! ഒരു നൂലിഴകൊണ്ടുപോലും നാണം മറയ്ക്കാതെ! ഞാൻ പറഞ്ഞു: "അമർ, നിന്റെ പരവതാനി നനയുന്നു, നീ ശരിക്കും തുവർത്തിയിട്ടില്ല." അവൻ പറഞ്ഞു: "ഓ! പരവതാനി!" അപ്പോൾ ആരതി: "പ്രൊഫസർ, നിങ്ങൾ നഗ്നനാണ്!" അപ്പോൾ അമർ: "മനസ്സിന്റെ നിഷ്കാപട്യം കാരണം നിനക്കങ്ങനെ തോന്നുകയാണ്. സത്യത്തിൽ ഞാൻ ഒരു മേലങ്കി ധരിച്ചിട്ടുണ്ട്. ഇല്ലെങ്കിൽ ആരോ എന്നെ ഒളിപ്പിച്ചതാവണം. എന്ത്!" അവൻ കുളിമുറിയിലേക്കോടി. അതിൽപ്പിന്നീട് ഉമ പ്രസവിച്ചിട്ടില്ല. അങ്ങനെ ഞങ്ങൾക്ക് ആകെ ഒരൊററ കുട്ടിയേ ഉള്ളൂ. അതവളാണ്, ആരതി.

-എവിടെ? ചൂണ്ടിക്കാണിക്ക്!

ചൂണ്ടിക്കാണിക്കാനായി കേശവദാസ് കണ്ണുകൾ തുറന്ന് വിരൽ നീട്ടി. പെട്ടെന്ന്, തന്റെ നേർക്ക് ഇളിച്ചുകാട്ടുന്ന അമർനാഥിനെക്കണ്ട് കപടരോഷത്തിൽ അലറി:

-നിന്നെ ഞാൻ തൂക്കിക്കൊല്ലും!

അവർ ഉറക്കെ പൊട്ടിച്ചിരിച്ചു.

-ഹൂഊഊ!

ആരതി പ്രസംഗം നിർത്തിയപ്പോൾ കൈയടിക്കുകയായിരുന്ന സദസ്സിനെ അവരുടെ കോലാഹലങ്ങൾ അലട്ടിയില്ല.

ആരതി ആളുകൾക്കിടയിലൂടെ നടന്ന് അവരെ സമീപിച്ച് കേശവദാസിനോടു ചോദിച്ചു:

-എനിക്ക് കാറിൽ ഇടമുണ്ടോ?

-ഇല്ല. എന്നുവെച്ചാൽ ഞാൻ നിന്റെ പ്രൊഫസറെ ഒരിടത്തേക്ക് തട്ടിക്കൊണ്ടുപോകയാണ്. ഇവന്റെ കവിതയിൽ ഏതു ദൈവം എന്തു ദൈവമെന്ന് എനിക്കിന്ന് കൃത്യമായറിഞ്ഞേ തീരൂ!

അമർനാഥ് ആരതിയുടെ നോട്ടം പിടിച്ചെടുത്ത് ഒരു പുഞ്ചിരിയോടെ കണ്ണിറുക്കി സൂചന നൽകി.

സദസ്സ് ചിതറിത്തുടങ്ങിയിരുന്നു.

ധൃതിപിടിച്ച് തിരക്കിനിടയിൽനിന്ന് പ്രത്യക്ഷപ്പെട്ട രണ്ടു പെൺകുട്ടികൾ ആരതിയുടെ ഓരോ കൈ പിടിച്ചുവലിച്ച് ചിതറിയ ചീട്ടുകൾക്കിടയിലൂടെ ഒരു റാണിയെ എന്നതുപോലെ അവളെ ഓഡിറേറാറിയത്തിൽനിന്ന് പുറത്തേക്കു കടത്തി. വാതിലിലൂടെ മറയുന്നതിനു മുൻപ് ആരതി പിന്നിലേക്ക് കൈവീശിക്കാണിച്ചു.

കേശവദാസ് അതു കണ്ടില്ല.

കാർബൺവിളക്കു കെട്ട ചലച്ചിത്ര പ്രദർശനത്തിലെന്നതുപോലെ ഉടൽ തിരിയാത്ത ഒച്ചകൾ കേശവദാസിനെ അലട്ടി. അയാളുടെ പിതൃത്വം ഒരാൾക്കൂട്ടത്തെക്കാൾ വലുതായിരുന്നു.

○



അതെന്റെ മകളാണ്, ആരതി.

അയാൾ വീണ്ടും പറഞ്ഞു.

എന്നാൽ, അവർ ഇപ്പോൾ ഇരിക്കുന്നത് ചില സ്വകാര്യ വെളിച്ചങ്ങൾ നൃത്തം ചെയ്യുന്ന ബിയർക്കുപ്പികൾക്ക് അപ്പുറത്തും ഇപ്പുറത്തുമാകയാൽ അമർനാഥ് ഇതുകേട്ട് ആശ്ചര്യപ്പെട്ടില്ല. വിസ്കി കുടിച്ചുയർത്തിയ താപനിലയും ലഹരിയും ബിയർ കുടിച്ച് ഐച്ഛികാവസ്ഥയിലെത്തിക്കുന്ന ദിനചര്യയിലേർപ്പെട്ട കേശവദാസ് അങ്ങനെയൊരു ആശ്ചര്യത്തിന് കാരണം നിലവിലുണ്ടെന്നുപോലും തിരിച്ചറിഞ്ഞില്ല.

അയാൾ നിർബാധം തുടർന്നു:

-ഒരിക്കൽ അവളെന്നോട് ചോദിച്ചു, "അച്ഛാ, നമ്മുടെ വീട്ടിലെ തോക്ക് ഞാൻ സൂക്ഷിക്കട്ടെ?" അതെന്തിന്? "എന്തിനെന്നോ! ഓ! ആരെയും കൊല്ലണമെന്നു തോന്നിയാൽ അതുമാത്രം ചെയ്യാൻ. അല്ലാതെ പിന്നെന്തിന്?" അങ്ങനെ ആരെയെങ്കിലും കൊല്ലാനുള്ള വാസന നീയെന്നെങ്കിലും നിന്നിൽ കണ്ടെത്തിയിട്ടുണ്ടോ? "സത്യം പറഞ്ഞാൽ ഇല്ല. പക്ഷേ, ഇവിടെ എവിടെയോ ഒരുതരം അരക്ഷിതത്വബോധമുണ്ട്. അതിന്റെ വാലും തലയും എനിക്കു കാണാം. ഉടൽ കാണാനില്ല. എന്നുവെച്ചാൽ, അതേതാണ്ട് ഒരു നാണ്യത്തിലേതുപോലെതന്നെ. ഉടലില്ലാത്തൊരു പൂച്ചയാണ് നാണ്യമെന്ന് സ്ഥാപിക്കാൻ തുടങ്ങുകയാണെന്ന് അച്ഛൻ വിചാരിക്കുന്നുണ്ടാവും. അതല്ല കാര്യം. അങ്ങനെയൊരു കറുത്ത അരക്ഷിതത്വബോധം ഇവിടെയുണ്ട്. കാൾ സാൻഡ്ബർഗിന്റെ മൂടൽമഞ്ഞിനെപ്പോലെ പൂച്ചക്കാലടികളിലാണ് അത് സഞ്ചരിക്കുന്നത്. എങ്കിലും, രാത്രി കോണിപ്പടികളിൽ അതിന്റെ ഒച്ച കേൾക്കാനുണ്ട്. ഇരുട്ടിൽ തിളങ്ങുന്ന കണ്ണുകൾ അതിനുണ്ട്. ആരും അതിന് മണികെട്ടിയില്ലെങ്കിൽ, ആരെങ്കിലും എനിക്ക് കൊല്ലാനുള്ള വാസനയുണ്ടാക്കുമെന്ന് ഞാൻ പേടിക്കുന്നു." ഇതു പറയുമ്പോൾ അവളുടെ മുഖത്തുണ്ടായിരുന്നത് അരക്ഷിതത്വബോധമായിരുന്നില്ല, കണ്ണാടിയിലെ സ്ററിക്കർ പോലുള്ളൊരു കുസൃതിയായിരുന്നു. അപ്പോൾ വായനമുറിയിൽ എന്റെ മേശപ്പുറത്ത് പകുതി നിറഞ്ഞൊരു വിസ്കിക്കുപ്പിയുണ്ടായിരുന്നു. മറേറ പകുതി എന്റെ തലച്ചോറിലായിരുന്നു. കാഴ്ചകൾ കണ്ണാടിപ്പാത്രങ്ങളിലെ നിഴലുകൾ പോലെ പിന്നോട്ടിടുങ്ങി മറിയുകയും, ഒച്ചകൾ മാത്രം പൂവുകൾപോലെ കൃത്യമായി വിടർന്നു വരികയും... പരവതാനിയിൽ ആരതിയുടെ സ്ളിപ്പേഴ്സിന്റെ ചുവടുകൾ. അടുക്കളയുടെ ഭാഗത്തുനിന്ന് മേരിയുടെ പാത്രം കഴുകലിന്റെ ശബ്ദം. കിടപ്പറയുടെ ഭാഗത്തുനിന്ന് പാതിരാക്കുളി കഴിഞ്ഞ ഉമയുടെ ഹെയർഡ്രൈയറിന്റെ ഇരമ്പം. കോണിയുടെ പടവുകൾപോലെ പല തലങ്ങളായി മൂന്നു പെണ്ണുങ്ങളുടെ പ്രത്യേകമായ ഒച്ചകൾ. ഞാൻ പിന്നീടൊന്നും ചോദിക്കാതെ തോക്കും തിരകളും ആരതിയെ ഏല്പിച്ചു. അതു തിരിച്ചുവാങ്ങണോ എന്ന് ചിന്തിക്കാൻപോലും സംഭവത്തെക്കുറിച്ച് ഓർമ്മയില്ലാതെ പോയതായിരുന്നു. ഇപ്പോൾ ഓർമ്മിക്കുന്നു. അമർ, നീ പറയ്, ഞാനത് തിരിച്ചുവാങ്ങണോ? ആരതിയെക്കുറിച്ച് നിനക്കെന്തു തോന്നുന്നു?

-അത്ഭുതലോകത്തിലെ ആലീസിന്റെ ഭാവന. അമേരിക്കൻ എഴുത്തുകാരി ഗെർട്റൂഡ് സ്റൈറനിന്റെ ആപൽക്കരമായ ബുദ്ധി.

-എന്നുവെച്ചാൽ?

-ആരതിയുടെ കൈയിൽ ഒരു തുലാസുണ്ട്. പക്ഷേ, അവളുടെ കണ്ണുകൾ കെട്ടിയിട്ടില്ല.

-എന്നുവെച്ചാൽ?

-അവളുടെ വിചാരണ വ്യത്യസ്തമായിരിക്കും. അമ്മയെ, ഉമയെ, ആരതിക്ക് എത്രത്തോളം ഇഷ്ടമാണ്?

-വളരെ വളരെ ഇഷ്ടമായിരിക്കണമല്ലോ. വളരെ വളരെ ഇഷ്ടമാണ്. പക്ഷേ, പരാതികളുണ്ട്.

-ഉദാഹരണത്തിന്?

-ഒരു ചോദ്യത്തിൽ രണ്ടും മൂന്നും നാലും



ചോദ്യങ്ങൾ.

ഉമ അതുപോലൊരു ചോദ്യം ചോദിച്ചത് സ്പഷ്ടമായോർക്കുന്നു ആരതി. ''ആരതീ, പറയ്, അച്ചൻ ഇന്നലെ രാത്രി ഇടനാഴിയിലൂടെ നടന്ന് നമ്മുടെ വേലക്കാരിയുടെ അറയിലേക്കു കടക്കുന്നത് നീ കണ്ടോ?''

ആരതി അമ്മയെ ഉററുനോക്കി.

കണ്ണടയുടെ ലെൻസുകളെ വലുതാക്കിക്കാണിക്കുന്ന കണ്ണുകൾ, ഇടത്തോട്ടും വലത്തോട്ടും വെട്ടിച്ചുവെട്ടിച്ച് തല തിരിക്കൽ, ചെറിയൊരു സീൽക്കാരം, ഇടയ്ക്ക് അതിനെ ഭഞ്ജിച്ച് നാവുനീട്ടൽ. ശല്യമുണ്ടാകുമ്പോൾ തൻെറ ലക്ഷണമൊത്ത പ്രതികരണമായ ഈ ഉരഗചേഷ്ടകൾ-ഉമ അത് കാണാതിരുന്നില്ല. എന്നിട്ടും ഉത്തരം കാത്ത് ഒരുമ്പെട്ടുനിന്നു.

''അമ്മേ, ഞാൻ എത്രതവണ നിങ്ങളോട് പറഞ്ഞിരിക്കുന്നു, ഒരൊററ ചോദ്യചിഹ്നത്തിനു മുന്നിൽ ഇത്രയും ചോദ്യങ്ങളരുതെന്ന്!''

ആരതി കയർത്തു.

''ചോദ്യങ്ങളേ എനിക്കിഷ്ടമല്ല. അതിനിടയിലാണ് അമ്മയുടെ ഒരു ടിപ്പിക്കൽ ചോദ്യം...'' (ഉവ്വ്/ഇല്ല, അതെ/അല്ല തുടങ്ങിയ ഒററ മറുപടികൾ കൊണ്ട് തൃപ്തമാകാത്ത ചോദ്യങ്ങൾ അവളെ പ്രത്യേകിച്ചും അലട്ടുന്നു.) ''ഞാനിതിനെന്താണ് മറുപടി പറയേണ്ടത്? ഇല്ല എന്നു പറഞ്ഞാൽ അതു നുണയാവും. കാരണം, അച്ചൻ ഇടനാഴിയിലൂടെ നടക്കുന്നത് ഞാൻ കണ്ടതാണ്. ഉവ്വ് എന്നു പറഞ്ഞാൽ അതും നുണയാവും. കാരണം, അച്ചൻ മേരിയുടെ അറയിലേക്ക് കടക്കുന്നത് ഞാൻ കണ്ടിട്ടില്ല. ഇനിയിപ്പോൾ അമ്മയ്ക്കെന്താണ് വേണ്ടത്!''

അവളുടെ ഒച്ച വേലക്കാരിയുടെ ചെവി തുറക്കുമെന്നു പേടിച്ച് ഉമ ചുരുക്കിപ്പറഞ്ഞു:

''നീ അഞ്ചാംപത്തിയാണ്!''

ആരതിക്ക് അതിഷ്ടപ്പെട്ടു.

വളരെ വളരെ ഇഷ്ടപ്പെട്ടു.



അവൾ പൊട്ടിച്ചിരിച്ചു.

ഉമ തിരിഞ്ഞു നടന്നു.

അത്രയും ശുദ്ധ ആകൃതിയായ പിൻവശം ഈ ലോകത്തിൽ ഒരൊററ സ്ത്രീക്കുമില്ലെന്ന് ആരതി എപ്പോഴും വിശ്വസിച്ചിരുന്നു. ടോസിങ് 'സമയത്ത് ''തലയോ വാലോ?'' എന്ന ചോദ്യമുണ്ടാകുമ്പോഴെല്ലാം അവൾ ''വാല്'' എന്നുതന്നെ പറയാറുള്ളത് അതുകൊണ്ടാണല്ലോ! ആരതി അമ്മയ്ക്കു പിറകേ ഒരു കുററാരോപണത്തിൻെറ ശക്തിയോടെ വിളിച്ചുപറഞ്ഞു:

''സുന്ദരി!''

(തുടരും)









## പ്രളയ വാരിധി

അംബികാസുതൻ മാങ്ങാട്



### അധ്യായം അഞ്ച്

വരൂ, അകത്തേക്ക് വരൂ.

പ്രൊഫസർ ശിവപ്രസാദ് വാതിൽ തുറന്ന് അതിഥികളെ പ്രസാദസമൃദ്ധിയോടെ സ്വീകരിച്ചു. അസാധാരണമായ പുഞ്ചിരി അപ്പോഴും അയാളുടെ ചുണ്ടിൽ ഒരു അന്യവസ്തുപോലെ തൂങ്ങിക്കിടന്നു.

പ്രൊഫസർ വില്യംസാണ് ആദ്യം അകത്തേക്ക് പ്രവേശിച്ചത്. പിന്നാലെ അരോഗദൃഢഗാത്രനായ ഒരു ചെറുപ്പക്കാരൻ. ഒത്ത ഉയരം. മുഖത്തിനു ചേരാത്തവിധം ചെറിയ കാക്കക്കണ്ണുകൾ അയാൾക്ക് എന്നും ഓർമ്മിക്കുന്ന വ്യതിരിക്തത നൽകി. ഒടുവിൽ ദേവനായകി വർമ്മ. ഹോസ്ററലിലെ വാർഡൻ.

പ്രജ്ഞയററ മട്ടിലുള്ള ജോൺസൻെറ ഇരിപ്പാണ് അവർ ആദ്യം ശ്രദ്ധിച്ചത്. വില്യംസ് അവൻെറ ചുമലിൽ കൈവച്ച് പേര് വിളിച്ചു. അവൻ കൺപീലികൾ തുറന്ന് കൗതുകത്തോടെ തൻെറ സ്വപ്നത്തിൽ എത്തിച്ചേർന്നവരെ കണ്ടു. ഒരു പുഞ്ചിരി അവൻെറ ചുണ്ടുകളിൽ വിടർന്നു. പക്ഷെ ഒന്നും മിണ്ടിയില്ല.

മൂക്കുത്തിയിട്ടപോലെ ഒരു തുള്ളി ചോര അവൻെറ മൂക്കിൻതുമ്പിൽ കട്ടപിടിച്ചിരുന്നു.

വില്യംസിന് ഹസ്തദാനം ചെയ്തുകൊണ്ട് പ്രൊഫസർ എല്ലാവരോടുമായി പറഞ്ഞു.

ഞാൻ നിങ്ങളെ പ്രതീക്ഷിക്കുകയായിരുന്നു. എന്താ നിന്നുകളഞ്ഞത്? എല്ലാവരും ഇരിക്കൂ. തല അല്പം കുനിച്ച് നാടകീയമായി അയാൾ കൂട്ടിച്ചേർത്തു.

പ്ളീസ് ബീ സീററഡ്.

ആരും ഇരുന്നില്ല.

ഇയാളെ പരിചയമുണ്ടോ പ്രസാദിന്? അപരിചിതനെ പരിചയപ്പെടുത്തുവാൻ വില്യംസിന് പ്രത്യേക താത്പര്യമുണ്ടെന്നു തോന്നി.

പ്രൊഫസർ ചെറുപ്പക്കാരൻെറ മുഖത്ത് ഇത്തിരി നേരം നോക്കി. ആദ്യമായിട്ടു കാണുകയാണ്. എന്തുകൊണ്ടോ കഠിനമായ അവജ്ഞയും അജ്ഞാതമായ ഭയവും അയാളുടെ മനസ്സിൽ ചിറകടിച്ചു. പ്രൊഫസർ പറഞ്ഞു.

ഇതുപോലെ ലക്ഷണംകെട്ട ഒരുത്തനെ ഞാൻ പരിചയപ്പെടുന്നതെന്തിന്. അതും നേരമല്ലാത്ത നേരത്ത്.

പുഞ്ചിരിവിടാതെ പ്രൊഫസർ തുടർന്നു. ഒരു ജോലി കൂടി പൂർത്തിയാക്കാനുണ്ടായിരുന്നു. ഞാൻ പ്രതീക്ഷിച്ചതിലും അല്പം നേരത്തേ വന്നു നിങ്ങൾ. സാരമില്ല, നല്ലൊരു ശുഭമുഹൂർത്തത്തിലാണ് നിങ്ങൾ എത്തിച്ചേർന്നത്.

എല്ലാവരെയും അത്ഭുതപ്പെടുത്തിക്കൊണ്ട് പ്രൊഫസർ ഉറക്കെ വിളിച്ചു. വരലക്ഷ്മീ, ഇങ്ങോട്ട് വരൂ, അതിഥികൾക്കു നിന്നെക്കാണാനാണ്.

സാശങ്കം വരലക്ഷ്മി പുറത്തേക്കു വന്നു. ദേവനായകിയെ കണ്ടപ്പോൾ ഓടി അവരുടെ കരവലയത്തിൽ വീണ് വിതുമ്പിത്തുടങ്ങി.

വില്യംസ് മുന്നോട്ട് വന്നു. ശിവപ്രസാദിൻെറ കൈപിടിച്ചു.

എന്താടോ പ്രസാദേ, ഞാനീക്കേട്ടത്? ഛേ! ഇതൊക്കെ നമുക്ക് ചേർന്നതാണോ? കേട്ടപ്പോൾ ചങ്കിടിച്ചുപോയി. നീ ഒരാപത്തിൽപ്പെട്ടാൽ ആദ്യം ഓടിയെത്തേണ്ടത് ഞാനല്ലേ?

വില്യംസിൻെറ കൈവിടുവിച്ചുകൊണ്ട് പ്രൊഫസർ ചോദിച്ചു. വില്യംസ് എന്താണു കേട്ടത്.

ഞാൻ നല്ല ഉറക്കത്തിലായിരുന്നു. വില്യംസ് വിവരിച്ചു. ഒന്നുരണ്ട് മണിക്കൂറായിക്കാണും. ഫോൺബെൽ കേട്ടാണ് ഉണർന്നത്. പുറത്ത് തകർത്ത് പെയ്യുന്നുണ്ട് മഴ. ആരാണെന്നു പറഞ്ഞില്ല. തൃപ്പാദപുരം ഹൗസിംഗ് കോളനിയിൽ നിന്നാണ് എന്നേ പറഞ്ഞുള്ളു. പ്രസാദിൻെറ വീട്ടിൽ ബഹളം നടക്കുകയാണെന്നും ഹോസ്ററലിലെ ഒരു പെൺകുട്ടി നിലവിളിക്കുന്നുണ്ടെന്നും അയാൾ പറഞ്ഞു.

പൽനിര മുഴുവൻ വെളിപ്പെടുത്തുന്ന കമനീയമായ ഒരു ചിരി ശിവപ്രസാദിൻെറ മുഖത്ത് ഉദിച്ചു.

ഉടനെ വില്യംസ് എന്നെ വിളിച്ചു. ദേവനായകി പറഞ്ഞു. രജിസ്ററർ പരിശോധിച്ചപ്പോൾ ഹോസ്ററലിൽ നിന്നും വരലക്ഷ്മിയേ പുറത്തുപോയിട്ടുള്ളു. ലോക്കൽ ഗാർഡിയനെ വിളിച്ചപ്പോൾ അവശ അവിടെ എത്തിയിട്ടില്ല. ഇത്രനേരം എൻെറ മനസ്സിൽ തീയായിരുന്നു. ക്രുദ്ധയായി അവർ പറഞ്ഞു. പ്രസാദ് ഇത്ര ചീപ്പായി പെരുമാറുമെന്ന് ഞാൻ വിചാരിച്ചില്ല. ഹോ! കാമ്പസിനു തന്നെ നാണക്കേടായി. എന്നിട്ട് നിന്ന് ഇളിക്കുന്നു.

പ്രൊഫസർ പൊട്ടിച്ചിരിച്ചു.

മിസ്സിസ് വർമ്മാ?

അവർ കലിതുള്ളി.

വർമ്മയും കിർമ്മയുമൊന്നുമല്ല ഞാൻ. എൻെറ പേര് വിളിച്ചാൽ മതി മിസ്ററർ പ്രസാദ്.

വർമ്മയുടെ പേര് കേൾക്കുന്നതുതന്നെ അവർക്ക് ഇപ്പോൾ സഹിച്ചുകൂടാ.

അവരെ ഉപേക്ഷിച്ച് പ്രൊഫസർ ശിവപ്രസാദ് വില്യംസിൻെറ നേർക്ക് പരിഹാസത്തോടെ തിരിഞ്ഞു.

ആരായിരുന്നു വില്യംസ് ആ അപരിചിതൻ. താങ്കളുടെ ഉറക്കം കെടുത്തിയ ആ ദയാശാലി.

എനിക്കറിയില്ല. ഉദാസീനമായി വില്യംസ് അറിയിച്ചു. അയാൾ പേരു പറഞ്ഞില്ല.

എനിക്കറിയാം. അർത്ഥഗർഭമായ ഒരു നോട്ടം തൊടുത്തുവിട്ട് വീണ്ടും പ്രൊഫസർ മന്ദഹസിച്ചു.

വില്യംസ് ദേഷ്യപ്പെട്ടു. ഒരു പെൺകുട്ടിയെ തട്ടിക്കൊണ്ടുവന്നു പീഡിപ്പിച്ചിട്ട് താനെന്താടോ ഉരുണ്ടുകളിക്കുന്നത്?

ഹി ഇസ് ടീസിംഗ് അസ്. വെറുപ്പോടെ ദേവനായകി പറഞ്ഞു. ഡേർട്ടി ഫെല്ലോ.

അതേ മിസ്. രണ്ടുപേരും ചേർന്ന് എന്നെ കുഴിയിൽ ചാടിച്ചു.

മസിലുകൾ പിരിച്ചുകൊണ്ട് ചെരുപ്പക്കാരൻ ഒരടി മുന്നോട്ടു വന്നു. ഇയാൾക്ക് പററിയ മരുന്നു വേറെയാണ്.

ഭയലേശമില്ലാതെ പ്രൊഫസർ പറഞ്ഞു. കുററവിചാരണയ്ക്ക് ഇനിയും സമയമുണ്ട്. നേരം പുലർന്നിട്ടൊന്നുമില്ലല്ലോ. അതിനുമുൻപ് ഒരു കാര്യം കേൾക്കൂ. ഈ കോളനിയിൽ ആകെ രണ്ട് ഫോണേയുള്ളു. പ്രൊഫസർ വിക്രമൻപിള്ളയുടെ വീട് ഒരു മാസമായി പൂട്ടിക്കിടക്കുകയാണ്. സഹദുള്ളയും കുടുംബവും മിനിഞ്ഞാന്ന് കൽക്കട്ടയിലേക്ക് പോയി. അല്ലെങ്കിൽ ഈ പെരുമഴയത്ത് വേറെ ആരാണ് എൻെറ തോട്ടത്തിൽ വന്ന് ഒരു നിലവിളിക്കു കാതോർക്കുന്നത്?

വിഷയം മാററുന്നോടോ താൻ? ഫോൺ ആരു വിളിച്ചാലെന്ത്? വില്യംസ് ചൂടായി. സ്വന്തം ശിഷ്യയെ മാനഭംഗപ്പെടുത്താൻ ശ്രമിച്ചിട്ട്–

മിണ്ടരുത്! എല്ലാ ശബ്ദങ്ങൾക്കും മീതെ ഇടിവാൾപോലെ പ്രൊഫസർ അലറി. നോക്കെടോ ഇങ്ങോട്ട്. അരക്കെട്ടിൽ തിരുകിവച്ചിരുന്ന കർച്ചീഫ് വലിച്ചെടുത്ത് അയാൾ വിടർത്തിപ്പിടിച്ചു.

അടിമുടി ഒരു തളർച്ച വില്യംസിനെ ബാധിച്ചപോലെ.

വില്യംസ് പത്തി താഴ്ത്തുകയാണെന്ന് കണ്ടപ്പോൾ ശിവപ്രസാദിന് ഉശിരു കൂടി. വിസ്മയിച്ചുനിന്ന എല്ലാവരോടുമായി അയാൾ ചോദിച്ചു. ഇത് ആരുടേതെന്നറിയാമോ. നീലാകാശത്തിൻെറ പശ്ചാത്തലത്തിൽ ഉദിച്ചുവരുന്ന രണ്ട് കത്ര നക്ഷത്രങ്ങൾ! എന്ത് മനോഹരമായ സങ്കല്പം. ഹ! ഹ!

അല്പനേരം ആലോചിച്ചിട്ട്, താൻ പറയുന്നതിനെ എങ്ങനെ കൂടുതൽ ഹൃദ്യമാക്കാം എന്ന വിചാരത്തോടെ അയാൾ പ്രസ്താവിച്ചു.

ഇത് വില്യംസിൻേറതാണ്. ഈ വൃത്തികെട്ടവൻ രണ്ടുമണിക്കൂർ മുൻപ് തോട്ടത്തിൽ ഒളിച്ചിരിക്കുകയായിരുന്നു. നാടകം കാണുകയായിരുന്നു. ജോൺസൻെറ ബുദ്ധിയിൽ വിഷം കുത്തിവച്ച് അവൻെറ തല തിരിച്ചത് ഇയാളാണ്. നിങ്ങൾ വിശ്വസിക്കൂ, ശ്രീമതി ദേവനായകീ. എന്നെ നാണംകെടുത്താൻ, എന്നെ താറടിക്കാൻ. എന്തിന്–

ഒടുവിലായപ്പോൾ ഇടർച്ച വന്ന് അയാളുടെ ശബ്ദത്തെ വേദനിപ്പിച്ചുവെന്ന് തോന്നി. തുടർന്ന്, ഒരു വലിയ സദസ്സിനെ സംബോധന ചെയ്യുന്ന മട്ടിൽ ഓരോ വാക്കും മനഃപൂർവ്വം എടുത്തുപയോഗിക്കാൻ അയാൾ ശ്രമിച്ചു. ഇയാൾ, എൻെറ ആത്മാർത്ഥ സുഹൃത്ത്, പതിനഞ്ചുകൊല്ലത്തെ സഹപ്രവർത്തകൻ, ചില അഭിപ്രായവ്യത്യാസങ്ങളല്ലാതെ ഞങ്ങൾ ഒരിക്കൽ പിണങ്ങിനിന്നിട്ടുപോലുമില്ല. എന്നിട്ട്...

സദസ്സിനെ വിട്ടുകളഞ്ഞ്, തന്നോടെന്നവണ്ണം, ഒരു ദർപ്പണത്തിൽ മുഖം കാണുന്നതുപോലെ വളരെ പതുക്കെ അയാൾ ഉരുവിട്ടു. എന്തിനാണ് മനുഷ്യൻ തൻെറ ഏററവും പ്രിയപ്പെട്ട ആൾപോലും വീണുകാണാൻ ആഗ്രഹിക്കുന്നത്? അപമാനിക്കപ്പെടുന്നതും, ഒരുവേള മരിച്ചുപോവാൻതന്നെയും ആശിക്കുന്നത്?

ദേവനായകിയും വരലക്ഷ്മിയും ചെറുപ്പക്കാരനും ദുർഗ്രഹമായ ഒരു നാടകദൃശ്യത്തിനു മുന്നിലെന്നവണ്ണം മിഴിച്ചുനിന്നു. ജോൺസനിൽ ഒരു ഭാവഭേദവും കണ്ടില്ല.

മുറിയിൽ നാലഞ്ചു ചാൽ നടന്നശേഷം വില്യംസ് നിന്നു. ഒട്ടും പതർച്ചയില്ലാതെ പറഞ്ഞു.

ഇത്തരം ടവ്വലുകൾ ഞാനും ഉപയോഗിക്കുന്നുണ്ട്. അതുകൊണ്ട് ഇത് എൻേറതാവണമെന്നില്ലല്ലോ. ഒരുപക്ഷേ എനിക്കെതിരേ ഉപയോഗിക്കാൻ എൻെറ മുറിയിൽനിന്നും പ്രസാദ് തന്നെ സംഘടിപ്പിച്ചതാവാം. അഥവാ ഞാനിവിടെ ഒളിച്ചിരുന്നുവെങ്കിൽ, എതിരാളിയെ നിരായുധനാക്കുന്ന ചിരിയോടെ വില്യംസ് പറഞ്ഞു. ഈ പെരുമഴയിൽ ഇവിടെ വന്ന് ഒളിച്ചിരിക്കാൻ എനിക്ക് ഭ്രാന്തുണ്ടോ. അഥവാ ഞാനങ്ങനെ ചെയ്തുവെന്ന് സങ്കല്പിക്കൂ. (സങ്കല്പിക്കൂ എന്ന വാക്ക് വില്യംസ് പുറത്തുവിട്ടതോടെ പ്രസാദ് അളമുട്ടിയതുപോലെ വിരണ്ടു.) അതാണോ വലിയ തെററ്. സ്വന്തം ശിഷ്യയെ അപമാനപ്പെടുത്താൻ ശ്രമിച്ചതോ.

കർച്ചീഫ് അരക്കെട്ടിൽ തിരുകിക്കൊണ്ട്, പ്രൊഫസർ സമർത്ഥമായി വിഷയം മാററി. നിൽക്കൂ, വില്യംസ്. നമുക്കതിനേക്കുറിച്ച് പിന്നീട് സംസാരിക്കാം. ഈ ശുഭവേളയിൽ നാം അന്തരീക്ഷത്തെ എന്തിനു കലുഷമാക്കണം?

വാസ്തവത്തിൽ ഈ മഴ വലിയ അനുഗ്രഹമായി, പ്രൊഫസർ വില്യംസ്. മഴയുടെ ആരവത്തെ ഉൾക്കൊണ്ട് ശിവപ്രസാദ് വിശദമാക്കി. ഈ മഴ എനിക്ക് സമ്മാനിച്ച വരമാണ് ഈ പെൺകുട്ടി. ജോൺസനെ ചൂണ്ടി അയാൾ പറഞ്ഞു. വന്നുകയറിയപ്പോൾ ഈ പറയൻ കുംഭത്തിലെ മഴയ്ക്കുണ്ടായ മാണിക്യമെന്ന് വരലക്ഷ്മിയെ വിശേഷിപ്പിച്ചു. പക്ഷെ മാണിക്യം ഇപ്പോൾ എൻെറ കൈകളിലാണ് വില്യംസ്.

ഒരു രഹസ്യം കൂടി ഞാൻ വെളിപ്പെടുത്തട്ടെ. ഞങ്ങൾ ഗാഢമായ അനുരാഗത്തിലാണ്. അല്പം സങ്കോചം ഭാവിച്ച് അയാൾ തുടർന്നു. ഡിപ്പാർട്ടുമെൻറിൽ വച്ച് ഞങ്ങൾ പലപ്പോഴും ആലിംഗനബദ്ധരായിട്ടുണ്ട്. നേരത്തെ എനിക്കത് നിഷേധിക്കേണ്ടിവന്നു. പക്ഷെ ഞാനെന്തിന് അത് സൂക്ഷിച്ചുവയ്ക്കണം? പൂമണത്തെ വേലിക്കു തടഞ്ഞുനിർത്താൻ കഴിയുമോ? ഈ സൗന്ദര്യസൂനത്തിൻെറ കവിളിലും നെററിയിലും ചുംബനം ചേർക്കാനുള്ള സൗഭാഗ്യവും എനിക്കുണ്ടായിട്ടുണ്ട്.

സംഭാഷണം കേട്ട് ജോൺസൺ പുഞ്ചിരിച്ചു. കാരണം അബോധത്തിൽ അവൻ ഒരു മൂർച്ചയുള്ള കത്തിയുമായി പ്രൊഫസറെ പിന്നിലൂടെ സമീപിക്കുകയായിരുന്നു.

ആശ്ചര്യത്തോടെ വരലക്ഷ്മി പറഞ്ഞു.

മിസ്, ഇയാൾ കുടിച്ചിട്ടുണ്ട്. ഇയാൾക്ക് ബോധമില്ല മിസ്.

പൊടുന്നനെ ഉള്ളിലുണർന്ന വേദന പ്രദർശിപ്പിക്കാതെ പ്രൊഫസർ, വില്യംസിനെ അഭിമുഖീകരിച്ചു.



വാസ്തവത്തിൽ നിങ്ങളാരോടും എനിക്ക് പകയില്ല വില്യംസ്. ദൈവം, അദ്ദേഹത്തിൻെറ നാമം ഞാൻ ഭക്തിയോടെ ഉച്ചരിക്കട്ടെ, എനിക്ക് നിധി കൊണ്ടുത്തരാൻ നിങ്ങളെ നിമിത്തമാക്കി എന്നേയുള്ളു. ഈ പ്രളയസമുദ്രവും അദ്ദേഹത്തിൻെറ സൃഷ്ടിയാണ്. ഒടുവിൽ എല്ലാ കല്മഷവും കലങ്ങിത്തെളിയും. വില്യംസ്.

വില്യംസ് എന്തോ പറയുവാൻ ആരംഭിച്ചെങ്കിലും ശബ്ദം പുറത്തുവന്നില്ല.

വില്യംസിനറിയോ, കുട്ടിക്കാലത്ത് ദൈവത്തെക്കുറിച്ചു ഞാൻ കേട്ടിരുന്നില്ല. എന്തോ ആലോചിച്ചുകൊണ്ട് പ്രൊഫസർ, വില്യംസിൻെറ വിരലുകൾ പിടിച്ചു. കീറത്തുണിയിൽ കുരുങ്ങിപ്പോയ ഒരു ബാല്യത്തെക്കുറിച്ച് ഓർത്തുനോക്കൂ. കള്ളുകുടിച്ചു ബോധമില്ലാതെ വരുന്ന അച്ഛൻ എന്നെ ഒരുപാട് അടിച്ചു. അമ്മ ഉടുത്തൊരുങ്ങി എൻെറ സാമീപ്യം പോലും അവഗണിച്ച് കണ്ട ആണുങ്ങളുടെ കൂടെ കിടന്നു. ആററു കടവിൽ വണ്ടികളുടെ കരികഴുകി ഞാൻ പുലർന്നു. കടത്തിണ്ണയിൽ പുറംചട്ടയില്ലാത്ത പുസ്തകങ്ങൾ അടുക്കിവച്ച് പഠിച്ചു. ജീവിതം നിഷേധിച്ചതൊക്കെ പിടിച്ചുവാങ്ങുമെന്ന വാശി എന്നിലുണ്ടായി. ജീവിതം വച്ചുനീട്ടുന്നതൊക്കെ ചവിട്ടിക്കളയുമെന്നും. കോളേജിൽ പഠിക്കാൻ ചേർന്നപ്പോൾ ഒരു കളിമ്പക്കാരി എൻെറ പിന്നാലെ കൂടി. ഞാനവളെ പുലഭ്യം പറഞ്ഞ് ഓടിച്ചു.

ഉപസംഹരിക്കുന്നതുപോലെ അയാൾ ശബ്ദത്തെ നിയന്ത്രിച്ചു.

നോക്കൂ, വരലക്ഷ്മിയോട് തോന്നിയ അടുപ്പം ഞാൻ നിഗൂഢമായി വച്ചു. അവൾ നേരിട്ടുവന്ന് പ്രണയാഭ്യർത്ഥന നടത്തിയപ്പോൾ ഞാനാദ്യം തിരസ്കരിച്ചു. പക്ഷെ എനിക്കു പിടിച്ചുനിൽക്കാനായില്ല. ഇപ്പോഴെനിക്ക് തോന്നുന്നു, ജീവിതം നിഷേധിച്ചത് ഞാൻ പിടിച്ചുവാങ്ങുമെന്ന്.

ഒടുവിൽ അയാൾ വരലക്ഷ്മിയുടെ നേർക്കു തിരിഞ്ഞു.

പറയൂ വരലക്ഷ്മീ. സമ്മതമാണെന്ന് ഒരു വാക്ക്. എൻെറ ജീവിതത്തെ ഈ പ്രളയത്തിൽനിന്നും കരകയററൂ.

വരലക്ഷ്മി പെട്ടെന്ന് ദേവനായകിയുടെ പിന്നിലേക്ക് മാറിക്കളഞ്ഞു. തൻെറ ശരീരവും മനസ്സും വീണ്ടും അപമാനിക്കപ്പെടുന്നതായിട്ടാണ് അവൾക്കു തോന്നിയത്. എന്തിനെന്നറിയില്ല. തൻെറ ശരീരമാദ്യം ദേവനായകിയുടെ പിന്നിൽ ഒളിപ്പിക്കാനാണ് അവൾ ശ്രമിച്ചത്.

ഏതൊരു പരീക്ഷണാവസ്ഥയിലും, മരണത്തിൽപ്പോലും ഒരു സ്ത്രീ തൻെറ ശരീരത്തെക്കുറിച്ചാണ് ആദ്യം ബോധവതിയാകുന്നത്. ഒരു വൃദ്ധപോലും. പുരുഷൻ നേരെ മറിച്ചും. ഈ വൈരുദ്ധ്യത്തെക്കുറിച്ച് നമുക്ക് എന്തുകൊണ്ട് ചിന്തിച്ചുകൂടാ. അതവിടെ നില്ക്കട്ടെ.

നഷ്ടപ്പെട്ട ആത്മധൈര്യത്തെ പുനഃസമാർജ്ജിച്ച്, ദേവനായകിയുടെ പിന്നിൽനിന്നും തലനീട്ടിക്കൊണ്ട് അവൾ പറഞ്ഞു.

ദയവായി നിങ്ങൾ ഒഴിഞ്ഞുപോകൂ. അല്ലെങ്കിൽ ആ വിഷസർപ്പത്തെ എൻെറ മേൽ തുറന്നുവിടൂ, ഒരു കത്തികൊണ്ട് എൻെറ വേദനയെ സംഹരിച്ചുകളയൂ.

മൃതസന്നിഭമായ ഒരുതരം വിളർച്ച അയാളുടെ മുഖത്തെ പൊടുന്നനെ വാട്ടിക്കളഞ്ഞു. വരലക്ഷ്മിയുടെ വാക്കുകൾ വീണ്ടും വീണ്ടും മനസ്സിലിട്ട് ശിവപ്രസാദ് അതിൻെറ അർത്ഥത്തെ അളന്നു. വില്യംസിൻെറ വഴുതിമാറലും ഇപ്പോൾ വരലക്ഷ്മിയുടെ നിർദ്ദയമായ അപേക്ഷയും തൻെറ ശിരസ്സിനെ നെടുകെ പിളർക്കുന്നതായി തോന്നി. ഒരു വ്യോമയാനത്തിൽനിന്നും നടുക്കടലിലേക്ക് എടുത്തു ചാടാൻ വിധിക്കപ്പെട്ട ഒരു നിർഭാഗ്യവാനെപ്പോലെ അയാൾ സർവ്വാംഗം വിയർത്തു.

ഇനി എന്താണ് ചെയ്യാനുള്ളതെന്ന് അയാൾക്ക് തീർച്ചയായി.

ഉൾവിറയൽ നിന്നു.

താമസംവിനാ അസാമാന്യവും ഗംഭീരനിലയിലുള്ളതുമായ ധൈര്യത്തെ അയാൾ വീണ്ടെടുത്തു. ഇത്തരമൊരു സന്നിഗ്ദ്ധാവസ്ഥയിലും അയാൾക്ക് അതെങ്ങനെ സാധിച്ചുവെന്നു നമുക്കറിഞ്ഞുകൂടാ.

പൂട്ടിയിട്ട വായനമുറിയുടെ വാതിൽ ഒരു പച്ചചിരിയോടെ (ആ പച്ചച്ചിരിയിൽ കഴിഞ്ഞ സകലതും അയാൾ മറന്നുകളഞ്ഞതായി അഭിനയിച്ചു?) തുറക്കുകയാണ് പ്രൊഫസർ ചെയ്തത്. ഒരു വിഷപ്പാമ്പ് ഇതിനകത്തുണ്ട്. അയാൾ പറഞ്ഞു. ചിലപ്പോൾ അവൻ പുറത്തു ചാടിയേക്കും. ഹ!, എന്തിനാ പേടിക്കുന്നത്. പാമ്പ് ആരെയും ഉപദ്രവിക്കില്ല. ചിരിയെ സാന്ദ്രമാക്കിക്കൊണ്ട് അയാൾ പറഞ്ഞു. കടിച്ചാൽത്തന്നെ പാമ്പിൻവിഷത്തിന് മരുന്നുണ്ടല്ലോ.

മുറിയിൽ കയറി പ്രൊഫസർ മേശ തുറന്നു. മൂർച്ചയുള്ള ഒരു സ്ററീൽക്കത്തി പുറത്തെടുത്തു. അത് ഉയർത്തിപ്പിടിച്ച് സ്വീകരണമുറിയിലേക്ക് വന്നു. ആരോ അടക്കിയ ശബ്ദത്തിൽ നിലവിളിച്ചു. മുത്തപ്പാ, താനെന്താണ് പറഞ്ഞു പോയതെന്ന് വരലക്ഷ്മി പരിഭ്രമിച്ചു. കാഴ്ച മങ്ങുന്നതായി അവൾക്കു തോന്നി. നമ്മെ ഏററവും അത്ഭുതപ്പെടുത്തിയത് ചെറുപ്പക്കാരനാണ്. വിറച്ച് അയാൾ താഴെ വീഴുമെന്നു തോന്നി.

ഒരു മല്ലയുദ്ധത്തിനുതന്നെ, നമ്മുടെ ഇച്ഛയനുസരിച്ച് തയ്യാറാവേണ്ട ഈ ചെറുപ്പക്കാരൻ ഇങ്ങനെയാണ് പെരുമാറിക്കളഞ്ഞത്. വാസ്തവത്തിൽ ഇയാൾ ആരാണ്? വില്യംസ് അത് വെളിപ്പെടുത്തിയില്ല. എന്തുകൊണ്ടാണ് ഈ മനുഷ്യനെ പരിചയപ്പെടുവാൻ ശിവപ്രസാദ് വിസമ്മതിച്ചത്? വെറുപ്പു തോന്നിയത്? ഇങ്ങനെ ഉത്തരംകിട്ടാത്ത എത്ര ചോദ്യങ്ങൾ! ഇതിനൊക്കെ ആർക്കാണ് സമാധാനം പറയുവാൻ സാധിക്കുക? ജീവിതത്തെ വ്യാഖ്യാനിക്കുവാനുള്ള ഞങ്ങളുടെ ഓരോ ശ്രമവും ഇങ്ങനെ അത്യുക്തിയിലും പരാജയത്തിലും കലാശിക്കുകയും ചെയ്യുന്നു.

വില്യംസിൻെറ കാര്യം നോക്കൂ.

അക്ഷോഭ്യനായിട്ടാണ് അയാളുടെ നില്പ്. പ്രൊഫസറുടെ അടുത്ത നീക്കമെന്തെന്ന് അറിയാൻ.

ആദ്യം പുറത്തേക്കുള്ള വാതിൽ പ്രൊഫസർ അടച്ചുതഴുതിട്ടു. അമാനുഷികമായ ഒരു ദൃഢശബ്ദം കടമെടുത്ത് പ്രൊഫസർ പറഞ്ഞു. ആരും ശബ്ദിച്ചുപോകരുത്. വരലക്ഷ്മിയുടെ കൃഷ്ണമണികളിൽ നോക്കിയിട്ട് അയാൾ പ്രസ്താവിച്ചു. ഞാൻ ആരെയും കൊല്ലുവാൻ വിചാരിക്കുന്നില്ല.

എനിക്ക് വില്യംസിനോട് ചില കാര്യങ്ങൾ സ്വകാര്യമായി സംസാരിക്കുവാനുണ്ട്. നിങ്ങൾ അതു കേട്ടുകൂടാ. പക്ഷെ ആരെങ്കിലും വാതിൽ തുറന്ന് പുറത്തിറങ്ങാനോ ശബ്ദമുണ്ടാക്കാനോ ശ്ര[illegible]ച്ചാൽ എൻെറ നിറം മാറും.

ഒരു മെഴുകുതിരി കത്തിച്ച് അയാൾ ആ മുറിയിൽ കൊണ്ടുവച്ചു. അനന്തരം കത്തിയുടെ മുന വില്യംസിൻെറ കഴുത്തിനു പിന്നിൽ [illegible] സിനിമയിൽ കാണുന്നതുപോലെ [illegible]ത്തേക്ക് നടത്തിച്ചു. ഒരു കസേരയിൽ ഇരുത്തി.

അത്ഭുതംതന്നെ. സന്ധ്യാനേരത്ത് സ്വീകരണമുറിയിലൂടെ പാമ്പ് ഇഴഞ്ഞുവരുന്നതു കണ്ട് മേശപ്പുറത്ത് ചാടിക്കയറി വിറച്ചുനിന്ന മനുഷ്യനാണ്. ഇപ്പോൾ മുറി തുറന്ന് നിർഭയം ഉലാത്തുന്നു! പാമ്പ് സാധുജീവിയാണെന്ന് വിളംബരം ചെയ്യുന്നു.

ഞങ്ങൾ പുറത്തു വരുന്നതുവരെ, ഭീഷണമായ ശബ്ദത്തിൽ പ്രൊഫസർ കല്പിച്ചു, ഒരാളുടെ ശ്വാസംപോലും കേൾക്കരുത്.

പ്രൊഫസർ അകത്തുനിന്നും വാതിലടച്ച് തഴുതിട്ടു.

എന്താണ് ഒഴുകിവരിക. ചോരയോ പാലോ?

അകാരണമായ ഒരു ഭയംകൊണ്ട് വരലക്ഷ്മി കിടുകിടുത്തു. തൻെറ ഹൃദയമിടിപ്പ് അവൾക്ക് കേൾക്കാമെന്നായി. ദേവനായകിയും ചെറുപ്പക്കാരനും ചലനമററു നിന്നു.

ജോൺസൺ എണീററുനിന്ന് പുഞ്ചിരിച്ചു. അവൻ പ്രൊഫസറെ കുത്തിമലർത്തിയിരുന്നു. ഒററക്കുത്തിന് ഞാനയാളുടെ കഥ കഴിച്ചു.

അവൻ പതുക്കെ പിറുപിറുത്തു.

മുറിയിൽനിന്നും അടക്കിപ്പിടിച്ച സംസാരം ഉയർന്നു. ശിവപ്രസാദിൻെറ ശബ്ദമാണ്. അത് നീണ്ടുപോയി. ചെവി കൂർപ്പിച്ചെങ്കിലും ദേവനായകിക്ക് ഒന്നും മനസ്സിലാക്കുവാൻ സാധിച്ചില്ല.

കാററിൽ ഒരു വൻമരം മുറിഞ്ഞു വീഴുന്നതുപോലെ ആയിരുന്നു അത്. പെട്ടെന്ന് വാതിൽ തുറക്കപ്പെട്ടു. ഉടുപ്പിന് തീപിടിച്ചപോലെ, ശബ്ദം വാർന്നുപോയ ഒരു നിലവിളിയോടെ വില്യംസ് പുറത്തുചാടി. കടലാസുപോലെ അയാളുടെ മുഖം വെളുത്തിരുന്നു.

വലംകൈയിൽ അപ്പോഴും ശിവപ്രസാദ് കത്തി ചുരുട്ടിപ്പിടിച്ചിരുന്നു. അതിൻെറ പിടിവരെ ചോരയിൽ മുങ്ങിയിരുന്നു. പുസ്തകങ്ങൾ വച്ച ഒരു തട്ടിൽനിന്നും ചോരത്തുള്ളികൾ താഴോട്ട് ഇററിക്കൊണ്ടിരുന്നു. അവസാനത്തെ പിടച്ചിലോടെ അയാൾ നിശ്ചയലനായി. അല്പം ഏങ്കോണിച്ച വായിലൂടെ ഒരു പച്ചച്ചിരി ശേഷിച്ചു.

ദേവനായകിയും വരലക്ഷ്മിയും അകത്തേക്ക് ഓടുവാൻ ശ്രമിച്ചപ്പോൾ വില്യംസ് തടഞ്ഞു. വേണ്ട. ഇനി ആർക്കും അവനെ രക്ഷപ്പെടുത്തുവാൻ കഴിയില്ല.

സമനില വീണ്ടുകിട്ടിയപ്പോൾ വില്യംസ് പറഞ്ഞു. തടുക്കാൻ എനിക്ക് സമയം കിട്ടിയില്ല. ഒരു ശസ്ത്രക്രിയാവിദഗ്ദ്ധനെപ്പോലെ വാരിയെല്ലുകൾക്കിടയിൽ കൃത്യമായി കത്തിവച്ച് പ്രസാദ് എത്ര നിഷ്പ്രയാസമാണ് അത് ചെയ്തത്!

ഭയങ്കരമായ ആ കാഴ്ച വീണ്ടും മുന്നിൽ കാണുന്നതുപോലെ അയാൾ നടുങ്ങി.

കണ്ണിമവെട്ടാതെ വരലക്ഷ്മി വില്യംസിനെത്തന്നെ നോക്കിനിന്നു. ക്രമേണ സംശയത്തിൻെറ ഒരു കാർമേഘം അവളുടെ മനസ്സിനെ മൂടിക്കളഞ്ഞു.

അന്തരീക്ഷം അല്പമൊന്നയഞ്ഞപ്പോൾ ദേവനായകി വില്യംസിൻെറ അരികിലെത്തി. പരിഭ്രമത്തോടെ, പതുക്കെ ചോദിച്ചു.

പ്രസാദ് പറഞ്ഞത്?

ഒട്ടുനേരം അവരുടെ കണ്ണുകളിൽ എന്തോ തേടുന്നതുപോലെ വില്യംസ് നോക്കിനിന്നു. അവരുടെ കൃഷ്ണമണികൾക്ക് പച്ചനിറമാണെന്ന് അയാൾ ആദ്യമായി കണ്ടുപിടിച്ചു. അയാൾ പറഞ്ഞു.

മിസ്സിസ് വർമ്മാ, നിലയില്ലാത്ത വെള്ളത്തിൽ മുങ്ങിപ്പോകുന്നതുപോലെ നിസ്സഹായനായി അയാൾ, ഞാൻ എന്താണ് പറയേണ്ടത്...

എന്തോ ആലോചിച്ച് വില്യംസ് തുടർന്നു. പ്രത്യേകിച്ച് ഞങ്ങൾ ഒന്നും സംസാരിച്ചില്ല. പക്ഷെ അവനെങ്ങനെ ഇത് സാധിച്ചു!

വീണ്ടും നിശ്ശബ്ദത.

ഒരു കസേരയിൽ ഇരുന്നുകൊണ്ട് സാഹ്ളാദം ജോൺസൺ പ്രസ്താവിച്ചു.

ഞങ്ങൾ ഒന്നിച്ചു ജീവിക്കുവാൻ തീരുമാനിച്ചു.

ആരും അതിനെ ഗൗനിച്ചില്ല.

കാററിൻെറ അകമ്പടിയോടെ മഴ വീണ്ടും വന്നു. ഏതു രാഗമാണ് ഇപ്പോൾ മഴയുടെ ചിലങ്കയിൽ.

വാച്ച് നോക്കി വില്യംസ് അമ്പരന്നു.

നമുക്ക് വേഗം പുറപ്പെടാം. ഇനി ഒട്ടും താമസിച്ചുകൂടാ.

വില്യംസ് നാലഞ്ചു ബക്കററ് വെള്ളം കൊണ്ടുവന്നു മുറികളിൽ ചൊരിഞ്ഞു. നിലത്ത് വീണുകിടന്ന കർച്ചീഫെടുത്ത് പോക്കററിലിട്ടു. ഈ പ്രവൃത്തികൾ നോക്കി ജോൺസൺ പുഞ്ചിരിച്ചു. അതിനകം നിശ്ചയിച്ച കാര്യം വില്യംസ് ഇപ്രകാരം ചുരുക്കിപ്പറഞ്ഞു.

പ്രൊഫസർ ശിവപ്രസാദ് കമ്മിററഡ് സൂയിസൈഡ്. നമുക്കതിൽ ഗാധാഗമായ ദുഃഖമുണ്ട്. ഇവിടെ നമ്മളാരും വന്നിട്ടില്ല. അങ്ങനെ വിശ്വസിച്ചേ മതിയാവൂ. അല്ലെങ്കിൽ ഓരോ നൂലാമാലകളിൽ നാം വീണ്ടും അകപ്പെടും. പ്രളയവാർത്തകൾക്കിടയിൽ താമസിയാതെ ഇതും മുങ്ങിപ്പോകും. എങ്കിലും, ഓർക്കുമ്പോൾ, എൻെറ ആത്മാർത്ഥസുഹൃത്ത്–

വില്യംസിൻെറ കണ്ണുകൾ നനഞ്ഞു. ശബ്ദം മുറിഞ്ഞു.

വാതിൽ തുറന്ന് എല്ലാവരും പുറത്തിറങ്ങി. താൻ എന്തോ മറന്നുവെന്ന് വരലക്ഷ്മിക്കു തോന്നി. അവൾ പിന്തിരിഞ്ഞു നോക്കി. എങ്ങും ജലം. പ്രളയത്തിൽ മുങ്ങിപ്പോകുന്ന കപ്പൽപോലെ വീട്.

അവൾക്ക് അത് ഓർമ്മ വന്നില്ല.

അപ്പോൾ ചെറുപ്പക്കാരൻ വരലക്ഷ്മിയുടെ അടുത്തേക്കു വന്നു. വാസ്തവത്തിൽ അവളുടെ സൗന്ദര്യത്തിൽ അയാൾ ഭ്രമിച്ചുപോയിരുന്നു. കഴിഞ്ഞതെല്ലാം ഒരു നിമിഷത്തിൽ മറന്നു. അത്യന്തം മാധുര്യത്തോടെ ചെറുപ്പക്കാരൻ ചോദിച്ചു.

എന്നെ അറിയുമോ?

ആദ്യമായിട്ടാണ് കാണുന്നതെങ്കിലും ജന്മവാസനകൊണ്ട് അവൾ വേഗം തിരിച്ചറിഞ്ഞു. ചെറുപ്പക്കാരൻെറ പാതിയടഞ്ഞ കൊച്ചു കണ്ണിൽ അവൾ സാശ്ചര്യം സൂക്ഷിച്ചുനോക്കി. നൂററാണ്ടുകളായി താൻ കണ്ടുകൊണ്ടിരുന്ന ജുഗുപ്സാവഹമായ, ജീർണ്ണിച്ച അതേ വികാരത്തിൻെറ പാട.

കനൽക്കട്ടകൾപോലെ അവളുടെ കണ്ണുകൾ ജ്വലിച്ചു.

കടന്നുപോകൂ.

ഒരു വാനപ്രസ്ഥ നിശ്ശബ്ദതയോടെ അവർ വരിവരിയായി ഗേററിലേക്ക് നടന്നു. ക്ഷേത്രമുററത്തുനിന്നും അപ്പോൾ തൃപ്പാദപുരം ഫാസ്ററ് പുറപ്പെടുന്ന ഒച്ച ജോൺസൺ കേട്ടു. അവന് സന്തോഷമായി. കൂടെ വരലക്ഷ്മിയുണ്ട്. എത്ര വേഗത്തിലാണ് എല്ലാം നേരെയായത്. തൃപ്പാദപുരം ഫാസ്ററിൽ ഞങ്ങൾ രജിസ്ട്രാറോഫീസിലേക്ക് പോവുകയാണ്. അവൻ തന്നോടുതന്നെ പറഞ്ഞു.

മഴയിലൂടെ അവർ നടന്നു. ഗേററിലെത്തിയപ്പോൾ മുന്നിൽ രണ്ടു വഴികൾ.

ദേവനായിക ചോദിച്ചു.

നാം ഏതു വഴിക്കാണ് വില്യംസ്.

നേർവഴി വേണ്ട. വില്യംസ് പറഞ്ഞു.

കാട്ടിലൂടെ.

(അവസാനിച്ചു)





സാറാ തോമസ്

# നീലക്കുറിഞ്ഞികൾ ചുവക്കുംനേരം

## അഞ്ച്

വിഭവസമൃദ്ധമായ പ്രാതൽ. സായിപ്പിൻെറ രീതിയിൽത്തന്നെ. പോറിഡ്ജ്, ഡബിൾ എഗ് ഫ്രൈ, ടോസ്ററ് ബട്ടർ ജാം. ഒരു ദിവസത്തേക്കുള്ള ഭക്ഷണം ഉള്ളിലായ തോന്നൽ. എല്ലാവരോടും യാത്രപറഞ്ഞ് കാറിൽ കയറിയപ്പോൾ അപ്പു പറഞ്ഞു.

''ഇനി ഞാനല്പം മയങ്ങിക്കോട്ടെ— തലയ്ക്കു പിടിച്ചെന്നു തോന്നുന്നു. ഇക്കാര്യത്തിൽ എനിക്ക് തീരെ പരിചയം പോരാ. അതും രാവിലെ. അവരൊക്കെക്കൂടെ നിർബന്ധിച്ചപ്പോ—സോറി നിലീനാ.'' നാവു കുഴയുകയായിരുന്നു.

''എനിക്ക് ഒരുപാട് പറയാനുണ്ട്. ഈ അവസ്ഥയിൽ പറഞ്ഞാൽ ശരിയാവില്ല. എല്ലാം അവിടെ ചെന്നിട്ട്.''

എവിടേക്കാണു പോകുന്നതെന്നു ചോദിക്കാഞ്ഞതിൽ അതിശയം തോന്നിയില്ല. അപ്പുവിൻെറ തല തൻെറ തോളിൽ മെല്ലെ അമരുന്നതും അറിയുന്നുണ്ടായിരുന്നു.

നേരിയമംഗലം കഴിഞ്ഞ് ഹൈറേഞ്ചിലേക്കുള്ള കയററത്തിൻെറ തുടക്കം പാതി പിന്നിടുമ്പോൾ ഇടത്തോട്ട് ഒററ വഴി. അത് ചെന്നുനില്ക്കുന്നത് നാട്ടുകാർക്കിടയിൽ പെരുമപ്പെട്ട ഒരു സ്ഥലത്താണ്. ആണ്ടിലൊരിക്കൽ മാത്രം തമിഴ്നാട്ടിൽനിന്നുപോലും ഉത്സവത്തിന് ആളുകൾ കൂടാറുള്ള ദേവീക്ഷേത്രം. അടുക്കൽത്തന്നെ അടുക്കടുക്കായുള്ള താഴ്വരകളെ എതിർപാർത്തുകൊണ്ട് ഒരു സത്രവും. ആശുപത്രിയിൽ അപ്പുവുമായി കഴിഞ്ഞ നാളുകളിൽ കിട്ടിയ അറിവാണ്. പിക്നിക്കെന്നാൽ മനസ്സിൽ കണ്ട ലക്ഷ്യം അതായിരുന്നു. കയററം തുടങ്ങുന്നിടത്ത് ലക്ഷ്മിവിലാസം ഹോട്ടലിൽനിന്നും ഉച്ചയൂണ്. സത്രം തുറന്നുകിട്ടിയാൽ കുറച്ചു വിശ്രമം. ഇല്ലെങ്കിൽ മരത്തണലിലോ പാറക്കൂട്ടങ്ങളുടെ നിഴലിലോ—അപ്പുവിനു പറയാനുള്ളത്? വേണ്ട, അത് തൻെറ ഭാവനയ്ക്കു വിടേണ്ടതില്ല. അതിൻേറതായ സസ്പെൻസ് കളയണ്ട. തനിക്കു ഒരു സർപ്രൈസ് ആയിക്കോട്ടെ. എന്തായാലും അപ്പുവുമായി കുറച്ചുസമയം തനിച്ച്—തൻെറ മനസ്സും അതിൽത്തന്നെ ആയിരുന്നു. മലമടക്കുകളിൽനിന്നും സൂര്യൻ പിൻവാങ്ങുന്നതും കണ്ട് സന്ധ്യയോടെ മടങ്ങാം. കൂടിയാൽ മൂന്നു മണിക്കൂറുകൾ. അത്താഴം തൻെറ വക. മനസ്സിൽ കരുതിയത് അങ്ങനെയൊക്കെ ആയിരുന്നു. ഇപ്പോഴോ? എല്ലാ കണക്കുകൂട്ടലുകളും തെററിയിരിക്കുന്നു. സമയം പന്ത്രണ്ടു മണി കഴിഞ്ഞിരിക്കുന്നു. ലക്ഷ്മിവിലാസത്ത് ഈ സമയത്ത് എത്താൻ നിവൃത്തിയില്ല. പിന്നെ മനസ്സിൽ പുതിയൊരു ചിന്ത— നേരിയമംഗലത്തു പാലത്തറ ഇല്ലത്തെക്കുറിച്ച് ഒരു തിരച്ചിൽ നടത്തിയാലോ? നീലകണ്ഠരുടെ കഥയെ സ്ഥിരീകരിക്കുന്ന എന്തെങ്കിലും അറിവുകൾ കിട്ടിക്കൂടെന്നില്ലല്ലോ. കിട്ടിയാലുള്ള ത്രിൽ! മനസ്സിൽ കാണാത്ത വിസ്മയങ്ങൾ ഒരുപക്ഷേ, തങ്ങളെ കാത്തിരിപ്പുണ്ടാവും. അപ്പു വഴങ്ങുമോ എന്നറിയില്ല. സാരമില്ല. വളച്ചെടുക്കാവുന്നതേയുള്ളു.



തൻെറ കവിളിൽ ഇക്കിളികൂട്ടിക്കൊണ്ട് പാറിവീണ അപ്പുവിൻെറ മുടിച്ചുരുളുകൾ! സ്വതന്ത്രമായ ഇടതുകൈകൊണ്ട് മെല്ലെ മാടിയൊതുക്കി. മുഖം ഒന്നുകൂടി തോളോടു ചേർത്തുപിടിച്ചു.

''എൻെറ പാവം അപ്പു.'' മനസ്സ് മന്ത്രിച്ചു.

''നിലീനാ.''

ഉറക്കച്ചടവോടെ മുഖമുയർത്തി. പെട്ടെന്ന് പരിസരബോധം വന്നു. ഹിപ് പോക്കററിൽനിന്നു ചീപ്പെടുത്ത് തല കോതിയിട്ട് നേരെയിരുന്നു.

''നിലീനാ, സോറി. ഞാൻ വളരെ മോശമായി പെരുമാറി. ഒരു കമ്പനിക്കുപോലും കൂടെ ഉണർന്നിരിക്കാതെ—''

അവൾ ഒന്നും മിണ്ടിയില്ല. വഴിയിലെങ്ങാനും ഒരു ചായക്കട ഉണ്ടോ എന്നു നോക്കുകയായിരുന്നു. പലവിധ ചിന്തകളിൽ തല ആകെ പെരുത്തതുപോലെ.''

''നിലീനാ—അയാം സോറി. എന്നോട് ദേഷ്യത്തിലാണില്ലേ?''

''ആ—എത്തിയല്ലോ.''

അവൾ കാർ നിർത്തി. ചില്ലലമാരയിൽ പലഹാരങ്ങൾ നിരത്തിയ ഒരു ചായക്കട.

''എവിടെ?'' അയാൾ കൗതുകത്തോടെ പുറത്തേക്ക് എത്തിനോക്കി.

''അപ്പുന് ചായ കുടിക്കണ്ടേ? അതുകഴിഞ്ഞ് സംസാരിക്കാം.''

ഒന്നും മിണ്ടാതെ നിലീനയുടെ പിറകെ അയാളും. സൂര്യൻ പടിഞ്ഞാറു ചരിഞ്ഞു തുടങ്ങിയിരുന്നു. ചൂട് അടങ്ങിയിരുന്നില്ലെങ്കിലും വീശിയടിക്കുന്ന സുഖദമായ പടിഞ്ഞാറൻ കാററ്. പുറത്തെ ഓലഷെഡ്ഡിൽ ഇട്ടിരുന്ന മേശയ്ക്ക് ഇരുവശവുമുള്ള ബെഞ്ചുകളിൽ അവർ ഇരുന്നു. അന്നേദിവസം ശരിക്കും മുഖാമുഖമായി അവർ കണ്ടതും അപ്പോഴായിരുന്നു. കണ്ണുകൾ അടച്ച് സ്പെക്സിൻെറ തുമ്പ് നിർദ്ദാക്ഷണ്യമായി കടിക്കുന്ന അപ്പു. മനസ്സിൽ ഏതോ വിമ്മിട്ടം. കുററബോധംതന്നെയാവാം. വഴിക്കു മുഴുവൻ ഉറങ്ങിയതിൻെറ. അവൾക്കു ചിരിപൊട്ടി. അയാളുടെ മുഖവും തെളിഞ്ഞു. ഉത്സാഹത്തോടെ കൈനീട്ടി.

''ഷേയ്ക് ഹാൻഡ്സ്.''

''ഇപ്പോൾ വേണോ? ഈ നാട്ടിൻപുറത്തുകാരെ പേടിപ്പിക്കണോ?''

അപ്പോഴേക്കും രണ്ടു ഗ്ളാസ്സുകളിൽ ആവി പറക്കുന്ന ചായയുമായി കടക്കാരൻ.

''കടിക്കാൻ എന്താ വേണ്ടേ?''

''ഉം—അതുംകൂടെയുണ്ടെങ്കിൽ നന്നായിരിക്കും.''

നിലീനയുടെ കണ്ണുകൾ ചില്ലലമാരയിലേക്കു നീണ്ടു.

''ചൂടു പരിപ്പുവടയുണ്ടെങ്കിൽ! പിന്നെ പാളയൻതോടൻ പഴവും എന്താ —'' അവൾ അയാളെ നോക്കി ആ ചു[illegible]ളിൽ നേരിയ

പരിഹാസം.

അറിഞ്ഞുകൂടാഞ്ഞിട്ടാണ് രണ്ടും കടിച്ചു തിന്നുന്നതിന്റെ സ്വാദ്. അമ്മയുണ്ടായിരുന്നപ്പോൾ എപ്പോഴും ഉണ്ടാകുമായിരുന്നു."

ചൂട് അകത്തിറക്കിയിട്ട് അയാൾ പറഞ്ഞു.

"ഇനി കാര്യത്തിലേക്കു കടക്കാം. നമ്മൾ എങ്ങോട്ടു പോകുകയാണെന്ന് എനിക്ക് അറിഞ്ഞുകൂടാ."

"... ചോദിച്ചുമില്ലല്ലോ. ഇനിയിപ്പോൾ ചെന്നെത്തുമ്പോൾ കണ്ടാൽ മതി. നിരാശ തോന്നില്ല. ഉറപ്പ്. എന്നെ വിശ്വസിച്ചൂടേ?"

"ഞാൻ പറഞ്ഞിട്ടില്ലേ, എനിക്കീ ലോകത്തിൽ ആകെ വിശ്വാസം തന്നോടാണെന്ന്."

"പക്ഷേ, പ്രോഗ്രാമിൽ ഒരു ചെറിയ വ്യത്യാസം! ഇത്രയുംനേരം മൗനമായിരുന്ന് ഓരോന്ന് ആലോചിച്ച് ഡ്രൈവും ചെയ്തോണ്ടിരുന്നപ്പോൾ മനസ്സിൽ പുതിയ ഒരൈഡിയ. എങ്ങനെ പ്രസന്റ് ചെയ്യണമെന്ന് നിശ്ചയം പോരാ. ആട്ടെ, അപ്പു ഒരു അനന്തകൃഷ്ണനെക്കുറിച്ച് കേട്ടിട്ടുണ്ടോ? നീലക്കുറിഞ്ഞികൾ ചുവക്കുംനേരം എന്ന പുസ്തകം?"

"നിലീനയോട് ഇതാരാ പറഞ്ഞെ? തലയ്ക്ക് അല്പം അസുഖമുള്ള ഒരു... ഒരു!"

"അതെ. അയാൾതന്നെ. ഞാനും കണ്ടിരുന്നു അയാളെ. അപ്പൂനൊത്ത് ലോസ്ഇൽ ഇരുന്നപ്പോൾ.

"അസംബന്ധങ്ങൾ പറയുന്നതിനും ഒരതിരു വേണ്ടേ? കേൾക്കാൻ എനിക്ക് ക്ഷമയില്ലായിരുന്നു."

"പക്ഷേ, ഞാൻ കേട്ടു. വേണമെന്നു വച്ചിട്ടല്ല. കാത്തിരുപ്പിന്റെ ബോറടി മാററാൻ. കേട്ടപ്പോ വളരെ ഇൻററസ്ററിംഗ്. അയാൾ പറഞ്ഞ അനന്തകൃഷ്ണനെ കണ്ടത് ഇവിടെ അടുത്തുള്ള ഒരു ഇല്ലത്തു വച്ചാണ്. പാലത്തറമഠം. ഉം, അതാണ് പേര്. നമുക്ക് അല്പം ഇൻവെസ്ററിഗേഷൻ നടത്തിയാലോ? അയാൾ പറഞ്ഞതിൽ എന്തെങ്കിലും നേരൊണ്ടോന്ന് അറിയണമല്ലോ."

"വേണോ?"

"പ്ളീസ് ബി എ സ്പോർട്ട്."

"നിങ്ങൾ പത്രക്കാരുടെ ഓരോ ചിന്താഗതികൾ? ഉം, ആയിക്കോളൂ. പക്ഷേ, വേഗം വേണേ. എനിക്ക് നിലീനയോടു പറയാനുള്ള...."

"എനിക്കും കേൾക്കാൻ ധൃതിയായി. പക്ഷേ, ഒരു തല്ക്കാല സസ്പെൻസ്—അതെനിക്ക് ഇഷ്ടമാണ്. കേൾക്കുമ്പോൾ അത്രയ്ക്കും രസം കൂടും.

"തന്നെപ്പോലെ താൻ മാത്രം നിലീനാ! എല്ലാം ഇഷ്ടംപോലെ..."

അയാളുടെ മുഖം സംതൃപ്തമായി. നിലീന ചായക്കടക്കാരന്റെ അടുക്കലേക്കു ചെന്ന് വിവരങ്ങൾ തിരക്കി.

"പാലത്തറമഠമെന്നല്ലേ പറഞ്ഞത്? പക്ഷേ, അവിടേക്ക് ഇനി എന്തിനാ പോണേ? പേരും പെരുമയുമൊക്കെ പോയില്ലേ? ചികിത്സ പോയിട്ട് മൂന്നുനേരം തീ പുകയുന്നുണ്ടോ എന്നാ സംശയം! ആകെക്കൂടെ വലിയ തിരുമേനി മാത്രമല്ലേയുള്ളൂ. കണ്ണിന് കാഴ്ച പോരാ. പാവംകരുതി അയലത്തെ ഒരു സ്ത്രീ വന്ന് എന്തെങ്കിലും വേവിച്ചു കൊടുക്കും. അത്രതന്നെ.

"ഇവിടന്ന് ഒരു പത്തുപന്ത്രണ്ടു നാഴിക വരുമെന്നാ തോന്നണേ. ഈ മെയിൻറോഡ് വിട്ട് ഇടത്തേക്ക് കുത്തനെ ഒരു കയററം. കയററം കേറിച്ചെല്ലുമ്പോൾ ഒരാൽത്തറ. അതിനടുത്തായി ഒരത്താണിയും മൂന്നാലു ചെറിയ പീടികകളും. പിന്നെ, കുറച്ചുകൂടി ചെല്ലുമ്പോൾ താഴേക്ക് ഒരു വഴി. അതും കുത്തനെതന്നെ. പണ്ടൊക്കെ ജീപ്പിൽ പോകാമായിരുന്നു. ഇപ്പോ ആകെ കുണ്ടും കുഴിയുമാണ്. വഴി അവസാനിക്കുന്നയിടത്ത് ഇല്ലത്തെ പടിപ്പുര. ഒക്കെ ഇടിഞ്ഞുപൊളിഞ്ഞ്—അല്ലാ എന്താ വിശേഷിച്ച്? ആർക്കെങ്കിലും ചികിത്സയ്ക്കാണെങ്കിൽ? "ഏയ്, അതിനൊന്നുമല്ല. ഇതുവഴി പോകുമ്പോൾ വലിയ തിരുമേനിയെ ഒന്നു കാണാമെന്നുവച്ചു. അകന്ന ബന്ധുക്കളാണ്."

അറിയേണ്ടുന്ന വിവരങ്ങൾ കേട്ടുകഴിഞ്ഞപ്പോൾ അല്പം നിർദ്ദോഷമായ കള്ളവും! നിലീന വാച്ചിലേക്കു നോക്കി. മണി മൂന്നു കഴിഞ്ഞിരിക്കുന്നു. ഇല്ലം അഡ്വഞ്ചറിന് ഒന്നൊന്നര മണിക്കൂർ. പിന്നെ താൻ ഉദ്ദേശിക്കുന്ന സ്ഥലത്തെത്താൻ ഒരുമണിക്കൂറുകൂടി. അവിടെ പോക്കുവെയിലിൽ കുളിച്ചു കിടക്കുന്ന മലഞ്ചരിവിൽ അപ്പുവിനും തനിക്കും പറഞ്ഞും കേട്ടും മതിവരുവോളം—അതെ, എത്ര താമസിച്ചാലും—മനസ്സിൽ പ്രോഗ്രാം നിശ്ചയിച്ചു. അപ്പോൾപ്പിന്നെ വിശപ്പിനും ദാഹത്തിനും കരുതുന്നതാണു നല്ലത്. കുറച്ച് ഏത്തപ്പഴവും വാങ്ങി. ഫ്ളാസ്കിൽ കാപ്പിയും നിറച്ചു.

കാറ് ഇരച്ചിരച്ച് കയററം കയറിയപ്പോൾ പിന്നെയും അക്ഷമ.

"ഈ വരവ് വേണ്ടിയിരുന്നോ? നിലീന വെറുതെ മിനക്കെടുകയല്ലേ?"

"ഓ, ഇത് അപ്പുവിന്റെ ഒരു നെഗററീവ് ചിന്താഗതി. ഒരുപക്ഷേ, നമ്മൾ മനസ്സിൽ കാണാത്ത അദ്ഭുതങ്ങളായിരിക്കാം അവിടെ നമ്മെ കാത്തിരിക്കുക. എനിക്കാകെ ഒരു ത്രില്ലാണ്."

പെട്ടെന്ന് അപ്പുവിന്റെ മുഖത്തെ വിരസത മാഞ്ഞ് കണ്ണുകൾ തിളങ്ങി.

"നിലീനാ ഈ വളവു തിരിഞ്ഞാൽ ആൽത്തറയാണ്. തൊട്ടടുത്ത് ഒരത്താണിയും ഉണ്ട്. നിലീനാ എനിക്കിവിടെ നല്ല പരിചയം തോന്നുകയാണ്. ആലും അത്താണിയും! ഞാൻ കുട്ടിക്കാലത്ത് ഇതുപോലെ മറെറവിടെയെങ്കിലും പോയിക്കാണും, തമിഴ്നാട്ടിലെ യാത്രകൾക്കിടയിൽ. അല്ലെങ്കിൽ പിന്നെ—"

പെട്ടെന്ന് കാർ നിന്നു.

"ഓ, റേഡിയേറ്ററിൽ വെള്ളം വററിയിട്ടുണ്ടാകും. ഭയങ്കര കയററം. എൻജിൻ ഒന്നു തണുക്കട്ടെ."

അയാളാണ് ആദ്യം പുറത്തിറങ്ങിയത്. "ക്യാമറ എടുക്കാത്തത് കഷ്ടമായിപ്പോയി. ഇല്ലെങ്കിൽ നിലീനയുടെ ഒരു പടം—ആലിന്റെ ഈ വേരുകൾക്കിടയിൽ."

ആകെ ഉത്സാഹത്തിലായിരുന്നു.

"ഉം, എന്താ പെട്ടെന്ന് അങ്ങനെ തോന്നിയത്?"

അയാളുടെ മുഖം പെട്ടെന്ന് ഗൗരവപൂർണ്ണമായി.

"സമയം പാഴാക്കണ്ട. നമുക്ക് ഇനി നടക്കാം. ഇല്ലം ഇവിടെ അടുത്തുതന്നെയാവണം."

"ഏതായാലും അപ്പൂന്റെ ഊഹം ശരിയായി. നമുക്കു നടക്കാം."

ചെമ്മൺപാതയിൽ താഴ്ന്നിറങ്ങിയ വണ്ടിച്ചക്രങ്ങളുടെ പാടുകൾ ഒഴിവാക്കി നടന്നു. മരക്കൂട്ടങ്ങളുടെ തണലിൽ വെയിൽ തീരെ മങ്ങിയിരുന്നു. പൊന്തക്കാടുകളിൽ കിളികളുടെ ചിലപ്പ്. പൊടുന്നനെ എങ്ങുനിന്നോ വീശിയണഞ്ഞ കാററിൽ കാട്ടുചെമ്പകപ്പൂക്കളുടെ ഗന്ധം.

മനസ്സിൽ അപ്പുവിന്റെ നോവലിലെ വരികൾ.

സന്ധ്യ ഇരുണ്ടുകഴിയുമ്പോൾ മച്ചിലെ തുറന്ന കിളിവാതിലിനുനേരെ ഋഷി മുഖം ചേർത്തു നില്ക്കും, മലഞ്ചരിവിൽക്കൂടി വീശിയെത്തുന്ന കാററിൽ അപ്പോൾ വിരിയുന്ന കാട്ടുചെമ്പകപ്പൂക്കളുടെ സുഗന്ധം വാസനിക്കുവാൻ! ശ്രീദേവിക്ക് ചെമ്പകപ്പൂക്കളുടെ ഗന്ധമായിരുന്നു.

എന്തേ പെട്ടെന്ന് ഓർത്തുപോയത്? നിലീന അദ്ഭുതപ്പെട്ടുപോയി.

"ഇതാ ഇങ്ങോട്ടു തിരിഞ്ഞോളൂ."

വീണ്ടും അദ്ഭുതം. ഇതാ അപ്പു വഴികാട്ടുകയാണ്. മുളങ്കാടിന്റെ മറവിലൂടെ താഴേക്കുള്ള വഴി എങ്ങനെ തന്റെ കണ്ണിൽ പെടാതെ പോയി? ഇവിടെയും അപ്പുവിന് മുൻപരിചയം ഉണ്ടെന്നോ? അല്ലെങ്കിൽ ഇത്ര നിശ്ചയത്തോടെ? ഹോ—തനിക്കെന്താണ്? മണിക്കൂറുകൾ ഓരോന്നും തിരിച്ചും മറിച്ചും ആലോചിച്ചിരുന്ന് ഡ്രൈവ് ചെയ്തതിന്റെ മനശ്ചാഞ്ചല്യമായിരിക്കാം. കുണ്ടും കുഴിയും നിറഞ്ഞ വഴി. പാദങ്ങൾപോലും ശരിക്കുറയ്ക്കുന്നില്ല. അപ്പു കൈനീട്ടി.

"പിടിച്ചോളൂ വീഴേണ്ട."

അങ്ങനെ ഒരുവിധത്തിൽ താഴേക്ക്. വഴി അവസാനിക്കുന്നിടത്ത് ഇല്ലത്തെ പടിപ്പുര. ഓടുകൾ പൊളിഞ്ഞ മേൽക്കൂര. ഒരു അസ്ഥിപഞ്ജരം കണക്ക്. വെട്ടുകല്ലുകൾ ഇളകിപ്പോയ കൽപ്പടവുകൾ—അവയ്ക്കിടയിൽ വേരൂന്നി വളർന്നു കഴിഞ്ഞ കുററിച്ചെടികളും. ഇരുഭാഗത്തും എണ്ണ വററി പൂപ്പൽപിടിച്ച കൽവിളക്കുകൾ. തീർച്ചയായും ഇവിടെ എന്തൊക്കെയോ അദ്ഭുതങ്ങൾ തങ്ങളെ കാത്തിരിപ്പുണ്ട്. നിലീന ഉത്സാഹത്തോടെ അയാളെ നോക്കി. ആ മുഖത്ത് ആകെ വിസ്മയം. കണ്ണുകൾ എന്തോ തിരയുന്നതുപോലെ. നാലുപാടും പായുകയാണ്.

"ഒക്കെ മാറിയിരിക്കുന്നു."

"അപ്പു എന്തായീപ്പറയുന്നത്. എന്തു മാറീന്നാണ്?"

"എന്തോ എനിക്കറിയില്ല. എന്തുകൊണ്ടോ ഞാൻ പ്രതീക്ഷിച്ചത് ഉറപ്പുള്ള തേക്കിന്റെ പടിപ്പുരയായിരുന്നു. ചെത്തിമിനുക്കിയ വെട്ടുകല്ലുകൾ പാകിയ പടിക്കെട്ടായിരുന്നു. കൊട്ടിയടച്ച പടിപ്പുരവാതിലിൽ നമ്മൾ മുട്ടിവിളിക്കുമ്പോൾ അകത്തുനിന്ന് സാക്ഷ മുഴക്കത്തോടെ നീങ്ങുന്ന ശബ്ദം കേൾക്കുമെന്നുമൊക്കെ."

"ഓ, ഈ എഴുത്തുകാരന്റെ ഒരു ഭാവന. ഏതായാലും ഇപ്പോൾ മുട്ടിവിളിക്കേണ്ട ആവശ്യമൊന്നും ഉണ്ടെന്നു തോന്നുന്നില്ല. വാതിൽതന്നെ പൊളിഞ്ഞുകിടക്കുകയാണല്ലോ."

ഇല്ലത്തൊടിയിൽ ഇടതൂർന്നു വളർന്നു കിടന്നിരുന്ന മരങ്ങൾക്കിടയിൽ ഇരുട്ട് ചേക്കേറിത്തുടങ്ങിയിരുന്നു. കാലിനടിയിൽ ഞെരിഞ്ഞമരുന്ന കരിയിലകൾ! കാട്ടുചെടികൾ ആക്രമിക്കാത്ത ചെറിയൊരു നടുമുററം മാത്രം.

"നിലീനാ—വാതിൽ പൊളിഞ്ഞു കിടക്കുകയാണെങ്കിലും പരിചയമില്ലാത്ത ഒരിടത്ത് നേരെ അങ്ങനെ അകത്തു കയറിച്ചെല്ലുന്നത്—അല്ലെങ്കിലും ആരും ഉള്ള ലക്ഷണമില്ല. ഇവിടെ വരേണ്ടായിരുന്നു. പണ്ടെങ്ങോ ഇവിടെ താമസിച്ചു എന്നു പറയപ്പെടുന്ന ഒരാളെക്കുറിച്ച് ആർക്കെങ്കിലും അറിവു കാണുമെന്ന് എന്താ ഉറപ്പ്?"

"ആരാദ്—വേഗം പറയൂ. എന്നെ പരീക്ഷിക്കാതെ."

ഇരുൾ പരന്നിരുന്ന വരാന്തയുടെ വടക്കേ മൂലയിൽനിന്നും പരിഭ്രാന്തമായ ശബ്ദം! രണ്ടുപേരും ഒരുപോലെ ഞെട്ടി നിശ്ശബ്ദരായ നിമിഷം. വരാന്തയിൽ ആരെയും കണ്ടിരുന്നില്ല. നിലീനയാണ് ആദ്യം സമനില വീണ്ടെടുത്തത്.

"വലിയ തിരുമേനിയല്ലേ? ഞങ്ങൾ കുറെ ദൂരെനിന്നു വന്നവരാണ്. തിരുമേനിയുടെ മകൻ അമ്മാവന്റെകൂടെ പഠിച്ചിരുന്നു."

"ഒരു പുരുഷശബ്ദമാണല്ലോ ആദ്യം കേട്ടത്. അയാളാരാ? പോറ്റി മരുമകനാണോ?"

പത്രക്കാരിയുടെ നിർദ്ദോഷകരമായ മറെറാരു കർമ്മം!

"എന്റെ ആളുതന്നെ തിരുമേനി. തിരുമേനിയുടെ മകന്റെ കൂട്ടുകാരന്റെ മരുമകൻ."

അപ്പോൾ മാത്രമാണ് വടക്കേ വാതിലിനു നേരെ നീണ്ടുമെലിഞ്ഞ ആ രൂപം തെളിഞ്ഞു കണ്ടത്. തപ്പിത്തടവി മുന്നോട്ടു വരികയാണ്.

"ഞാൻ ഒന്നു പകച്ചുപോയി കുട്ടി. കേട്ടുമറന്ന ഒരു ശബ്ദം! പെട്ടെന്ന് അങ്ങനെ തോന്നിച്ചു. ആ, അകത്തേക്കു വന്നോളൂ. വെട്ടവും വെളിച്ചവും ഒന്നും കാണില്ല. തങ്കമണി ഇനീം എത്തീട്ടില്ല, വിളക്കു വയ്ക്കാൻ. അയലത്തെ കുട്ടിയാണ്. ചിലപ്പോൾ അവൾ അങ്ങനെയാണ്. മറന്നുപോകും. എനിക്കു പിന്നെ ഇരുട്ടും വെളിച്ചവും ഒക്കെ ഏതാണ്ട് ഒരുപോലെതന്ന്യാ. കണ്ണുകളുടെ കാഴ്ച മങ്ങിയിട്ട് വർഷങ്ങളായി—"

തപ്പിത്തടഞ്ഞ് തിരുമേനി അരമതിലിൽ കുന്തിച്ചിരുന്നു.

"ഉം. ബെഞ്ചിന്മേലോ അരമതിലിലോ ഒക്കെ ഇരിക്കാം. അകത്തെ മുറിയിൽ റാന്തൽ ഉണ്ട്. കത്തിച്ചാൽ നിങ്ങൾക്ക് വെളിച്ചമായി."

"വേണ്ട. അങ്ങനെ ഇരുട്ടീട്ടില്ല. അതിനിനി നേരം കിടപ്പുണ്ട്. മരത്തണലുകളിലെ ഈ അരണ്ട വെളിച്ചത്തിന് ഒരു പ്രത്യേക സുഖമുണ്ട്."

അപ്പുവാണ് പറഞ്ഞത്.

"ഓ, നിങ്ങളുടെ ശബ്ദം എന്നെ കുഴയ്ക്കുന്നു. അയാളുടെ മാതിരിതന്നെ. ആ, നിങ്ങളുടെ രണ്ടാളുടെയും പേര് പറഞ്ഞില്ലല്ലോ. ങാ, പറഞ്ഞാലും കണക്കാ. ഇപ്പോതന്നെ അതങ്ങട് മറക്കും. പക്ഷേ, മറക്കണോന്ന് വിചാരിക്കുന്നത് മറക്കാനും കഴിയുന്നില്ല. അപ്പോൾ നിങ്ങൾ ഇവിടെ വന്നത് വെറുതെയാവില്ലല്ലോ."

"പ്രത്യേകിച്ച് ഒരു കാര്യം എന്നു പറയാനുമില്ല. എങ്കിലും പഴയ ചില കാര്യങ്ങൾ—പണ്ടു നടന്നവ—അതേക്കുറിച്ച് അറിയണമെന്നുണ്ട്."

"ഉണ്ണീടേതായിരിക്കും. ആ, പറയാം കുട്ടികളെ. അകത്തുള്ളോര് പോയതിൽപ്പിന്നെ മനസ്സിൽ തിങ്ങിനിക്കുന്നത് പറഞ്ഞൊന്ന് വേവടക്കാനാളില്ലാതെ ഞാൻ ഇങ്ങനെ... ആ ഉണ്ണീടെ കാര്യങ്ങൾ കുറെയൊക്കെ നിങ്ങളുടെ അമ്മാവൻ പറഞ്ഞു കേട്ടിരിക്കുമെന്നറിയാം. പക്ഷേ, ഒരച്ഛന് പറയാനുള്ളത്... അത് കേട്ടോളൂ.

ആകെക്കൂടെയുള്ള മകൻ—ഒന്നല്ല ഒരുപാട് വഴിപാടുകളും പുണ്യകർമ്മങ്ങളും ഒക്കെ കഴിച്ചിട്ട് കിട്ടിയതല്ലേ എന്നു കരുതി കുറെ അധികം വാത്സല്യം കാട്ടി. അതാണ് എനിക്കു പററിയ തെററ്. പത്താംക്ളാസ് പാസായപ്പോൾ കോളേജിൽ പോകണമെന്നായി. ഉണ്ണീടെ സാറുമ്മാരും നിർബ്ബന്ധിച്ചു. സ്ക്കൂളിൽ ഒന്നാമനായിരുന്നേ ഉണ്ണി. എനി



ക്കാണെങ്കിൽ ആയുർവേദവും ചികിത്സാവിധികളും പഠിച്ച് അവൻ കുടുംബത്തിന്റെ പേരു നിലനിർത്തണമെന്നായിരുന്നു. മനോരോഗ ചികിത്സയ്ക്ക് ഈ ചുററുവട്ടത്തിൽ ഈയൊരു ഇല്ലം മാത്രമേ ഉണ്ടായിരുന്നുള്ളൂ. പിന്നെ അവന്റെ അമ്മയുടെ ഇഷ്ടത്തിന് കൂട്ടുനിന്നപ്പോൾ ഞാൻ അങ്ങട് സമ്മതിച്ചു പോയി. എന്റെ ഭാഗ്യദോഷം. ഇല്ലത്തിന്റെ സുകൃതക്ഷയം—അത്രതന്നെ. അല്ലെങ്കിൽ പിന്നെ കോളേജിൽ പഠിച്ച് എത്ര കുട്ടികൾ കേമന്മാരായി. എന്റെ ഉണ്ണി മാത്രം ഇങ്ങനെ തലതിരിഞ്ഞ്...

ഉണ്ണിപ്പുരാണം കേട്ട് അപ്പുവിന്റെ ക്ഷമ നശിച്ചുകാണും. നിലീന ഏറുകണ്ണിട്ടു നോക്കി. ഇല്ല, മറിച്ച് ആള് വളരെ ശ്രദ്ധയോടെ തന്റെ നോട്ടംപോലും ഗൗനിക്കാതെ കേട്ടിരിക്കയാണ്. ഒരുപക്ഷേ, ഒരു പുതിയ നോവലിന്റെ ബീജാവാപം? നിലീന ജിജ്ഞാസയോടെ കാതോർത്തു.

"പിന്നെ നടന്നതൊക്കെ നിങ്ങളും കേട്ടിരിക്കുമല്ലോ. നിങ്ങളുടെ അമ്മാവന്റെ കൂട്ടുകാരനായിരുന്നു എൻറുണ്ണി എന്നല്ലേ പറഞ്ഞത്?"

തിരുമേനി തുടർന്നു.

"കോളേജിൽ വച്ച് നാട്ടുകാരുടെ പട്ടിണി തീർക്കാൻ ശപഥംചെയ്ത് ഇറങ്ങിപ്പുറപ്പെട്ട കുറെ വിപ്ളവകാരികളുടെ കൂട്ടത്തിൽ ചേർന്നു എന്നാ കേൾവി. പിറന്ന വീടും കുടുംബവും മനഃപൂർവ്വം നശിപ്പിക്കാൻ ഇറങ്ങിത്തിരിച്ചതുപോലെയായിരുന്നു പ്രവൃത്തികൾ! കോളേജിൽനിന്നും മുടക്കുമെന്ന് താക്കീതു വന്നപ്പോഴല്ലേ വിവരങ്ങൾ ഞാനറിയണേ! ആ അവധിക്ക് വീട്ടിൽ വന്നപ്പോ ദണ്ണംകൊണ്ട് എന്തൊക്കെയോ പറഞ്ഞുപോയി. പിന്നെ വീട്ടി കേറീട്ടില്ല. അവന്റെ അമ്മേടെ കണ്ണീരുപോലും അവൻ കണക്കാക്കിയില്ല കുട്ടി. പിന്നെ നാലു വർഷങ്ങൾ കഴിഞ്ഞ് കേൾക്കണത്! മഹാപാപം! പറയാൻപോലും നാവ് പൊന്തണില്ല. പൂജചെയ്യേണ്ട കൈകൾകൊണ്ട് ചോര ചിന്തീന്ന്. ഹൗ—ഇതാ, പറയുമ്പോൾ തന്നെ വെളിച്ചമില്ലാത്ത എന്റെ കണ്ണുകളുടെ മുന്നില് ചോപ്പു പരക്കുകയാണ്."

"പാലക്കാട്ടെ ഏതോ ജന്മിയുടെ കൃഷിസ്ഥലത്തു പോയി കാവൽക്കാരെ വകവരുത്തി നെൽപ്പുരകൾ കുത്തിത്തുറന്നെന്ന്. പണിയാളുകൾക്ക് നെല്ല് കൊടുക്കാൻ. അവരുടെ പട്ടിണി മാററാൻ. അതിന് ഇതാണോ മാർഗ്ഗം? എന്റെ തേവരേ! ഇങ്ങനെയൊരു വക്രബുദ്ധി. ഇംഗ്ളീഷ് പഠിച്ചു പഠിച്ച് എടുത്താൽ പൊങ്ങാത്ത ഓരോ പുസ്തകങ്ങളും വായിച്ച്! അതൊക്കെ ഞാൻ തീയിലിട്ടു. ഒരാൾക്കും ഇനി അതൊക്കെ വായിച്ച് കുബുദ്ധി തോന്നണ്ട."

"ജയിലിലായപ്പോഴോ? വല്ലതും വിററു പെറുക്കി കേസു നടത്തി ഇറക്കാമെന്നു വച്ചതാ—അകത്തുള്ളോരുടെ തോരാത്ത കണ്ണീര് കണ്ടിട്ട്. പക്ഷേ, അതിനും അവൻ വഴങ്ങില്ല. പിന്നെ കേൾക്കണത്—ഓർക്കുമ്പോൾ ഇപ്പോഴും നെഞ്ചിനകം കിടുങ്ങുകയാണ്. എല്ലാവരുംകൂടിച്ചേർന്ന് വാർഡറെ തല്ലിച്ചതച്ച് രക്ഷപ്പെടാൻ ശ്രമിച്ചപ്പോൾ പൊലീസിന്റെ വെടിയേററ് മരിച്ചത് എൻറുണ്ണി മാത്രം."

വൃദ്ധന്റെ ശബ്ദം ഉച്ചത്തിലുള്ള തേങ്ങലുകളായി.

നിലീന അവളുടെ സ്വതസിദ്ധമായ അനുകമ്പയോടെ അടുത്തേക്കു ചെന്നുകഴിഞ്ഞു. ചുക്കിച്ചുളിഞ്ഞ കൈത്തലം മെല്ലെ എടുത്ത് തലോടി.

"അരുത് തിരുമേനി. പറയുന്നതിൽ അർത്ഥമില്ലെന്നറിയാം. എങ്കിലും സമാധാനിക്കാൻ ശ്രമിക്കൂ."

എപ്പോഴുമെന്നപോലെ അവളുടെ സ്വരത്തിൽ സാന്ത്വനത്തിന്റെ കുളിർമയുണ്ടായിരുന്നു. വൃദ്ധന്റെ കണ്ണുകൾ നിറഞ്ഞൊഴുകി. ഒരു നിധിപോലെ അവളുടെ കൈത്തലം നെറുകയിലേററി.

"ഹാവൂ! എന്തൊരു സുഖം! എന്തൊരു തണുപ്പ്! എന്റെ കുട്ടി, നീ തരുന്ന ഈ ആശ്വാസം! മനുഷ്യസ്പർശം അറിഞ്ഞ കാലം മറന്നു. എനിക്കു താങ്ങിനായി കാണേണ്ട പേരക്കുട്ടികൾ ഒക്കെ നഷ്ടപ്പെട്ടവനല്ലേ ഞാൻ. എന്റെ ഉണ്ണി, എനിക്കവനെ തരാതെ പോയില്ലേ."

"അങ്ങനെ ഓർത്തു വിഷമിക്കരുത്. ഒക്കെ കഴിഞ്ഞില്ലേ? ഇനി മറന്നല്ലേ പററൂ."

"കഴിഞ്ഞ വർഷങ്ങളൊക്കെ അതിനായി ശ്രമിക്കയായിരുന്നില്ലേ? കൂട്ടിനുണ്ടായിരുന്നോളുകൂടി പോയപ്പോ പിന്നെ—"

തൊണ്ടയിടറി— വാക്കുകൾ മുറിഞ്ഞു. നിലീന വേഗം എണീററ് വരാന്തയുടെ മൂലയിൽ വച്ചിട്ടുള്ള ഓട്ടുമൊന്തയിൽനിന്നും ജീരകവെള്ളം പകർന്ന് വൃദ്ധന്റെ കൈയിൽ കൊടുത്തു.

"തിരുമേനി ഇതു കുടിക്കൂ. സംസാരിച്ച് ക്ഷീണിച്ചു."

"അയ്യോ നിങ്ങളെ ഉപചരിക്കേണ്ടതു ഞാനല്ലേ? നിങ്ങൾ ദൂരെനിന്നും വരുന്നവരല്ലേ?"

"സാരമില്ല. ഞങ്ങൾ ചെറുപ്പക്കാർ. ക്ഷീണമൊന്നുമില്ല."

അപ്പു പോകാനായി എണീററുകഴിഞ്ഞു. നിലീന കൈയും കലാശവും കാണിച്ചു. അനന്തകൃഷ്ണനെക്കുറിച്ച് അറിയാൻ വന്നിട്ട് അതപ്പാടെ മറന്നങ്ങ് പോയാലോ? അപ്പു അക്ഷമ അടക്കിയിരുന്നു. നിലീനയെ നിരാശപ്പെടുത്തണ്ട. അവൾക്ക് അറിയേണ്ടതൊക്കെ ചോദിച്ചോട്ടെ.

"തിരുമേനി, ഞങ്ങൾക്ക് ഒരുകാര്യംകൂടി അറിഞ്ഞാൽ കൊള്ളാമായിരുന്നു."

"ചോദിച്ചോളൂ—എന്തു വേണമെങ്കിലും. ഇന്ന് നിങ്ങൾ ഇവിടെ വന്നത് എനിക്ക് എന്തു തണുപ്പായീന്നോ? വളരെ—വളരെ നാളുകൾ കൂടി—ആട്ടെ കുട്ടിക്ക് എന്താ അറിയേണ്ടെ?"

നിലീനയുടെ മുഖം തെളിഞ്ഞു. തുടക്കം എങ്ങനെ വേണമെന്ന് ഒന്നാലോചിച്ച് രൂപപ്പെടുത്തിയിട്ടാണ് നിലീന കാര്യത്തിലേക്കു കടന്നത്.

"തിരുമേനി! ആയിടയ്ക്ക് ഈ ഇല്ലത്തെപ്പററി എന്തൊക്കെയോ കേട്ടിരുന്നു. ഇവിടെ ഒരു വിപ്ളവകാരി ഒളിവിൽ കഴിഞ്ഞെന്നോ—പൊലീസ് റെയ്ഡ് ഉണ്ടായി എന്നോ ഒക്കെ. അമ്മാവൻ പറഞ്ഞിട്ടുള്ളതാണേ! നടന്നതുതന്നെയാണോ? അതോ ആളുകൾ വെറുതെ പറഞ്ഞുണ്ടാക്കിയതോ? പറയാൻ ബുദ്ധിമുട്ടുണ്ടെങ്കിൽ..."

"ഏയ്. എന്തു ബുദ്ധിമുട്ടാണ് കുട്ടി? ഞാൻ അനുഭവിച്ചതിൽ കൂടുതലായി എന്തുണ്ട് ഇനി? എല്ലാം ഞാൻ പറയാം. കഥയിലെ കഥപോലെ—എന്റെ ഉണ്ണീടെ ജീവിതവുമായി ബന്ധപ്പെട്ട മറെറാരു കഥ! അവന്റെ വരവ് ഇന്നും മനസ്സിൽ പച്ചയായി..."

മിന്നൽവേഗത്തിൽ നിലീനയുടെ മനസ്സ് പൂർണ്ണമായും ഉണർന്നു. ഒരുപക്ഷേ, ഈ വൃദ്ധൻ പറയാൻ പോകുന്നത് നീലകണ്ഠർ പറഞ്ഞ കഥ സ്ഥിരീകരിക്കുന്നതാവുമോ? പൊലീസിന്റെ തിരച്ചിലിൽനിന്നും രക്ഷപ്പെട്ട് അപ്പുവിന്റെ കഥാപാത്രം ഋഷിയും ഒളിവിൽ കഴിഞ്ഞത് ഇതുപോലെ ഒരു ചുററുപാടിൽ ആയിരുന്നില്ലേ? ശ്രീദേവിയെ ഒരുനോക്കു കാണാനോ തന്റെ ചെയ്തികളെ ആ കുട്ടിയോടു വിശദീകരിക്കാനോ ഒരവസരം ഇനി ഉണ്ടാകാൻ പോണില്ല എന്ന അറിവ് കാർന്നുകൊണ്ടിരുന്ന മനസ്സുമായി—ഒരുപക്ഷേ, തിരുമേനിയുടെ കഥ പുതിയ വെളിച്ചം പകർന്നേക്കാം. അതാണല്ലോ തന്റെ വരവിന്റെ ഉദ്ദേശ്യവും? മുറിഞ്ഞും തടഞ്ഞും വീണ വാക്കുകൾ അടുക്കിപ്പെറുക്കി പേന കൊണ്ടെന്നപോലെ വ്യക്തതയോടെ മനസ്സിൽ കുറിച്ചിടുകയായിരുന്നു.

(തുടരും)









കിളിമാനൂർ മധു

# ഡിസംബറിന്റെ അടയാളം

വണ്ടൊരിക്കൽ
പറഞ്ഞുപോന്ന വാക്കുകൾ
തിരിച്ചുവരുകയാണ്
വരികളിലൂടെ, മനസ്സിലൂടെ, കാലത്തിലൂടെ
ഊർന്നൂർന്നിറങ്ങി വന്നെത്തുകയാണ്.
ഭൂമിയുടെ മറേറ അററത്തെവിടെയോനിന്നും
കാലത്തിന്റെ ആരംഭത്തിലെവിടെയോനിന്നും
എനിക്ക് സൂചന കിട്ടുന്നുണ്ടായിരുന്നു
ഹൃദയത്തിന്റെ വിശാലതയിൽ
ഓർക്കപ്പെടേണ്ട ശബ്ദങ്ങൾ ഉണരുന്നേരം
ആ പഴയ കാലം എനിക്കിപ്പോൾ വർത്തമാനമാണ്.
പ്രിയപ്പെട്ടവരുടെ യുഗാതീതകാല ശബ്ദങ്ങൾ
പ്രലോഭനത്തിന്റെ പ്രകാശഗോപുരങ്ങളിൽ
എന്റെ ചുളിവുകൾ, കാരുണ്യവർഷങ്ങൾ
പഴയ പ്രണയപ്രകാരങ്ങൾ, പുരാതന ദുഃഖങ്ങൾ
എല്ലാം എന്റേതല്ലാതായിരിക്കുന്നു.
നിന്റെ പുണ്യഘട്ടങ്ങളിൽ മുങ്ങിക്കുളിച്ചു
സമയതീരങ്ങളിലെത്തിയ ഈ യാത്ര
ഹൃദയസത്യങ്ങൾ ഭിന്ന ഭാഷകളിൽ ഈ നദി പറയുന്നു
വായിച്ചും അറിഞ്ഞും പിന്നെയും നിറഞ്ഞൊഴുകുകയാണ്
ഒന്നിൽനിന്നും മറെറാന്നിലേക്ക് പറഞ്ഞും പറയാതെയും
വായിച്ചും വായിക്കാതെയും നാമിട്ട അടയാളങ്ങൾ
അറിഞ്ഞറിയാതെ കടന്നുപോകുന്നു ഈ ലോകം
എന്റെ യാത്ര അനന്തവും ദീപ്തവുമാക്കുന്നു.
സ്നേഹിച്ചവരും തിരസ്കരിച്ചവരും
ഒരേ മുഖം തന്നെയാണ്.
തിരിച്ചറിയാതെ പ്രണയബാദ്ധ്യത നിൽക്കെ
വീട്ടേണ്ട കടം എല്ലാവർക്കുമായി ഞാൻ വീതിക്കുന്നു.
പറഞ്ഞുതീരാത്ത ഒരുപാടു വാക്കുകളുടെ നിഴലിൽ
പററിനിൽക്കാനാവാത്ത ഒരുകൂട്ടം ആഹ്ളാദങ്ങളിൽ
പ്രകടിപ്പിക്കാത്ത എന്റെ അടുപ്പങ്ങളുടെ ആഴം
പങ്കുചേരാതെ പോയ ചെറിയ ചിരിയൊച്ചകളിൽ
രേഖപ്പെടുത്താത്ത സ്പർശനസുഖങ്ങളിൽ, എങ്കിലും
ഈ യാത്രയിലെല്ലാം
നമ്മളൊന്നിച്ചായിരുന്നു.
ഒന്നുമുരിയാടിയില്ലെങ്കിലും
ഈ യാത്രയിലെല്ലാം
അദൃശ്യമെങ്കിലും നമ്മളൊന്നിച്ചായിരുന്നു.
ഇപ്പോൾ എന്റെ കണ്ണുകളിലേക്ക് നോക്കൂ
ഏടുവായനയുടെ അതീതജന്മ രഹസ്യങ്ങൾ
നിന്റെ എല്ലാ സുഖദുഃഖരേഖകളും
നിന്നെ കാണുന്നതുപോലെ എന്റെ കൃഷ്ണമണിയിൽ വായിക്കൂ
സൂക്ഷിച്ചു, ഇനിയും സൂക്ഷിച്ചു നോക്കിയാൽ
കാലത്തിന്റെ പരപ്പും ആഴവും നീ കാണുകയാണ്.
മറക്കേണ്ട, ആ അടയാളം
ജീവന്റെ ഒരിലയിൽ പ്രാണന്റെ പ്രളയസഞ്ചാരം.

## എ. അച്ചുതവാരിയർ

ഉലഞ്ഞ തലമുടിയും വസ്ത്രങ്ങളുമായി കുഞ്ഞമ്മ ഗെയ്ററ് തുറന്നു പുറത്തേക്കുവന്നു. ചെയ്തുപോയ തെററ് ഓർത്തപ്പോൾ ഭയവും ലജ്ജയും തോന്നി. പുറത്തു കർക്കിടകത്തിൻെറ കണ്ണീരുപോലെ മഴ ചാററിക്കൊണ്ടിരിക്കുന്നു.

ഇന്ന് അടുപ്പിൽ തീ പുട്ടിയിട്ടില്ല. പുല്ലു വിൽക്കാൻ ചന്തയിലേക്കു വന്നതാണ്.

പടിഞ്ഞാട്ടു പോകുന്ന പാത ചന്തയ്ക്കടുത്ത് എത്താറാകുമ്പോൾ വടക്കോട്ടു തിരിയുന്നു. പാതയുടെ തെക്കുവശം രണ്ടുമൂന്നേക്ര വിസ്താരമുള്ള വളപ്പിൽ കന്നുകാലികളെ ചികിത്സിപ്പിക്കുന്ന ''മൃഗാസ്പത്രി.'' ആഴ്ചയിൽ ഒരുതവണ ഡോക്ടർ വന്നുപോകുന്നത് ഒഴിച്ചാൽ അവിടെ ശേഷിക്കുന്ന ഒരേയൊരു മനുഷ്യജീവി 'അററൻറർ' കുഞ്ഞിരാമൻ മാത്രമാണ്.

വൈകുന്നേരമാകുമ്പോൾ അയാൾ ആസ്പത്രി ഗെയ്ററിനു മുന്നിൽ നിൽക്കുന്നത് അവൾ കാണാറുണ്ട്.

ഇന്ന് അയാൾ അവളെ തറപ്പിച്ചു നോക്കി.

കഴുകൻെറ കണ്ണുകൾ.

പിന്നെ ഗൂഢമായി പുഞ്ചിരിച്ചു.

ഈ യൗവനം ഒരു ശാപമായിട്ടാണ് അവൾക്ക് എപ്പോഴും തോന്നിയിട്ടുള്ളത്.

''പുല്ലിന് എന്തു തരണം?''

''രണ്ടു റുപ്പിക.''

''ഒന്നര ഉറുപ്പികയ്ക്കു തര്വോ?''

''ഇല്ല.''

പത്തടി മുന്നോട്ടു വച്ചപ്പോൾ അയാൾ പിന്നെയും പിന്നിൽനിന്നു വിളിച്ചു:

''ഏയ്! ഇതു നോക്ക്.''

തിരിഞ്ഞുനിന്നു.

അടുത്തു വന്നു പതിഞ്ഞ ശബ്ദത്തിൽ അയാൾ ഒരു രഹസ്യം പറഞ്ഞു:

''അഞ്ചു റുപ്പിക തരാം.''

അവളുടെ ഹൃദയത്തിൽ ഇടിവെട്ടി.

ഒരു തീപ്പന്തം ഉള്ളിൽക്കൂടി പാഞ്ഞുപോയി.

പതുക്കെപ്പതുക്കെ താൻ പരാജയപ്പെട്ടു പോകുന്നു. പിടിച്ചുനിൽക്കാൻ കഴിയുന്നില്ലല്ലോ.

അയാളുടെ പിന്നാലെ നിശ്ശബ്ദം നടന്നുപോയപ്പോൾ വിശന്നു വലയുന്ന സ്വന്തം കുട്ടികളുടെ രൂപമായിരുന്നു മനസ്സിൽ.

അഴിഞ്ഞ തലമുടി കെട്ടിവച്ച് അവൾ പുറപ്പെടാൻ തുടങ്ങുമ്പോൾ അയാൾ പറഞ്ഞു:

''നിനക്കു ഭാഗ്യമുണ്ട്. എത്ര നോക്കിയിട്ടും അഞ്ചുറുപ്പിക കാണുന്നില്ല. പത്തിൻെറ നോട്ടേ ഉണ്ടാനുള്ളു. അതെടുത്തോ.''

പിന്നെ കണ്ണിറുക്കി ഒരു കള്ളച്ചിരി ചിരിച്ചുകൊണ്ടു വീണ്ടും പറഞ്ഞു:

''അടുത്ത തവണയ്ക്ക് ഉള്ളതുകൂടി അതിലുണ്ട്.''

അവൾ ഒന്നും പറഞ്ഞില്ല. പുറത്തേക്കു കടക്കുമ്പോൾ മനസ്സു തേങ്ങി.

മഴ ചാറിക്കൊണ്ടിരിക്കുന്നു.

വേഗം നടന്നു.

സന്ധ്യയ്ക്കു മുമ്പേ വീട്ടിൽ എത്തണം.

വർഷങ്ങൾക്കുമുമ്പ് ഇതുപോലെ ''ചനുപിനുന്നനെ'' ചാറിക്കൊണ്ടിരിക്കുന്ന ഒരു കർക്കിടകത്തിലാണ് നാരായണേട്ടൻെറ കൂടെ വീട്ടിൽനിന്നും പോന്നത്.

അന്ന് അമ്മ ഉണ്ടായിരുന്നു.

പടിപടിയായി മേലോട്ടു മേലോട്ടു കയറിപ്പോകുന്ന കൊച്ചുകൊച്ചു വയലിൻെറ ''കണ്ണി''കൾ ഒരു ചെറിയ കുന്നിൻെറ മുകളിൽ അവസാനിക്കുന്നു. അവിടെ ഒററപ്പെട്ടു




നില്ക്കുന്ന ഒരു ചെറിയ വീട്.

അമ്മയും മകളും മാത്രമാണ് അതിൽ താമസിച്ചിരുന്നത്.

കുന്നിൻെറ താഴെ പരന്നുകിടക്കുന്ന പാടശേഖരം ''തെക്കിൻമുറി'' 'കുഞ്ഞൻ മൊതലാളി'യുടെയാണ്.

'കുഞ്ഞൻമൊതലാളി' ഉഗ്രശാസനൻ ആയിരുന്നു. മുണ്ടിൻെറ കോന്തല ഇടതു കക്ഷത്തിൽ ഇറുക്കി കനത്ത കാൽവയ്പുമായി നടന്നുനീങ്ങുമ്പോൾ വയൽവരമ്പുകളിൽ ആഴത്തിലുള്ള കാലടിപ്പാടുകൾ പതിയുന്നു. ഘനഗംഭീരമായ ശബ്ദം.

ഒരു രാത്രിയിലാണ് അതുണ്ടായത്.

വാതിൽക്കൽ ആരോ പതുക്കെപ്പതുക്കെ മുട്ടുന്നു.

അമ്മ പരിഭ്രമിച്ചുകൊണ്ട് ചോദിച്ചു:

''ആരാ അത്?''

പുറത്തുനിന്നു പതിഞ്ഞ ശബ്ദത്തിൽ കേട്ടു: ''ഇതു ഞാനാണ് കുഞ്ഞൻ മൊതലാളി. വാതിൽ തുറക്ക്.''

നിശ്ശബ്ദമായ രണ്ടുമൂന്നു നിമിഷങ്ങൾക്കു ശേഷം അമ്മ പതുക്കെ പറഞ്ഞു:

''ഓളക്കു സുഖല്യ.''

''നീ വാതിൽ തുറക്കുന്നുണ്ടോ?'' അക്ഷമമായ ശബ്ദം.

പതറാത്ത ശബ്ദത്തിൽ അമ്മ വീണ്ടും പറഞ്ഞു:

''ഓളക്കു സുഖല്യ. വയററിൽ വേദന്യാ. മൊതലാളി രണ്ടീസം കഴിഞ്ഞിട്ടു വരിൻ.''

പുറത്തുനിൽക്കുന്ന ആൾക്കു ക്ഷമ നശിച്ചു. നിലത്തു ചവിട്ടിക്കൊണ്ട് കുറച്ചുറക്കെ ജല്പിച്ചു:

''നിന്നെ ഞാൻ കാണിച്ചുതരാം.''

കോപിഷ്ഠൻെറ ശപഥം കറുത്ത രാത്രിയുടെ വായുമണ്ഡലത്തിൽ അലകൾ നിർമ്മിച്ചു. ചീവിടുകളുടെ ശബ്ദത്തിൽ ലയിച്ചുപോയി.

പുറത്തെ ശബ്ദം നിലച്ചപ്പോൾ അമ്മ നെടുവീർപ്പിട്ടുകൊണ്ട് തന്നത്താൻ പറയുന്നതു കേട്ടു:

''ഒരു തെററു പററി. ഇനി പററില്ല.''

അതിൻെറ അർത്ഥം അവൾക്കു മനസ്സിലായി.

മരിച്ചുപോയ വലിയ വീട്ടിൽ കരുണാകര ജന്മിയുടെ മകളുടെ തനി ഛായയാണ് തനിക്ക് എന്ന് ആളുകൾ പറഞ്ഞുകേട്ടിട്ടുണ്ട്.

ഇതുപോലൊരു കറുത്ത രാത്രിയുടെ മദ്ധ്യയാമങ്ങളിൽ അമ്മ തനിച്ചു കിടന്നുറങ്ങുമ്പോൾ അയാളും വാതിൽക്കൽ വന്നു മുട്ടിയിട്ടുണ്ടാവും.

വെളുപ്പിനു എഴുന്നേററ് അമ്മ മകളെ വിളിച്ചുപറഞ്ഞു:

''ഞാൻ അക്കരെ ഒന്നുപോയിവരാം. ആരുവന്നാലും നീ പുറത്തു കടക്കണ്ട. ഇങ്ങട്ടു ഒരു കണ്ണുവേണംന്ന് ആനക്കാരൻ ഗോപാലനോടു ഞാൻ പറഞ്ഞുവച്ചിട്ടുണ്ട്. ഉച്ച തിരിയുമ്പോഴേക്കും ഞാൻ തിരിച്ചെത്തും.''

പുഴയ്ക്കക്കരെ അമ്മയുടെ ഒരകന്ന അമ്മാമൻെറ മകൻ ഒററയ്ക്കു താമസിക്കുന്നുണ്ട്. അയാളുടെ അമ്മയും പെങ്ങളും മരിച്ചു. സഹായത്തിനു ആരും ഇല്ല. നാരായണൻ എന്നാണ് അയാളെ എല്ലാവരും വിളിക്കാറ്.

നാരായണേട്ടനെ അവൾ ഒന്നുരണ്ടു തവണ പുരപ്പറമ്പിൽ വച്ചു കണ്ടിട്ടുണ്ട്.

ഉച്ച തിരിയുന്നതുവരെ കുഞ്ഞൻ മൊതലാളിയുടെ ആളുകൾ വീടിൻെറ പരിസരത്തിൽ റോന്തു ചുററിക്കൊണ്ടിരുന്നു. പക്ഷെ ആനക്കാരൻ ഗോപാലൻ അടുത്ത പറമ്പിൽ തളച്ചിട്ടിരുന്ന ആനയ്ക്കു കാവൽ ഇരിക്കുന്ന ഭാവത്തിൽ മുററത്തുനിന്നു മാറാതെ നിന്നു.

സന്ധ്യയോടുകൂടി അമ്മ തിരിച്ചെത്തി. കൂടെ നാരായണേട്ടനും ഉണ്ടായിരുന്നു. കറുത്തു ദൃഢഗാത്രനായ ചെറുപ്പക്കാരൻ. അവൾക്കു അയാളെ പിടിച്ചു.

രാത്രി മുററത്ത് ഇരുന്നുകൊണ്ട് അമ്മ നാരായണേട്ടനോട് അടക്കം പറയുന്നതു കേട്ടു:

''ഈ കഴുകന്മാരു'' പങ്കിട്ടുതിന്നുന്നതിനു മുമ്പ് ൻെറ മോൻ ഓളേം കൊണ്ടു പൊയ്ക്കോ.''

പിറേറന്നു നാരായണേട്ടൻെറകൂടെ അക്കരയ്ക്കു പോകുമ്പോൾ അമ്മ കുറച്ചുദൂരം അനുയാത്ര ചെയ്തു. പിന്നെ കണ്ണുകൾ തുടച്ചുകൊണ്ട് തിരിച്ചുപോയി.

അതിനുശേഷം അമ്മയെ കണ്ടിട്ടില്ല.

പുതിയ വീട്ടിൽച്ചെന്ന് ആദ്യരാത്രിയിൽത്തന്നെ അവൾ അമ്പരന്നു. അയാളുടെ ശ്വാസത്തിന് ചാരായത്തിൻെറ ഗന്ധം.

''നിങ്ങളു കുടിക്ക്യോ?''

''മ്ം.''

''എന്തിനാന്ന്!'' ''അതു വേണ്ടാന്ന്!''

''അതു നിശ്ചയിക്കാൻ ഞാനല്ലേ. നീയല്ലല്ലോ.''

പിന്നെ ഒന്നും മിണ്ടിയില്ല.

അയൽവക്കത്തെ ആളുകളിൽനിന്നു പിന്നീടു മനസ്സിലാക്കി: നാരായണേട്ടൻ അടുത്തുള്ള ഒരു ''റൈസ്മില്ലി''ലെ ''വാച്ച്മാൻ'' ആയിരുന്നു. കുടിച്ചു കുടിച്ച് ആ ജോലി കളഞ്ഞുകുളിച്ചു.

രാത്രിയായാൽ ബഹളമാണ്. മൂക്കററം ചാരായംകുടിച്ചു ആടിയാടി വന്നു കയറും. പിന്നെ തൊട്ടതിനെല്ലാം കുററം, അടി, അസഭ്യം പറച്ചിൽ, ചവിട്ട്.



അയൽവക്കത്തുള്ളവർ ഈ നാടകം നോക്കി നില്ക്കും.

കുടിക്കാൻ പണമില്ലെങ്കിൽ അടിയും ചവിട്ടും വർദ്ധിക്കും. കഴുത്തിലിട്ടിരുന്ന ചങ്ങല ഒരുദിവസം വലിച്ചുപൊട്ടിച്ചു.

പിന്നെ, പണത്തിനുവേണ്ടി കുറേശ്ശ മോഷണവും തുടങ്ങി.

പതുക്കെപ്പതുക്കെ ഇതൊരു പരിചയമായിത്തീർന്നു.

ഒരു സന്ധ്യയ്ക്ക് നാരായണേട്ടൻ വീട്ടിൽ വന്നപ്പോൾ കൂടെ ഒരാൾകൂടി ഉണ്ടായിരുന്നു. രണ്ടുപേരുടെ കണ്ണുകളും കലങ്ങിയിരുന്നു. ഇഴഞ്ഞിഴഞ്ഞ ഉച്ചാരണങ്ങളും. പുതിയ ആളെ മാധവേട്ടൻ എന്നാണ് വിളിച്ചിരുന്നത്.

മാധവേട്ടൻ ദുബായിൽ ആയിരുന്നു. തിരിച്ചു വന്നിട്ട് ഏകദേശം രണ്ടുകൊല്ലത്തോളമായി. ഇനി പോകുന്നില്ലത്രെ.

കെട്ടിടങ്ങൾക്കു പെയിൻറ് അടിക്കുകയാണു മാധവേട്ടൻ ഇപ്പോൾ ചെയ്യുന്ന ജോലി.

പിന്നീട്, ഒരുദിവസം നാരായണേട്ടൻ ഇല്ലാത്തപ്പോൾ അലക്കിത്തേച്ച ഷർട്ടും പാൻറും ധരിച്ച് പ്രകാശം പരത്തുന്ന പുഞ്ചിരിയുമായി മാധവേട്ടൻ വീട്ടിൽ വന്നുകയറി. ക്ളീൻ ഷേവ് ചെയ്തു വൃത്തിയായ മുഖം.

അകത്തു കടന്നു ശൃംഗരിക്കാൻ തുടങ്ങി. അപ്പോൾ അവൾ പുറത്തേക്കു വന്നു അടുത്ത വീട്ടിലെ വല്യമ്മയുമായി സംസാരിച്ചുകൊണ്ടു നിന്നു.

മാധവേട്ടൻ കുറെനേരം അവളെക്കാത്ത് അകത്ത് ഒളിച്ചിരുന്നു. ഒടുവിൽ നിരാശനായി ആരും കാണാതെ വീട്ടിൽനിന്നു രക്ഷപ്പെട്ടു.

ഓർത്തു നോക്കുമ്പോൾ ചിരിവരുന്നു.

അന്നു രാത്രി നാരായണേട്ടൻ കുടിച്ചു വീട്ടിൽ വന്നു അവളെ പൊതിരെ തല്ലി.

സ്നേഹിതനെ അപമാനിച്ചു എന്നതായിരുന്നു അവളുടെ തെററ്.

കാലം കടന്നുപോയി. രണ്ടു ആൺകുട്ടികൾ ജനിച്ചു. പക്ഷേ, ജീവിതം തളിർത്തില്ല. മോഹങ്ങൾ മുഴുവൻ മദ്യം കാർന്നു തിന്നു.

കുട്ടികൾ ജനിച്ചപ്പോൾ തോന്നിയ ഒരു ക്രൂരമായ ഫലിതം ഓർത്തപ്പോൾ അവൾക്കു തമാശ തോന്നി:

ഇനി അടിയും ചവിട്ടും പങ്കിട്ടെടുക്കുവാൻ രണ്ടുപേരെക്കൂടി സഹായത്തിനു കിട്ടിയല്ലോ!

അവളുടെ ഉള്ളിൽനിന്ന് ഒരു നെടുവീർപ്പ് പുറത്തേക്കു വന്നു.

ഈ ചാററൽമഴ നില്ക്കുന്നില്ലല്ലോ.

പത്തുറുപ്പികയുടെ നോട്ട് മടിയിൽ ഭദ്രമായി സൂക്ഷിച്ചുകൊണ്ട് അവൾ വീണ്ടും നടന്നു.

മഴയ്ക്കു ശക്തി കൂടിത്തുടങ്ങി.

വഴിക്കുവച്ച് ഒരു പീടികത്തിണ്ണയിൽ കയറി നിന്നു. പക്ഷേ, മനസ്സു സമ്മതിക്കുന്നില്ല. നാരായണേട്ടൻ കുടിച്ചു വീട്ടിൽ വരുന്നതിനു മുമ്പ് എത്തണം. അല്ലെങ്കിൽ കുട്ടികൾ പേടിക്കും.

വീട്ടിൽ എത്തിയിട്ടു വേണം അത്താഴം വയ്ക്കാൻ.

പീടികയിൽനിന്ന് അത്താഴത്തിനുള്ള അരി വാങ്ങി ചുമലിലിട്ട മേൽമുണ്ടു വിരിച്ച് കിഴിയാക്കി കെട്ടി.

ത്രിയിൽ ഇറങ്ങി നടന്നു.

ാപ്പോൾ പിഞ്ഞിയ ജാക്കററിൻെറ പഴു ക്കുടി സത്നത്തിൻെറ അടിഭാഗം വ്യക്ത ്ി പുറത്തേക്കു കണ്ടു.

ൗ കൂടുതൽ ശക്തിയോടെ പെയ്യാൻ ങ്ങി.

വീട്ടിൽ എത്താൻ ഇനി നാലഞ്ചു മിനിട്ടോളം ക്കണം.

വീട് അടുക്കുന്തോറും ബഹളം കേട്ടുതുടങ്ങി. ക്കൽ എത്തിയപ്പോൾ കുട്ടികളുടെ രോദനം ്തിയായി ചെവിയിൽ വന്നലച്ചു.

കൂടെ ഇഴഞ്ഞ ശബ്ദത്തിൽ അയാൾ ്യത്തിൽ പറയുന്ന അശ്ലീലമായ വാക്കു ളും.

കാലുകൾ നീട്ടിവച്ചു നടന്നു നീങ്ങുമ്പോൾ ിയിൽ തപ്പിനോക്കി. പീടികക്കാരൻ അരി ുടെ വില കഴിച്ചു ബാക്കി കൊടുത്ത അഞ്ച് റുപ്പികയും ചില്ലറയും.

പെട്ടെന്നാണ് അവൾ ഓർത്തുപോയത്: ഉത്രയും പണം കൈയിൽ കണ്ടാൽ റാരായണേട്ടൻ തീർച്ചയായും സംശയിക്കും. "ഇതു നിനക്ക് എങ്ങനെ കിട്ടി?" എന്നു ചോദിച്ചാൽ എന്താണു മറുപടി പറയുക! അപ്പോൾ വഴക്കും വക്കാണവും വർദ്ധിക്കും. പിന്നെ ഇന്നത്തെ അത്താഴം മുടങ്ങിയതു തന്നെ.

കുട്ടികൾ പട്ടിണികിടക്കേണ്ടി വരും.

അവൾ സ്വല്പനേരം വീടിൻെറ മുമ്പിൽ എന്തോ ചിന്തിച്ചുകൊണ്ടു നിന്നു.

ആരും കാണാതെ അഞ്ച് ഉറുപ്പികയുടെ നോട്ടെടുത്ത് ഒഴുകുന്ന വെള്ളത്തിലേക്കു വലിച്ചെറിഞ്ഞു.

പിന്നെ അരിയുടെ കിഴിയും കൈയിൽ പിടിച്ചുകൊണ്ട് അകത്തേക്കു കടന്നു.












കുളത്തൂർ കൃഷ്ണൻ നായർ


# അന്തരം

അമ്പത്തിയഞ്ചിൻെറയതിരിൽ തൊഴിൽ തരും
വമ്പിനും വരവിനും പെൻഷൻ:
വൈകിയും വൈകാതെയും തൊഴിൽശാലയിൽ
വൈമനസ്യം ചുമന്നെത്തിയും, യാത്രയുടെ
വൈവശ്യമൊട്ടൊന്നിറക്കിയും, വാക്കിൻെറ
വൈഭവം വർണ്ണജാലങ്ങളായ് മാററിയും,
കർമ്മകാണ്ഡത്തിൽ വസന്താനുഭൂതിതൻ
ക്രമമാം നൂറിതൾ പൂക്കൾ വിടർത്തിയും,
വേനലിന്നൊടുവിൽ മഴയെന്നപോൽ കുളിരുന്ന
വേദനസുഖം കൈനിറച്ചേററുവാങ്ങിയും
വാണദിവസങ്ങൾ തൻ വർത്തമാനത്തിന്നു
വേണമിഹ ഭൂതകാലത്തിൻെറ പേരഹോ!
അമ്പത്തിയഞ്ചിൻെറയതിർ കടക്കുമ്പൊഴോ
അതിരെഴാ ടെൻഷനും പെൻഷൻ:
അലസമൊരു നിദ്രയിൽ മയങ്ങാതെ, യുണരുന്ന
പുലരിയുടെ കലവികൾ കാണാതെ, വെയിലിൻെറ
മൃദുതീക്ഷ്ണഭാവങ്ങളോരാതെ, കാററിൻെറ
കുളിരിന്നു പുൽകുവാൻ മേനി നൽകാതെയും
എത്രനാളെത്രനാൾ ജീവിതസുഖത്തിൻെറ
ഭദ്രതയൊരേ ലക്ഷ്യമാക്കി!
എത്ര മോഹങ്ങൾക്കു ചിറകു നൽകീടാതെ-
യുള്ളിലേ നീഡമുണ്ടാക്കി!

രമണീയമായ പകൽവേളയും, നക്ഷത്ര
രജനിയുടെ ചന്തവുമെനിക്കാസ്വദിക്കുവാൻ,
സമയത്തിനാൽ ബന്ധിതങ്ങളാം ചര്യകൾ-
ക്കിമവെട്ടുവാൻ, നിശ്വസിക്കാ, നിളയ്ക്കുവാൻ,
വെറുതേയിരിക്കാൻ, മയങ്ങാൻ, മനോജ്ഞമാം
വെളിയിലെയനേകതര ഹരിതങ്ങൾ കാണുവാൻ,
അറിവിൻെറ വ്യഥയുമൊട്ടനുഭൂതിയും നൽകു-
മക്ഷരങ്ങളിൽ നിന്നുമല്പമൊന്നകലുവാൻ
ഇനിയാണു നേരമെന്നോർത്ത ദിവസങ്ങൾ ത-
ന്നിതളെത്രയെന്നിൽ കൊഴിഞ്ഞു!
ഇരുളും, വെളിച്ചവും സമശോഭമാണിപ്പൊ-
ഴിരുളോ, വെളിച്ചമോ മുന്നിൽ?
ഇവിടെ വെയിൽ താഴുന്നു, മാനം വളർത്തിയൊരു
സവിതാവകന്നുപോകുന്നു.
എല്ലാ ദിനങ്ങളുമൊരേപോലെ; യക്കങ്ങ-
ളെല്ലാം ചുവന്നതാണിന്നെൻ കലണ്ടറിൽ!
ഒളിമങ്ങിയില്ലെന്ന്, ചുളി വീണതില്ലെന്ന്
കളിവാക്ക്;
ഇതു പ്രകൃതിതൻ നിത്യഹരിതാഭയെന്നുള്ള
കളവാക്ക്;
കലരും കറുപ്പിലൊരു വെണ്മതൻ കലവിയുടെ
കതിർപോലുമില്ലെന്നൊരൊളിവാക്ക്-
കുളിരും പദങ്ങളിൽ മുഴുകുമ്പൊഴും ഹൃത്തി-
ലെവിടെയോ നേർത്ത പരിതാപം!
ദിനകാന്തി പോയതു വരില്ലയിനി, യപരാഹ്ന-
നിനവിലും ചീർത്ത നിഴൽ രൂപം!
എൻ സൗഹൃദത്തിനു നാൾ കാത്തിരുന്നവർ,
എൻെറ സ്വരത്തിനു കാതോർത്തു നിന്നവർ,
എന്നന്തരംഗച്ചെരാതിൽ തെളിയുവാൻ
നിന്ന നാളത്തിന്നു സ്നേഹം പകർന്നവർ
ഒക്കെയകന്നുപോയ് തങ്ങൾ തൻ ജീവിത
വ്യഗ്രതകൾക്കു ദിനങ്ങൾ നൽകീടുവാൻ!
ഓർമ്മയുടെ കാളിന്ദിയൊഴുകുന്നു, തീരത്തെ-
യോരോ കടമ്പിനും പുളകം:
കണ്ണൻെറ തൃക്കൈവിരൽത്തുമ്പിലെസ്സർഗ്ഗ-
സംഗീതമായ് വേണു രാജിച്ച നാൾകളിൽ
എന്തായിരുന്നാദരം സഹഗോപരിൽ!
എന്തായിരുന്നു ലഹരിയാ ഗോക്കളിൽ!
സപ്തസ്വരാലാപമാധുര്യമിപ്പൊഴും
സുപ്തമായാത്മാവിലുണ്ടെന്നിരിക്കിലും
തുംഗമാ മാദേവഹസ്തം വെടിഞ്ഞൊരീ
മംഗളത്തിൻ നാദമാരുണർത്തീടുവാൻ!
സ്ഥാനം വളർത്തുന്നു മാനം; ഈ നാടിൻെറ
മാനം വളർത്തിയും നേരറിയുന്നു ഞാൻ:
ചൊല്ലെഴും കൃഷ്ണകരത്തിലോടക്കുഴൽ;
അല്ലായ്കിലോ പാഴ്മുളന്തണ്ടുമാത്രവും!


18 -ാം പേജിൽ നിന്നും തുടർച്ച


സമൃദ്ധമായ ഗതകാല സ്മൃതികളും ദരിദ്രമായ ആധുനിക യാഥാർത്ഥ്യങ്ങളുമുള്ള തൻെറ ജന്മനാട് ഒറീസ്സയെപ്പററി കവി പറയുന്നു. "എൻെറ ഗ്രാമവും ഗ്രാമത്തിനരികിലൂടെ ഒഴുകുന്ന ചിത്രോത്പലാ നദിയും എനിക്കെപ്പോഴും ഓർമ്മയുണ്ട്. എൻെറ രചനകളിലെല്ലാം അവയുടെ സാന്നിദ്ധ്യം പ്രകടമാണ്. ഒരെഴുത്തുകാരനെന്ന നിലയിൽ എപ്പോഴും ഞാനെൻെറ മാതൃഭൂമിയുമായി ബന്ധപ്പെട്ടുനില്ക്കുന്നു."

ബ്യൂറോക്രസിയുടെ ഉന്നതങ്ങളിൽ വിരാജിക്കുമ്പോഴും സാഹിത്യസൃഷ്ടി നടത്താൻ കഴിയുന്നതെങ്ങനെ എന്ന ചോദ്യത്തിന് അദ്ദേഹം നല്കുന്ന മറുപടി ഇതാണ്: "ഉദ്യോഗവും സാഹിത്യരചനയും ഞാൻ കൂട്ടിക്കലർത്തുന്നില്ല. ഔദ്യോഗിക ജീവിതവും സാഹിത്യ ജീവിതവും തമ്മിൽ സംഘർഷമുണ്ടാക്കാനും ശ്രമിക്കുന്നില്ല. ഉന്നതോദ്യോഗം വഹിക്കുന്നതു മോശമാണെന്ന ധാരണ എനിക്കില്ല. അതു സാഹിത്യസൃഷ്ടിക്കു തടസ്സമാകുന്നില്ലെന്നു മാത്രമല്ല, പലപ്പോഴും ഉപയോഗപ്രദമാകുന്നുമുണ്ട്. ഔദ്യോഗിക ജീവിതത്തിലെ അനുഭവങ്ങൾ പലതും ഞാൻ സാഹിത്യത്തിൽ ഫലപ്രദമായി ഉപയോഗിക്കുന്നുണ്ട്. സമയാഭാവം മാത്രമാണ് ഒരു തടസ്സമായി എനിക്കനുഭവപ്പെടുന്നത്. ഇപ്പോൾ എഴുതാനും വായിക്കാനും ലഭിക്കുന്ന സമയം തീരെ കുറവാണ്. എങ്കിലും ഞാൻ എഴുതാൻ സമയം കണ്ടെത്തുന്നുണ്ട്. അതിൻെറ അർത്ഥം മററാർക്കോ വേണ്ടി നീക്കിവച്ച സമയം ഞാൻ അപഹരിക്കുന്നു എന്നാണ്. എൻെറ കുഞ്ഞുങ്ങൾക്കും സഹധർമ്മിണിക്കും __ സുഹൃത്തുക്കൾക്കും വേണ്ടി മാററിവയ്ക്കേണ്ട സമയമാണതെന്നു വ്യക്തമാണല്ലോ."

# മലയാളിയും മലയാള സാഹിത്യവും



സി.ആർ. പ്രസാദ്

## ഒരു കാലഘട്ടത്തിലെ പ്രവൃത്തിയുടെ പൂർണ്ണത

### എം.എൻ. വിജയൻ

എല്ലാ കൃതികളും സാംസ്ക്കാരിക ശ്നങ്ങളെ തിരിച്ചറിയാനുള്ള യത്നങ്ങ ണ്. കേരളീയരുടെ പ്രശ്നങ്ങൾ എന്ന് ഒരു ഴുത്തുകാരൻ തിരിച്ചറിയുന്ന പ്രശ്നങ്ങൾ യാൾക്ക് കൈകാര്യം ചെയ്യാം. ഈ ശ്നങ്ങളെ നിങ്ങൾ തിരിച്ചറിഞ്ഞിട്ടുണ്ട്. തിൽ നിന്ന് ഇന്നും ഞങ്ങൾക്ക് മാററ മാന്നുമില്ല.



മൗലികതയ്ക്ക് ഒരുപാട് അർത്ഥതലങ്ങളുണ്ട്. സെൽഫ് നമ്മളിലേക്കുതന്നെ ഇൻജെക്ട് ചെയ്യുണ്ട് ഒരു അവസ്ഥയുണ്ട്. മൗലികതയെക്കുറിച്ച് ചിന്തിക്കുമ്പോൾ നമ്മുടെ geographical explosion ഒരു പ്രശ്നമാണ്.. We are basically more exploded community and basically exploded commodity also. നമുക്ക് നമ്മുടെ കാര്യങ്ങൾ നസ്സിലാക്കാൻ ഈ രീതിയേ പററൂ. കരളത്തനിമയെക്കുറിച്ചുള്ള വിലാപം കേരള ത്തിൽ നിന്ന് കുറേനാളത്തേക്ക് പുറത്തു പോയിട്ട് തിരികെ വരുന്നവരിലാണ്. പുറത്തു പോയവർക്കുവേണ്ടി അതിനെ അതേപടി സൂക്ഷിക്കേണ്ട ബാധ്യത നമുക്കില്ല. കേരള സംസ്ക്കാരം രക്ഷിക്കേണ്ട ബാധ്യത നമു ക്കില്ല. ഒരു കാലഘട്ടത്തിൽ നാം ചെയ്യുന്ന തിന്റെ സമഗ്രതയാണ് കേരള സംസ്ക്കാരം. കേരളീയത എന്നുപറയുന്നത് ഒരു കാലഘട്ട ത്തിന്റെ കൺസെപ്ഷനൽ മീനിംഗ് ആണ്. മുണ്ടും കേരളീയമല്ല, തെങ്ങ് കേരളീയമല്ല. നാം പലതും പുറത്തുനിന്നു സ്വീകരിച്ചിട്ടുണ്ട്.

പശ്ചിമഘട്ടങ്ങളെ കേറിയിറങ്ങി കേരളം ഉണ്ടായിരുന്നു എന്ന് ഒരിക്കൽ പറഞ്ഞു. ഇന്ന് അതിനെ തിരികെ പറയാൻ ശ്രമിക്കുകയാണ്. ഉണ്ടോ എന്ന് തമിഴൻ നമ്മോട് പറഞ്ഞാൽ നാം കേരളീയൻ ആയിത്തീരും. ദ്രാവിഡ മൂവ്മെൻറ് തമിഴകം എന്ന സങ്കല്പത്തിലേക്ക് ഒതുങ്ങിയപ്പോൾ പൊളിഞ്ഞത് ഓർമ്മിക്കുമല്ലോ.

യഥാർത്ഥ കവിത, യഥാർത്ഥ കവി, യഥാർത്ഥ സൗന്ദര്യവസ്തു അതിന്റെതന്നെ സൗന്ദര്യസിദ്ധാന്തം ഉണ്ടാക്കുന്നുണ്ട്. കേരളീയൻ അങ്ങനെയൊന്ന് ശ്രമിച്ചാൽ കേരളീയന്റേതായ സൗന്ദര്യസിദ്ധാന്തം ഉണ്ടാക്കാൻ കഴിയും.

ഇന്ത്യാക്കാർക്ക് കുറേ സൗന്ദര്യ സിദ്ധാന്തങ്ങൾ ഉണ്ടായിരുന്നു എന്നു പറയുന്നതാണ് ശരി. അതിനെ നാം ഭാരതീയ സിദ്ധാന്തം എന്നു പറയുന്നു. സിദ്ധാന്തത്തെ നിർണ്ണയിക്കുന്നത് കൃതികളാണ്.

കോളനിവല്ക്കരണം നേരത്തേ ഉണ്ടായിരുന്നു. ബ്രിട്ടീഷുകാർ ഇന്ത്യയിൽ വന്നപ്പോൾ നമ്മളെ പഠിപ്പിക്കുന്നു എന്ന വിചാരമുണ്ടായിരുന്നു. കോളനിവല്ക്കരണം കൂടുതൽ പർപസ്ഫുൾ ആയിട്ടും ഡിററർമിനൽ ആയിട്ടും ഇന്നു നടക്കുന്നുണ്ട് എന്നുമാത്രം.

ആധുനികതയെക്കുറിച്ചു പറയുമ്പോൾ അതിന്റെ പാശ്ചാത്യകാലവും നമ്മുടെ കാലവും തമ്മിലുള്ള വ്യത്യാസം അറിയണം. അവിടുന്നു സ്വീകരിക്കുന്ന പലതിനും ദോഷങ്ങളോടൊപ്പം ഗുണങ്ങളുമുണ്ട്. ഇൻഡസ്ട്രിയൽ റെവല്യൂഷന്റെ കാലത്ത് ഹാർഡിയുടെ നോവലിലുണ്ടായ പുക ഇവിടെ കാണില്ല. കാരണം പുകയെ കുറയ്ക്കാനുള്ള മാർഗ്ഗം അവർ തന്നെ കണ്ടെത്തിയതിനുശേഷമാണ് ഇവിടെ ഇൻഡസ്ട്രിയൽ റവല്യൂഷൻ ഉണ്ടായത്.

## ഭാഷ സ്വത്വത്തെ നിർണ്ണയിക്കുന്നു

### സച്ചിദാനന്ദൻ

കേരളീയത ബോധപൂർവ്വം സാഹിത്യത്തിൽ ആനയിക്കേണ്ട ഒരു ഗുണമാണെന്ന് എനിക്കഭിപ്രായമില്ല. മലയാളഭാഷയിൽ എഴുതുന്നതിലൂടെയാണ് പ്രാഥമികമായും ഒരാൾ മലയാള സാഹിത്യകാരനാകുന്നത്. 'മലയാളിയുടെ മൗലികത' എന്നെല്ലാമുള്ള പ്രയോഗങ്ങൾ നിർവ്വചനം ആവശ്യപ്പെടുന്നുണ്ട്. കേസരി ബാലകൃഷ്ണപിള്ളയെ വിശ്വസിക്കാമെങ്കിൽ മലയാളിയുടെ സ്വത്വംതന്നെ അന്തർദ്ദേശീയമാണ്. മലയാളിയിൽ മംഗോളിയനും പ്രോട്ടോ-ആസ്ട്രലോയ്ഡും നീഗ്രോയ്ഡും ആര്യനും ദ്രാവിഡനും എല്ലാമുണ്ട്. ഈ അംശങ്ങളെയെല്ലാം ഒന്നിച്ചു ചേർത്തുനിർത്തുന്ന ഘടകം മലയാളഭാഷ തന്നെയാണ് - സാഹിത്യത്തെക്കുറിച്ചാണ് പറയുന്നത്.



പിന്നെയുള്ളത് നമ്മുടെ ചരിത്രമാണ്-ഒരഞ്ഞൂറു വർഷത്തെ സാമൂഹ്യാനുഭവം. മൂന്നാമത്തേത് കേരളത്തിന്റെ പ്രകൃതിയും. ഇതിലേതിന്റെയെങ്കിലും മുദ്രയില്ലാത്ത രചനകൾ ഭാഷയിലുണ്ടെന്നു തോന്നുന്നില്ല. കേരളത്തിനും ഇന്ത്യയ്ക്കും പുറത്തുള്ള അനുഭവങ്ങൾ നമ്മുടെ എഴുത്തുകാർ ആവിഷ്ക്കരിച്ചിട്ടുണ്ടെങ്കിൽ അവ അത്രമേൽ മലയാളിയുടെ അനുഭവങ്ങളായി മാറിയിട്ടുള്ളതുകൊണ്ടാണ്. ഒരു മനുഷ്യാനുഭവത്തെ ഉത്തമമായ ഒരു ഭാഷാനുഭവമായി മാററാൻ എഴുത്തിന് കഴിഞ്ഞോ എന്നതു മാത്രമാണ് സാഹിത്യത്തിന്റെ യഥാർത്ഥ മാനദണ്ഡം. ആ യത്നത്തിൽ അയാൾ സ്വാഭാവികമായും ആർജ്ജിതവും പരമ്പരാഗതവുമായ സംസ്ക്കാരത്തെക്കൂടി ആവിഷ്ക്കരിച്ചു പോകുന്നു.

നാമാഗ്രഹിച്ചാലും ഇല്ലെങ്കിലും ഇന്ന് മാദ്ധ്യമങ്ങളിലൂടെ ഒരാഗോള സംസ്ക്കാരം രൂപപ്പെടുന്നുണ്ട്. സാർവ്വലൗകികമായ ഒരു സാഹിത്യം രൂപംകൊള്ളുന്നതായി ഗൊയ്ഥേയും കാൾമാർക്സും പോയ നൂററാണ്ടിൽത്തന്നെ കണ്ടെഴുതിയിരുന്നു. ഇന്ന് ആ രൂപീകരണ പ്രക്രിയയുടെ വേഗം വർദ്ധിച്ചിട്ടുണ്ട്. ഒപ്പംതന്നെ അതിനെതിരെ സ്വന്തം വംശസ്വത്വം ഉറക്കെ പ്രഖ്യാപിക്കുന്ന സാഹിത്യത്തിന്റെ മറെറാരു നീക്കവും ഉണ്ട്. ഏററവും പ്രാദേശികമായ സാഹിത്യം ഏററവും സാർവ്വലൗകികവുമാണെന്നതുകൊണ്ട് ഇവ തമ്മിൽ അടിസ്ഥാനപരമായ വൈരുദ്ധ്യമില്ലെന്നാണ് എന്റെ പക്ഷം. എല്ലാ ബാഹ്യസ്വാധീനത്തിൽനിന്നും മുക്തമായ "നൂറു ശതമാനം പരിശുദ്ധമായ" കേരളീയ/ഭാരതീയ സാഹിത്യങ്ങൾ ഇനി ഉണ്ടാകാനിടയില്ല.

സംസ്കൃത സാഹിത്യമീമാംസയുടെയും പാശ്ചാത്യ സാഹിത്യസിദ്ധാന്തങ്ങളുടെയും യാന്ത്രികമായ പ്രയോഗങ്ങളാണ് മിക്കവാറും നമ്മുടെ നിരൂപണത്തിലുണ്ടായിട്ടുള്ളത്-ഒററയ്ക്കൊററയ്ക്കും, കൂട്ടിച്ചേർത്തും. ഇത് നമ്മുടെ സാഹിത്യത്തിന്റെ സവിശേഷതകൾ കണ്ടെത്തുന്നതിൽ നിന്നു നമ്മെ തടഞ്ഞിട്ടുണ്ട്. നമ്മുടെതന്നെ സാഹിത്യ ചരിത്രത്തിന്റെ നിയമങ്ങളും പരികല്പനകളും കണ്ടെത്താതെ മലയാളത്തിലെ പഴയതും പുതിയതുമായ സാഹിത്യത്തെ നമുക്കു കണ്ടെത്താനാവില്ല. 'ക്ളാസ്സിക്കൽ', 'റൊമാൻറിക്', 'മോഡേൺ', 'പോസ്ററ് മോഡേൺ' തുടങ്ങിയ പാശ്ചാത്യ പരികല്പനകളിലൂടെയാണ് നാം നമ്മുടെ എഴുത്തുകാരെ മനസ്സിലാക്കാൻ ശ്രമിച്ചിട്ടുള്ളത്. കേരളത്തിന്റെ സാമൂഹ്യപരിണാമവും മലയാള ഭാഷയുടെ ഘടനകളും നമ്മുടെ സാഹിത്യ ചരിത്രത്തിന്റെ സവിശേഷമായ ഇടർച്ചകളും തുടർച്ചകളുമായി ബന്ധപ്പെടുത്തി നമ്മുടെ സാഹിത്യസൃഷ്ടികളെ സമീപിച്ചാൽ ഫലം വിപ്ളവകരമായിരിക്കും. പാശ്ചാത്യ റൊമാൻറിസിസ സങ്കല്പത്തിലൂടെ മാത്രം ആശാനെയോ പാശ്ചാത്യ ആധുനികതാലക്ഷണങ്ങളിലൂടെ മാത്രം അയ്യപ്പപ്പണിക്കരെയോ നമുക്കു മനസ്സിലാക്കാനാവില്ല. 'ഖസാക്കും', 'മയ്യഴി'യും, 'സ്മാരകശില'കളും പാശ്ചാത്യ-ആധുനിക നോവലുകളുമല്ല.

ബൗദ്ധികമായ കോളനിവല്ക്കരണം സാഹിത്യരംഗത്തെ മാത്രം പ്രശ്നമല്ല. ചിന്താരംഗത്തു മുഴുവനുമുണ്ടത്. സാംസ്ക്കാരിക രംഗത്തെ ക്രമേണ സാമ്രാജ്യത്വം കീഴ്പ്പെടുത്തുകയാണ്. ഇതിനെ പാശ്ചാത്യ-പൗരസ്ത്യ ദ്വന്ദ്വങ്ങളിലേക്ക് ലളിതവല്ക്കരിക്കുന്നതിന് ഞാനെതിരാണെന്നുകൂടി പറയട്ടെ. അത് മത പുനരുത്ഥാനവാദികളുടെ ലോജിക്കാണ്. സാംസ്ക്കാരിക ജനാധിപത്യവും സാംസ്ക്കാരിക സാമ്രാജ്യത്വവും തമ്മിലാണ് ഏററുമുട്ടൽ. പടിഞ്ഞാറുനിന്ന് നാമെന്തു സ്വീകരിക്കണമെന്ന് നാമാണു തീരുമാനിക്കേണ്ടത് എന്നർത്ഥം. എന്നാൽ ഇന്ന് നമ്മുടെ മേൽ കമ്മ്യൂണിസ്ററു വിരോധം മുതൽ റാപ് മ്യൂസിക് വരെയുള്ള സംഗതികൾ മാദ്ധ്യമങ്ങളിലൂടെ അടിച്ചേല്പിക്കപ്പെടുകയാണ്.

മലയാളത്തിലെ ആധുനികതയുടെ പ്രധാന ധർമ്മം, യഥാസ്ഥിതികമായ സാഹിത്യ-ഭാഷാ സങ്കല്പങ്ങളിൽനിന്നുള്ള മോചനമായിരുന്നു. ഒരു വിച്ഛേദമെന്ന നിലയിൽ അതിന് ഒരു തീവ്ര സ്വഭാവമുണ്ടായിരുന്നു; ഇതു സ്വാഭാവികവും അനിവാര്യവുമാണ്. ഇന്നത്തെ എഴുത്തുകാർ അറുപതിനുമുമ്പുള്ളവരേക്കാൾ എത്രയോ സ്വതന്ത്രരാണ്. ഇത് വലിയ വിലകൊടുത്തു നേടിയ സ്വാതന്ത്ര്യമാണ്. രൂപങ്ങളെ സംബന്ധിച്ച ശീലങ്ങളുടെയും ചിട്ടകളുടെയും ദുർഭരണം അവസാനിച്ചിരിക്കുന്നു. പഴയതും പുതിയതുമെല്ലാം ഇന്ന് എഴുത്തുകാർക്ക് മുന്നിലുണ്ട്. ജനാധിപത്യം അതിന്റെ ഉത്തരവാദിത്തവും കൊണ്ടുവരുന്നു. ഇത് പുതിയ എഴുത്തുകാരും തിരിച്ചറിയണം.

ശുദ്ധമായ അസംബന്ധമാണിത്. 'ആധുനിക' ഘട്ടത്തിലെ നല്ല രചനകളെക്കുറിച്ചൊന്നും ഇതു പറയാനാവില്ല. ആധുനികത 'അപചയിച്ചി'ട്ടുമില്ല. അതു സൃഷ്ടിച്ച ഭാവുകത്വവും ഭാഷാ സംസ്ക്കാരവും നമ്മുടെ പാരമ്പര്യത്തിൽ അലിഞ്ഞുചേരുകയാണുണ്ടായത്. ഏതു പ്രസ്ഥാനവും വിച്ഛേദഘട്ടത്തിൽ തീക്ഷ്ണവും പിന്നെ സ്വാഭാവികവുമാകുന്നു. അതാണിവിടെയും സംഭവിച്ചത്.

ലോകത്തിൽ മൂലധനത്തിന്റെ വരവോടെ തന്നെ സാഹിത്യത്തെ സ്വകാര്യസ്വത്തായി കാണുന്ന പ്രവണതയും വന്നു. പ്രകാശിപ്പിക്കപ്പെട്ടുകഴിഞ്ഞാൽ പുസ്തകവും ഒരു ചരക്കായി കഴിഞ്ഞു. പുസ്തകമെന്ന നിലയിൽ പിന്നെ അതിനെ ഭരിക്കുന്നത് കമ്പോള നിയമങ്ങളാണ്. അപ്പോൾ ഉള്ളിനേക്കാൾ പുറം പ്രധാനമാകുന്നു; ഗുണത്തേക്കാൾ പരസ്യം പ്രധാനമാകുന്നു. വായനക്കാരൻ ഉപഭോക്താവാകുന്നു. വായനക്കാർക്ക് പരസ്യത്തിനപ്പുറം കാണാൻ കഴിയണം. വിക്രം സേത്തിന് കിട്ടിയത്ര പരസ്യം അടുത്ത് ഒരു ഇന്ത്യൻ സാഹിത്യകാരനും കിട്ടിയിട്ടില്ല. കുറച്ചുകാലം വായനക്കാരെ കബളിപ്പിക്കാൻ ഈ "പരസ്യങ്ങൾ"ക്ക് കഴിഞ്ഞു. പല നിരൂപകരും "പരസ്യമെഴുത്തുകാർ" മാത്രമാണെന്നും അവരെ ഒരു കമ്പനിക്ക് വാടകയ്ക്കെടുക്കാൻ പ്രയാസമില്ലെന്നും അതു തെളിയിച്ചു. എന്നാൽ വായനക്കാർ പുസ്തകം വാങ്ങി വായിച്ചുതുടങ്ങിയതോടെ കള്ളി പൊളിയുകയും ചെയ്തു. വായനക്കാരിലുള്ള വിശ്വാസം എനിക്കു നഷ്ടപ്പെട്ടിട്ടില്ല. അവർ പരസ്യം കണ്ടു പുസ്തകം വാങ്ങിയാൽത്തന്നെ (കമ്പോളത്തിന് അതുമതി) വായിക്കുമ്പോൾ കാര്യമറിയും.

'ജാതകം' 'ശാന്ത'യെപ്പോലെ ഒരു നല്ല കൃതിയല്ല. 'ഗുരുസാഗരം' 'ഖസാക്കിന്റെ ഇതിഹാസം' പോലെ മലയാളനോവലിൽ ഒരു വിച്ഛേദം ബാധിച്ച കൃതിയുമല്ല. 'ഖസാക്കെ'ഴുതിയ വിജയനെയും 'ശാന്ത'യെഴുതിയ കടമ്മനിട്ടയെയുമാണ് എനിക്കിഷ്ടം. തീർച്ചയായും മതപുനരുത്ഥാന പ്രത്യയശാസ്ത്രത്തെ 'ജാതക'വും 'ഗുരുസാഗര'വും സഹായിച്ചേക്കാം. എല്ലാ പൊട്ട സാഹിത്യവും ഫാസിസത്തെ സേവിക്കുന്നു എന്ന് ദീർഘകാലാടിസ്ഥാനത്തിൽ പറയാം.

പാശ്ചാത്യദേശത്ത് ഭാഷാപഠനത്തിലുണ്ടായ സമീപകാല പരിശ്രമങ്ങളിൽ രണ്ടംശങ്ങളുണ്ട്. ഒരംശം ആഗോളതലത്തിൽ തന്നെയുള്ള പുതിയ കണ്ടെത്തലുകളും തിരിച്ചറിവുകളുമാണ്. പടിഞ്ഞാറുണ്ടായി എന്നതുകൊണ്ടുമാത്രം നാം ഗുരുത്വാകർഷണ്ടംബലതന്ത്രത്തെ തള്ളിപ്പറയാനാകാത്തതുപോലെ, ഭാഷയുടെ ചിഹ്നവൃത്തിയെയും അർത്ഥോത്പാദനത്തെയും മററും കുറിച്ചുള്ള നവസിദ്ധാന്ത

### ചോദ്യങ്ങൾ

മലയാള സാഹിത്യത്തിൽ കേരളീയ സാമൂഹിക സാംസ്കാരിക രാഷ്ട്രീയ വൈയക്തിക പ്രശ്നങ്ങൾ ബലവത്തായിരിക്കേണ്ടേ? മലയാളിയുടെ മൗലികത മലയാള സാഹിത്യത്തിൽനിന്നും അപ്രത്യക്ഷമാകുന്നുണ്ടോ?

തീർത്തും ഭാരതീയമോ കേരളീയമോ ആയ സാഹിത്യ പ്രസ്ഥാനങ്ങൾക്ക് സാധ്യതയില്ലേ?

അങ്ങനെയുള്ള സാഹിത്യത്തെ അടുത്തറിയാൻ നമ്മുടേതായ ഒരു സൗന്ദര്യ സിദ്ധാന്തത്തിനു പ്രസക്തിയുണ്ടോ?

ബൗദ്ധികമായ കോളനിവൽക്കരണം ഇന്നു നിലനില്ക്കുന്നു എന്നു പറയാൻ കഴിയില്ലേ?

തന്റേതായ കർമ്മം ചെയ്തൊഴിഞ്ഞതാണ് മലയാളത്തിലെ ആധുനികത എന്നു പറഞ്ഞാൽ എത്രത്തോളം ശരിയാണ്?

കുറെ വാക്കുകളുടെ പ്രദർശനശാലയായിരുന്നു ആധുനിക സാഹിത്യം. അത് എല്ലാത്തിനെയും തലകീഴായി കാണുന്നു. ഇതാണ് ആധുനികതയുടെ അപചയത്തിനു കാരണം. ഇതിനോടുള്ള പ്രതികരണം?

കമ്പോള സംസ്കാരം സാഹിത്യാഭിരുചിയെ വളരെയധികം ബാധിച്ചിരിക്കുന്നു. കൃതിയിലൂടെ എഴുത്തുകാരനിലെത്താതെ എഴുത്തുകാരനിലൂടെ കൃതിയിലെത്തുകയാണ് ഇന്ന്. സൃഷ്ടിയുടെ പേര് ചെറിയ അക്ഷരങ്ങളിലും എഴുത്തുകാരന്റെ പേര് വലിയ അക്ഷരങ്ങളിലും നിരത്തുന്നത് ഈ പ്രവണതയ്ക്ക് ഒരു ചെറിയ ഉദാഹരണമാണ്. ഉത്തമ സാഹിത്യാസ്വാദനത്തെ ഇത് എങ്ങനെ ബാധിക്കും?

ഒ.വി. വിജയന്റെ ഗുരുസാഗരം, കടമ്മനിട്ടയുടെ ജാതകം തുടങ്ങിയ രചനകൾ ഫാസിസ്ററുകളുടെ വിരുദ്ധപാരായണത്തിനു സാദ്ധ്യതയുള്ളതല്ലേ?

പാശ്ചാത്യ സൗന്ദര്യ സിദ്ധാന്തങ്ങളുടെ വികാസത്തിന് ഭാഷാശാസ്ത്രത്തിന്റെ വളർച്ച വളരെയധികം സഹായിച്ചിട്ടുണ്ട്. നമ്മുടെ രചനകളെ വിലയിരുത്താൻ ഈ സിദ്ധാന്തങ്ങൾ എത്രമാത്രം ഉപകരിക്കും? അതും മലയാള ഭാഷാപഠന രംഗത്ത് വലിയ വികാസം സംഭവിക്കാത്ത സാഹചര്യത്തിൽ?

ഭയങ്കരമായ വിരസതയിൽനിന്നു രക്ഷപ്പെടാൻവേണ്ടിയാണ് ദൈവം മനുഷ്യനെ സൃഷ്ടിച്ചതെന്ന കിക്ക്ഗോറിന്റെ നിഗമനത്തെ ചൂണ്ടിക്കാട്ടി മുഷിപ്പിൽനിന്നുള്ള രക്ഷപ്പെടലാണ് സർഗ്ഗാത്മകസൃഷ്ടി എന്നു വാദിച്ചാൽ അതെത്രമാത്രം ശരിയാവും?

മതമൗലികവാദത്തിന്റെയും വിഘടനവാദത്തിന്റെയും ഭീതിയിലാണ് നാം. ഇത്തരം ഘട്ടങ്ങളിൽ ഉണർന്നു പ്രവർത്തിക്കേണ്ട സർഗ്ഗാത്മക പ്രതിഭകൾ പാശ്ചാത്യലോകത്തെ ചലനങ്ങൾ ഒപ്പിയെടുക്കുന്ന സീസ്മോഗ്രാഫുകൾ മാത്രമായിത്തീരുന്നത് ഒരുതരത്തിലുള്ള രാജ്യദ്രോഹമല്ലേ?



ആഷാമേനോൻ

*തളിർത്തു നില്ക്കുന്ന പൂവ്*
*ഒരു ഇല്ലായ്മയല്ല,*
*തളിർത്തു വന്ന*
*സ്വപ്നംപോലും ഒരു*
*ഇല്ലായ്മയല്ല. പക്ഷേ, പൂവ്*
*ഫലത്തിലേക്കും സ്നേഹം*
*നിർമ്മമത്വത്തിലേക്കും സ്വപ്നം*
*ശൂന്യതയിലേക്കും മാറുമ്പോൾ*
*നമുക്ക് പരിഭവങ്ങളരുത്.*

# കലയും ധർമ്മകാര്യവും

സ്വരവ്യഞ്ജനങ്ങൾക്കും ഗുരുലഘുക്കൾക്കും വ്യാകരണക്രമങ്ങൾക്കുമപ്പുറം സംവേദനത്തിന്റെ മറ്റൊരു തലമുണ്ട്. ഇതിനെ നാം കലയുടെ അന്തസ്സത്ത എന്നു വിവക്ഷിക്കാറുണ്ട്. ഒരു പൂവിന്റെ സത്തയെ അതിന്റെ വടിവിൽനിന്ന് വിടർത്താവതല്ല; പൂവിന്റെ സുഗന്ധം മാത്രമാണ് അതിന്റെ സത്തയെന്ന്. നമുക്ക് ശഠിക്കാൻ വയ്യല്ലോ. അതിന്റെ ആകൃതിയും മൃദുലതയും ഒരിക്കലും പുറമേക്കു പ്രകടമാവാത്ത പരിമളവും കൂടിച്ചേർന്നതാണ് പൂവിന്റെ സത്ത. ഭൂമിയുടെ ആഴത്തിൽ പുതഞ്ഞുകിടക്കുന്ന വേരുകളുംകൂടി അതിന്റെ ഉരുവത്തിൽ എങ്ങനെയോ വിലയിച്ചു കിടപ്പുണ്ട്. വേരുകളുടെ അറ്റത്തുള്ള നനവ്, നാം ഇതളുകളിൽ തിരിച്ചറിയാറുണ്ട്. ഇതിന് സമം സ്വരങ്ങളും ബിംബങ്ങളും വ്യാകരണങ്ങളും (വ്യാകരണ ലംഘനങ്ങളും) ഒരു കലാസൃഷ്ടിയിൽ പ്രധാനമാണ്. രൂപാത്മകമായ പ്രാകാരത്തിനുള്ളിൽ നിഹിതമായ സത്തയും കൂടിച്ചേരുമ്പോഴേ ഒരു കലാസൃഷ്ടിയിലെ ശ്രുതിസാന്നിദ്ധ്യങ്ങൾ നാം ഗ്രഹിക്കുന്നുള്ളൂ. മനുഷ്യന് അവന്റെ അവസ്ഥയെക്കുറിച്ച് പുതിയ പരിപ്രേക്ഷ്യം സമ്മാനിക്കുക ഇത്തരം ശ്രുതിസാന്നിദ്ധ്യങ്ങളാണ്. പൂവും കലാസൃഷ്ടിയും തമ്മിലുള്ള സാജാത്യം, എത്ര കാവ്യാത്മകമെങ്കിലും, അല്പം ഉപേക്ഷകളോടെയല്ലാതെ നമുക്ക് സ്വീകരിച്ചുകൂടാ. നൈസർഗ്ഗികം എന്ന ഒരൊറ്റ തന്തുവിൽ ഊന്നുമ്പോഴും പ്രകൃതിയിൽ തളിരിടുന്ന അദ്ഭുതങ്ങൾക്ക് സമാനങ്ങളല്ല, ജീവിതത്തിൽ തളിരിടുന്ന കലാവിഷ്കാരങ്ങൾ. വേദനയും രതിയും രോഷവും ഉൾപ്പെടെയുള്ള എത്രയോ അനുഭവങ്ങൾ അബോധപരമായി അവയെ പരുവപ്പെടുത്തുന്നുണ്ട്. പ്രകൃതിയിൽ സൗന്ദര്യത്തിന്റെ ആവിഷ്കാരങ്ങളേയുള്ളൂ; കണ്ണീരിന്റെ ആവിഷ്കാരങ്ങളില്ല. അതിന് മനുഷ്യമനസ്സ് കൂടിയേ കഴിയൂ. സൗന്ദര്യത്തിൽനിന്ന് ധാർമ്മികതയിലേക്കു പ്രവേശിക്കുന്നത് ഈ പശ്ചാത്തലത്തിലാണ്. പർവതശൃംഗങ്ങളിൽ മഞ്ഞുപൊഴിയുന്നതു കാണുമ്പോഴോ ചക്രവാളങ്ങളിൽ മഴവില്ല് വിരിയുന്നതു കാണുമ്പോഴോ അതിന്റെ ധാർമ്മിക പ്രസക്തിയെക്കുറിച്ച് നാം ഓർക്കാറില്ല. അത്തരം പ്രതിഭാസങ്ങളിൽ പഞ്ചഭൂതങ്ങളുടെ പ്രതിപ്രവർത്തനം മാത്രമേ സംഭവിക്കുന്നുള്ളൂ. മനസ്സ് എന്ന ഘടകം അവയിൽ കടന്നുവരുന്നില്ലല്ലോ, ദ്രഷ്ടാവ് എന്ന നിലയ്ക്കല്ലാതെ. കാണാൻ ആരുംതന്നെ ഈ ഭൂതലത്തിൽ ഇല്ലാതിരുന്നപ്പോഴും അത്തരം സൗന്ദര്യങ്ങൾ അങ്ങനെ വിരിഞ്ഞിരിക്കണം.

കലയുടെ ധാർമ്മികതയെക്കുറിച്ച് കൃത്യമായ തീർപ്പുകൾ സ്വരൂപിക്കാൻ പ്രയാസമാണ്. ധർമ്മത്തിന്റെ പഥം ഏറ്റവും നിഗൂഢമാണെന്നു നമുക്കു പറഞ്ഞുതന്നത് ഇതിഹാസകാരനാണ്. ഭാഷയുടെ സാമൂഹികധർമ്മത്തിൽനിന്ന് എത്രയോ വിഭിന്നമാണ് കലയുടെ സാമൂഹിക ധർമ്മം. ആംഗ്യഭാഷ (Sign Language) തൊട്ട് മനുഷ്യൻ അവലംബിച്ചു പോന്ന വിനിമയോപാധികളിൽനിന്ന് എത്രയോ സൂക്ഷ്മവും സങ്കീർണ്ണവുമാണ് ഇന്ന് ഭാഷയുടെ മണ്ഡലം. അത് കൂടുതൽ സ്വകാര്യബിംബങ്ങൾ ആർജ്ജിച്ചു വരികയാണ്. ഈ സ്വകാര്യബിംബങ്ങൾ മനുഷ്യമനസ്സിൽ നിക്ഷിപ്തമായ ആദിരൂപങ്ങളിൽനിന്ന് ഉറവെടുത്തവയാണ്, വാസ്തവം. പക്ഷേ, അതിന്റെ ഉറവെടുക്കലിൽ സംവേദനത്തിന്റെ വ്യത്യസ്തമായ അർത്ഥതലങ്ങൾ തെളിഞ്ഞുവന്നു. എല്ലാം വെളിപ്പെടുത്തുന്നതല്ല കല എന്നുള്ള നിർവ്വചനം ഓർമ്മിക്കുക. മാർക്കസ് ഒറേലിയസിന്റെ ഒരു വാചകം ഇവിടെ നമുക്ക് ശാസനയായി സ്വീകരിക്കാവുന്നതാണ്, സ്വകാര്യബിംബങ്ങളെക്കുറിച്ച് ഓർക്കുമ്പോൾ. 'സ്വകാര്യമായതെന്തും ഒരർത്ഥത്തിൽ അധാർമ്മികമാണ്; പക്ഷേ, അതിന്റെ സാർവലൗകികമായൊരു തലത്തിൽ വിന്യസിക്കുമ്പോഴാവട്ടെ, ആ അധാർമ്മികത്വം കറയറ്റ ധാർമ്മികതയായി മാറുന്നു.' ഒന്നും സംഭവിപ്പിക്കാൻ വേണ്ടിയല്ല തന്റെ കവിതയെന്ന് നിഷ്കളങ്കം പ്രഖ്യാപിച്ചത് ആർച്ചിബാൾഡ് മക്‌ലിഷാണ്. 'ആയിരിക്കുക' എന്നത് മാത്രമാണ് കവിതയെക്കുറിച്ച് തനിക്കുള്ള ഉൽക്കണ്ഠ. പദങ്ങൾക്കപ്പുറമുള്ള ഒരു കേവലാനുഭൂതിയിലേക്ക് നമ്മെ കൊണ്ടുചെല്ലുന്നു, മക്‌ലിഷിന്റെ വരികൾ. കാലത്തിലേക്ക് ചിറകടിച്ചുയരുന്ന വിഹംഗങ്ങളുടെ ശ്രുതികൾ നാമതിൽ കേൾക്കുന്നു. കല സംഭവിപ്പിക്കേണ്ടത് എന്താണ്, യഥാർത്ഥത്തിൽ? കലയ്ക്ക് ചൈതന്യമെന്ന അർത്ഥകല്പന നല്കുകയാണെങ്കിൽ, അതിന്റെ 'സംഭവ'ത്തോടെ ആ ഉദ്ദേശ്യം നിർവ്വഹിക്കപ്പെട്ടുകഴിഞ്ഞു. പിന്നീടുള്ളത് ഭവിഷ്യത്തുകളാണ്. അതാവട്ടെ, ഒരിക്കലും പൂർവനിശ്ചിതമല്ലതാനും. ഒരു മികച്ച കലാസൃഷ്ടി മാനവരാശിയിൽ എന്തെന്തു മാറ്റങ്ങളാണ് ഉളവാക്കുകയെന്ന് ആ സ്രഷ്ടാവിനുകൂടി ഗണിക്കാൻ വയ്യ. ഈ അപ്രവചനീയതയുടെ അംശമാണ് ശുദ്ധകലയെ സോദ്ദേശ്യകലയിൽനിന്നും ഉയർത്തുന്നത്. എന്തുകൊണ്ട് സോദ്ദേശ്യകലയ്ക്ക് ഇവ്വിധം മാറ്റു കുറയുന്നു എന്നതിന് ദൈവശാസ്ത്രപരമായ (Theological) ഒരുത്തരമുണ്ട്. ഈ പ്രപഞ്ചത്തിന്റെ ഉരുവാകലിൽ, ഈ ഗ്രഹത്തെ സംബന്ധിച്ചാവട്ടെ, ഈ ജനതയെ സംബന്ധിച്ചാവട്ടെ, നിയാമകമായ പങ്ക് തനിക്കുണ്ടെന്ന വിശ്വാസത്തിൽനിന്ന് ആരംഭിക്കുമ്പോൾ എന്തൊക്കെയോ പാളിപ്പോവുന്നു. മറിച്ച്, ശുദ്ധകലയിൽ സ്വധർമ്മാചരണത്തിന്റെ സ്ഥൈര്യം മാത്രമാണുള്ളത്. കല ആത്മധ്യാനത്തിന്റെ സീമയിലെത്തുന്നത് ഇപ്പോഴാണ്. സ്വകാര്യദുഃഖങ്ങളിൽനിന്ന് ആരംഭിക്കുന്ന അത്, പതുക്കെപ്പതുക്കെ, വിസ്തൃതമായ ഒരു സ്ഥായിയിലേക്ക് ആവാസം മാറുന്നു. തന്നെ ബദ്ധനാക്കുന്ന അനുഭവത്തിൽ ഒരേസമയം ആഴ്ന്നിറങ്ങാനും ഒട്ടൊക്കെ നിർമ്മമനായി അതിനെ വിലയിരുത്താനും ഒരു കലാകാരനു കഴിയുക, ഈ ശുദ്ധമായ അവസ്ഥയിലാണ്. തീക്ഷ്ണതയുള്ള ഒരു എഴുത്തുകാരൻ ഒരിക്കലും തന്റെ പ്രമേയം തിരഞ്ഞെടുക്കുന്നില്ല; അത് അവനായി തിരഞ്ഞെടുക്കപ്പെട്ടുകഴിഞ്ഞിരിക്കുന്നു, അവനെ നിശിതമായി മുറിവേല്പിച്ച അനുഭവഘടനയിലൂടെ. തന്റെ മുറിവുകളിൽനിന്ന് അപാരമായ തച്ചുകൾ തീർത്ത കാഫ്കയുടെ വാക്കുകളാണിത്. കാഫ്കയ്ക്ക് ഒരിക്കലും ഒരു സോർബയെ സൃഷ്ടിക്കാൻ കഴിയില്ലായിരുന്നു; കസൻദ് സാക്കീസിന് ഒരിക്കലും ഒരു ജോസഫ്.കെ.യെ സൃഷ്ടിക്കാൻ കഴിയാത്തതുപോലെ. തങ്ങളുടെ അനുഭവത്തെ കഠിനമായ ഒരു അഗ്നിഹോത്രമാക്കിത്തീർക്കുകയാണ്, അധൃഷ്യരായ കലാകാരന്മാർ ഏവരും ചെയ്തിട്ടുള്ളത്. അനായാസമായ രചനയ്ക്കു പിറകിൽപ്പോലും എത്രയോ അറിയപ്പെടാത്ത ആയാസമുണ്ടാവും. അത് അവരുടെ ആയോധനത്തിന്റെ മാർഗ്ഗമായിരുന്നു; സാക്ഷാൽക്കാരത്തിന്റെ മാർഗ്ഗമായിരുന്നു. അത്തരം രചനയിലൂടെ മാത്രമേ അവർക്ക് ഒരു അതിലംഘനം സാധ്യമാവുകയുള്ളൂ. കലയുടെ അനിവാര്യത എന്ന് നാമതിനെ വിളിക്കുന്നു (Inevitability of Art). ഈ അനിവാര്യത സ്ഫുരിക്കുന്ന കലാസൃഷ്ടികൾ മനുഷ്യവ്യൂഹത്തിന് എന്നും വഴിവിളക്കായിത്തീരുന്നു. ലോകത്തിലെ ഏത് ക്ളാസ്സിക് പരിശോധിച്ചാലും കാണാം, അതിനു പിറകിൽ ഏറ്റം സ്വകാര്യവും തീവ്രവുമായ അഭിനിവേശങ്ങൾ പ്രവർത്തിച്ചതായും, അവയ്ക്ക് ഭാവാന്തരം കൈവന്നതായും. ഡാവിഞ്ചിയുടെ 'മോണോലിസ'യ്ക്കു പിറകിൽ, ഒരു വൈകാരികബന്ധം നിലവിലുണ്ടായിരുന്നതായി വായിച്ചിട്ടുണ്ട്. ആ ചിത്രത്തെ ഇത്രയേറെ വശ്യമാക്കിത്തീർത്ത ഒരു ഘടകം ഡാവിഞ്ചിക്ക്, അതിന്റെ മാതൃകയെന്നു ധരിക്കാവുന്ന സ്ത്രീയുമായുള്ള രാഗദ്വേഷഭരിതമായ ചാർച്ചയാണ്. വേദനയാണോ ആഹ്ളാദമാണോ എന്ന് വ്യവച്ഛേദിക്കാൻ വയ്യാത്ത ആ ഭാവത്തിൽ നവോത്ഥാനകാലഘട്ടത്തിലെ യോഗാത്മകത നിഴലിക്കുന്നെന്ന് സാർത്ര് എഴുതി. അതല്ല, പ്രധാനം. ഒരു ശ്രേഷ്ഠമായ കൃതിയിൽ അക്കാലത്തെ സാമൂഹിക യാഥാർത്ഥ്യങ്ങൾ പലതും പ്രതിഫലിച്ചേക്കാം. ആ പ്രതിഫലനത്തിന്റെ അടിസ്ഥാനത്തിലല്ല, അതിന്റെ ശ്രേഷ്ഠതയെന്നു മാത്രം. യാഥാർത്ഥ്യം മാത്രമായി ഒരു കലാസൃഷ്ടി പിറവിയെടുക്കുകയില്ല. മണ്ണു മാത്രമായി ഒരു ശില്പം ഉരുവാകാത്തതുപോലെ. സ്വപ്നത്തിന്റെ ജലാംശം കൂടിച്ചേരുമ്പോഴേ, അതിന് ജീവൻ കൈവരികയുള്ളൂ. ഒരു പുരുഷന് സ്ത്രീയോടുള്ള ചാർച്ചയിൽനിന്ന് ഇത്രയും ആഴമേറിയൊരു കലാസൃഷ്ടി രൂപംകൊണ്ടുവെന്നതാണു പ്രധാനം. മോണോലിസയ്ക്ക് ചായക്കൂട്ട് ചേർക്കുമ്പോൾ, ഡാവിഞ്ചി ഓർത്തിരിക്കാനിടയില്ല വരുംകാലങ്ങളിൽ ഈ ചിത്രം മനുഷ്യരിൽ എന്തെന്തു പ്രതികരണങ്ങളാണുളവാക്കുകയെന്ന്. പക്ഷേ, അഞ്ചുനൂറാണ്ടു കഴിഞ്ഞും ചിത്രരചനയിൽ ഏർപ്പെടുന്നവരും സഹൃദയരും അതിന്റെ നിഗൂഢതയ്ക്കു മുന്നിൽ വിനീതരാവുന്നു: കലാസൃഷ്ടിയിൽനിന്ന് സമൂഹത്തിലേക്ക് സംക്രമിക്കേണ്ട അധ്യയനത്തിന്റെ ഒരു സൂചന ഇവിടെയുണ്ട്.

●

കലാകാരന്റെ ധാർമ്മികതയും കലാസൃഷ്ടിയുടെ ധാർമ്മികതയും തമ്മിലുള്ള അന്തരം, ലോക ക്ളാസ്സിക്കുകളുടെ ചരിത്രത്തിൽ, നമ്മെ എപ്പോഴും അമ്പരപ്പിക്കുന്ന ഒന്നാണ്. മനുഷ്യരാശിയുടെ പൈതൃകത്തിൽ ഏറ്റവും സാരവത്തായ കൃതികളുടെ രചയിതാക്കൾ പലരും, നമ്മെ വ്യാകുലപ്പെടുത്തും വിധം അധാർമ്മികരായിരുന്നു. അവരുടെ കൃതികളിലാവട്ടെ, ധാർമ്മികതയുടെ സന്തുലനം ആശാവഹമാംവിധം പരിപാലിക്കപ്പെട്ടതായും നാം കാണുന്നു. മോപ്പസാങ്ങിന്റെ കഥകൾ, ബോദ്‌ലയറിന്റെ കവിതകൾ, ഹ്യൂഗോവിന്റെയും ദസ്തയെവ്സ്കിയുടെയും [illegible]യുടെയും നോവലുകൾ—ശക്തമായൊരു ധാർമ്മികസാരം അന്തർവഹിക്കുന്നവയാണ് ഈ രചനകളോരോന്നും. അവരുടെ ജീവിതത്തിൽ ഒരിക്കലും സാദ്ധ്യമല്ലാതിരുന്ന ശിക്ഷണങ്ങളും ആയാസങ്ങളെയും തള്ളിപ്പറയാനാവില്ല. മറ്റൊരംശം പാശ്ചാത്യസന്ദർഭത്തിൽ മാത്രം പ്രസക്തിയുള്ളതാണ്; പലപ്പോഴും ക്രിസ്തീയ പരമ്പര്യവുമായും പാശ്ചാത്യ തത്ത്വചിന്തയിലെ സവിശേഷ പ്രതിസന്ധികളുമായും ബന്ധമുള്ളത്. ഈ തിരിച്ചറിവോടെ ഉപയോഗിച്ചാൽ ശാസ്ത്രവിജ്ഞാനങ്ങളെയെന്നപോലെ ഭാഷാശാസ്ത്ര വിജ്ഞാനങ്ങളെയും നമുക്ക് സ്വാംശീകരിച്ച് പ്രയോജനപ്പെടുത്താനാവും. നമ്മുടെ ലക്ഷ്യമെന്ത് എന്നതുകൂടിയാണ് അതിന്റെ ധാർമ്മികത തീരുമാനിക്കുക. കാണേം ബലതന്ത്രമുപയോഗിച്ച് കിഴക്കൻ ആത്മീയ പ്രത്യയശാസ്ത്രത്തെ (താവോ, ഓങ്കാരം, മറ്റെന്തെല്ലാം?) പുനരുദ്ധരിക്കാൻ ശ്രമിക്കുന്നവരും ഉള്ളതുകൊണ്ടാണ് ഇതുപറയേണ്ടിവരുന്നത്. 'അപനിർമ്മാണ'വും മറ്റും ഇരുതലയും കൂർത്ത ആയുധങ്ങളാണ്; സൂക്ഷിച്ചുപയോഗിക്കണം എന്ന് തല്ക്കാലം പറയുക.

കെർക്കെഗോറിനെ ചൂണ്ടിക്കാട്ടാതെതന്നെ കലാ-സാഹിത്യങ്ങളുടെ ആനന്ദാംശത്തെ ഉയർത്തിപ്പിടിക്കാൻ നമുക്കു കഴിയും. ഇത് വളരെ പ്രധാനപ്പെട്ട അംശമാണ്. അദ്ധ്യയനപരമായ അംശം കലയിൽ ഈ ആനന്ദാംശത്തിനു കീഴ്പ്പെട്ടിരിക്കുന്നു. ഭാഷയെ ഒരനുഭൂതിയാക്കാതെ കഥയാണെന്നു പറഞ്ഞ് ആശയങ്ങൾ നിരത്തിവച്ചാൽ ആശയം തന്നെയും ആളുകൾ സ്വീകരിച്ചെന്നുവരില്ല.

നമ്മുടെ നല്ല എഴുത്തുകാരൊക്കെ ഉണർന്നുതന്നെ ഇരിക്കുന്നു എന്നാണെനിക്കു തോന്നുന്നത്. അവസാനം വായിച്ച എൻ.എസ്. മാധവന്റെ 'തിരുത്ത്' വരെ എനിക്കീവിശ്വാസം തരുന്നു. ഉറങ്ങുന്നവർക്കും താമസിയാതെ ഉണരേണ്ടിവരും. പേന തട്ടിപ്പറിക്കപ്പെടുമ്പോൾ.



ആർച്ചി ബാൾഡ് മക്‌ലീഷ്



കാഫ്ക



മോണാലിസ

സങ്ങളും അവർ ആ കൃതിയിൽ കാഴ്ച വയ്ക്കുന്നു. ഒരുപക്ഷേ, അതിലൂടെ അവർ തങ്ങളുടെ സാംസ്കാരികമായ വളർച്ച നിറവേറിയതാവാം. അപൂർണ്ണതയുടെ കല എന്നല്ല, നാമപ്പോൾ അവയെ വിളിച്ചുപോവുക; അപൂർണ്ണതയാണ് കല എന്ന സാരവാക്യമാണ്. ആയിത്തീർന്നവന് കല അപ്രസക്തമാണല്ലോ. മനുഷ്യന്റെ പൂർണ്ണതയിലേക്കുള്ള—ഒരിക്കലും പ്രാപിക്കാനിടയില്ലാത്ത പ്രയാണത്തിലെ പരിണാമഘട്ടങ്ങളാണ് കലയും സംഗീതവുമെങ്കിൽ ഇത് സ്പഷ്ടമാവും. കലയ്ക്ക് എന്തുകൊണ്ട് നിയതമായൊരു സാമൂഹിക ധർമ്മമില്ലെന്ന് ഈ സന്ധിയിൽ നാം തിരിച്ചറിയുന്നു. കലയെ ആന്തരികാന്വേഷണത്തിന്റെ ഭാഗമാക്കിത്തീർത്ത എഴുത്തുകാർ ആരുംതന്നെ ഏതെങ്കിലും പ്രത്യയശാസ്ത്രത്തിന്റെ അനുഗാമികളായിരുന്നില്ല. ഈയിടെ അന്തരിച്ച വിഖ്യാതനായ സിനിമാ സംവിധായകൻ, ഫ്രെഡറിക്കോ ഫെല്ലിനി തന്റെ സിനിമകളെക്കുറിച്ചു പറഞ്ഞത് ഇതേ അർത്ഥത്തിലായിരുന്നെന്നത് പ്രധാനമാണ്. അന്തരാത്മാവിലേക്ക് ചുഴിഞ്ഞിറങ്ങുന്നവയാണ് തന്റെ സിനിമകൾ. പലപ്പോഴും അവ ശരിയായി ഗ്രഹിക്കപ്പെടാതിരിക്കുന്നതിന് അതുമൊരു ഘടകമാണ്. സിനിമപോലെ ഇത്രയും സാങ്കേതികവിദ്യ ആസ്പദിച്ചുള്ള ഒരു കലാരൂപത്തിൽ ആത്മാന്വേഷണം പ്രസക്തമെങ്കിൽ, നോവലിന്റെയും കവിതയുടെയും സംഗീതത്തിന്റെയും കാര്യത്തിൽ മറെറാരു വാദമുഖം തിരയേണ്ട ആവശ്യമേയില്ലല്ലോ.

കലാസൃഷ്ടിയുടെ ധ്വന്യാത്മകതയെക്കുറിച്ചാണ് നാം പറഞ്ഞുവന്നത്. വേദനയും ചൂഷണവും ഉൾപ്പെടുന്നൊരു സാമൂഹികാവസ്ഥയിലൂടെ കടന്നുപോയ പ്രവചനാത്മകമായൊരു മനസ്സിന്റെ സ്വപ്നദർശനങ്ങളാണ് ഉദാത്തമായ കല. അതിന്റെ സ്വരം പരിണാമത്തിന്റേതാണ്; സമൂഹത്തിന്റെ സ്വരം ആവർത്തനത്തിന്റേതും. കലയും സമൂഹവും തമ്മിലുള്ള സംഘർഷത്തിന് അടിസ്ഥാനം ഈ വ്യത്യസ്തതയാണ്. ഒരു മൗലിക കലാസൃഷ്ടി സമൂഹത്തിന്റെ സൗന്ദര്യസങ്കല്പങ്ങളെ മുറിപ്പെടുത്തുകയും മാററിപ്പണിയുകയും ചെയ്യുന്നു എന്ന് ഉന്നയിക്കുന്നത് അതിനാലാണ്. വേദനയിൽനിന്ന് അലിവിയന്ന സാഹിത്യം ഉയിർക്കൊള്ളുമെന്നത് നേരാണ്. പക്ഷേ, ധ്യാനം ഇതിനെ കൂടുതൽ മഹത്തരമാക്കുന്നു. സംഭവങ്ങളുടെ സ്ഥൂലതയ്ക്കപ്പുറം ചില സൂക്ഷ്മഗതികൾ അതു വെളിപ്പെടുത്തുന്നു. കലയെ മറെറല്ലാ പരിഗണനകളിൽനിന്നും വിമുക്തമാക്കുന്നു, ധ്യാനത്തിന്റെ ഈ ഘടകം. ധ്യാനത്തിൽ കൂട്ടായ്മകളില്ല; സാക്ഷാത്കാരത്തിലും കൂട്ടായ്മകളില്ല. ഏകാന്തതകളിൽ നക്ഷത്രവെളിച്ചത്തിന്റെയോ സൂര്യകിരണങ്ങളുടെയോ സാന്നിദ്ധ്യത്തിൽ ഒറപ്പെട്ട വ്യക്തി അനുസന്ധാനം ചെയ്യേണ്ട ഒന്നാണത്. ഇത്തരം വ്യക്തികളെ പ്ലേറേറാ തന്റെ 'റിപ്പബ്ളിക്കി'ൽനിന്ന് ഒഴിച്ചുനിർത്തിയിരിക്കുമെന്ന് കരുതാൻ വയ്യ. കവിതയെയും പുരാവൃത്തങ്ങളെയും തള്ളിപ്പറഞ്ഞ പ്ലേറേറാതന്നെ കവിതയിലും പുരാവൃത്തങ്ങളിലും വ്യാപരിച്ചിരുന്നതായി രേഖകളുണ്ട്. വെറും ശുഷ്കമായ ഗദ്യമല്ല അദ്ദേഹം സ്വീകരിച്ചു കാണുന്നത്, റിപ്പബ്ളിക്കിൽ. ഇക്കാറസ്സിന്റെ ചിറകുകൾ മനുഷ്യമനസ്സിൽ നിഗൂഢമായി നിലകൊള്ളേണ്ടതുണ്ടെന്ന് അദ്ദേഹം വിശ്വസിച്ചിരുന്നു. നിലവിൽ ഇല്ലാത്തതിനെക്കുറിച്ച് സ്വപ്നം കാണുന്നവനാണ് മനുഷ്യനെന്ന് നിർവ്വചിച്ചത് പ്ലേറേറാതന്നെയാണ്. പ്ലേറേറാ നിഷേധിച്ചത് സ്വപ്നത്തിന്റെ ഭൂതകാലത്തെയാവണം; എതിർകാലത്തെയാവില്ല. കലയും ശാസ്ത്രവും തമ്മിലുള്ള സമന്വയം യഥാർത്ഥത്തിൽ ആരംഭിക്കുന്നത് പ്ലേറേറാവിൽനിന്നാണ്. ആ സമന്വയത്തിന്റെ ഭാഷ മനസ്സിലാക്കാത്തവരാണ് പ്ലേറേറാവിന്റെ ആദർശാത്മക റിപ്പബ്ളിക്കിനെ അടിസ്ഥാനരഹിതമെന്നു വിളിച്ചത്. കലയും ശാസ്ത്രവും എത്രയോ അഴിച്ചുപണിയലിലൂടെ കടന്നുവിന്നിരിക്കെ, നാം ബോദ്ധ്യപ്പെടുന്നത് അവയുടെ പരസ്പരാശ്രിതത്വമാണ്. ക്ഷേത്രഗണിതത്തെക്കുറിച്ച് അജ്ഞരായവർക്ക് തന്റെ അക്കാദമിയിൽ പ്രവേശനമില്ലെന്ന് ധാർഷ്ട്യത്തോടെ എഴുതിവച്ച പ്ലേറേറാ, ഈ പ്രപഞ്ചഘടനയിൽ നിലീനമായൊരു ഗണിതാത്മകത്വത്തെ ആദരിക്കയായിരുന്നു. തത്വചിന്തയ്ക്ക് അനിവാര്യമായൊരു ആമുഖമായി ഗണിതത്തെ സങ്കല്പനം ചെയ്ത ആ മനസ്സിന്റെ ദീർഘദർശിത്വം! ശാസ്ത്രം നമ്മുടെ ദൈനംദിന ജീവിതത്തിലേക്ക് ഇത്രയേറെ കടന്നുവന്നിട്ടും നമുക്കു ചുററും ഒട്ടേറെ ചലനസിദ്ധാന്തങ്ങളുടെ സാന്നിദ്ധ്യമുണ്ടെന്ന് നാം ഓർക്കാറുണ്ടോ? മനുഷ്യന്റെ കലാവിഷ്കാരങ്ങളിൽ ഗണിതവും സംഗീതവും ഒന്നും അന്യമാവുന്നില്ല. അഭിലഷണീയമായ ഒരു സ്വരലയം പ്രാപ്യമാവുന്നത് അവകൂടി ഉൾച്ചേരുമ്പോഴാണ്. ആദ്യത്തെ ആദർശാത്മക റിപ്പബ്ളിക്കിൽ നാം വായിക്കുക, സംഗീതം മനുഷ്യനെ രസിപ്പിക്കുന്നു എന്നല്ല. അവനിലെ സുപ്തഗ്രന്ഥികളെ ഉന്മിഷത്താക്കുന്നുവെന്നാണ്. സംഗീതം ഒരു ചികിത്സാക്രമമായി പ്ലേറേറാ അന്നുതന്നെ ഗ്രഹിച്ചിരുന്നു. മാനസികാസ്വാസ്ഥ്യമുള്ള രോഗിണികളെ പൈപ്പ് മ്യൂസിക് വഴി കോറിബാ എറിക് പുരോഹിതർ ചികിത്സിച്ച് ഭേദമാക്കുന്ന കഥ പ്ലേറേറാ പരാമർശിക്കുന്നുണ്ട്. സംഗീതം, ഈ രോഗിണികളെ ചടുലമായ ഒരു നൃത്തക്രമത്തിലേക്കു പ്രചോദിപ്പിക്കുന്നു; നൃത്തം ചെയ്ത് തളർന്നു വീഴുമ്പോൾ അവരുടെ പിരിമുറുക്കങ്ങളേവയും ചികിത്സിക്കപ്പെട്ടതായി അനുഭവസ്ഥമാവുന്നു. മനുഷ്യമനസ്സിനെ ആഴത്തിൽ സ്പർശിക്കാനും ജാഗരൂകമാക്കാനും സംഗീതത്തിനുള്ള സിദ്ധിയെക്കുറിച്ച് പ്ലേറേറാ എങ്ങനെയോ ബോധവാനായിരുന്നു. അപ്പോളോവിന്റെ വീണയോ അതിനു സദൃശമായ ഉപകരണങ്ങളോ മാത്രമേ പ്ലേറേറാ തന്റെ റിപ്പബ്ളിക്കിൽ വരവേറ്റിയിരുന്നുള്ളൂ എന്നത് സത്യമാണ്. ജനപ്രിയ സംഗീതത്തെ അദ്ദേഹം നിഷ്കാസനം ചെയ്തിരുന്നു. അപ്പോളോ പ്രശാന്തിയുടെ ദേവനാണെന്ന് ഓർമ്മിച്ചാൽ, ഈ വരവേല്പിന്റെ സാന്ദ്രത നമ്മിൽ നഷ്ടപ്പെടുകില്ല. മനുഷ്യമനസ്സിനെ സ്വാതന്ത്ര്യത്തിലേക്കും സൗമ്യതയിലേക്കും ത്വരിപ്പിക്കുന്നതാണ് ഇത്തരം സംഗീതം.

സംഗീതത്തിന്റെ സ്വരസ്ഥാനങ്ങളിൽ ഗണിതമുണ്ടെന്ന് ഉൾക്കൊള്ളുന്ന ഒരാൾക്ക്, ഗണിതവും സൗമ്യതയുടെയോ സ്വാതന്ത്ര്യത്തിന്റെയോ ശ്രുതിയുമായുള്ള ബന്ധം സ്പഷ്ടമാവും.

●

മനുഷ്യനെ വികാരവിവശനാക്കുന്ന, അല്ലെങ്കിൽ ഫലിതത്തിലേക്കു വിമോചിപ്പിക്കുന്ന ഒരു സാഹിത്യസങ്കല്പത്തെ പ്ലേറേറാ നിഷേധിച്ചതിന്റെ പശ്ചാത്തലം നാം ശരിക്ക് ഗ്രഹിക്കേണ്ടതുണ്ട്. അരിസ്റേറാട്ടിലിന്റെ 'റെട്ടറിക്സ്' എഴുതപ്പെടുന്നതിനു മുൻപുള്ള കാലഘട്ടമാണതെന്നുകൂടി ഓർക്കേണ്ടതാണ്. മനുഷ്യന്റെ ആധ്യാത്മിക വാഴ്‌വിൽ ചിരിക്കുള്ള സ്ഥാനം എന്നേക്കുമായി റദ്ദുചെയ്ത പ്യൂരിട്ടൻസ്—ഇവരുടെ വാദങ്ങളെയാണല്ലോ അരിസ്റേറാട്ടിൽ പിന്നീട് തകർത്തുകളയുന്നത്, റെട്ടറിക്സിലൂടെ. (അറുന്നൂറിൽപ്പരം വർഷങ്ങൾക്കുമുൻപ് സംഭവിച്ച ഒരു പള്ളിയിലെ കൊലപാതകങ്ങളും അവസാനം ഗംഭീരമായൊരു ഗ്രന്ഥശേഖരത്തിന്റെ കത്തിച്ചാമ്പലാകലും ചിത്രീകരിക്കുന്ന ഉംബർട്ടോ എക്കോവിന്റെ NAME OF THE ROSE മനസ്സിൽ വരുന്നു. ഏഴാംമുദ്ര പൊട്ടിച്ചപ്പോൾ ഉളവായ അഗ്നിമേഘങ്ങളല്ല എന്നുകൂടി സന്ദേഹിക്കുന്ന, ആ അന്ത്യപാദം. അരിസ്റേറാട്ടിലിന്റെ 'റെട്ടറിക്സ്' എന്ന ദുർലഭമായ ഗ്രന്ഥത്തിന്റെ കൈയെഴുത്തു പ്രതി ഒളിച്ചുവയ്ക്കാൻ വേണ്ടിയായിരുന്നു, ആ പള്ളിയിലെ കൊലപാതകങ്ങളേവയും. ക്രിസ്തു എന്നെങ്കിലും മന്ദഹസിച്ചിരുന്നോ എന്ന പ്യൂരിട്ടൻസിന്റെ ചോദ്യങ്ങളെയാണല്ലോ, അരിസ്റേറാട്ടിൽ തന്റെ കൃതിയിൽ നേരിട്ടത്.) നർമ്മത്തെക്കുറിച്ച പ്ലേറേറാവിന്റെ നിഷേധങ്ങൾ നാം തള്ളിക്കളഞ്ഞാലും, വൈകാരികത്വത്തെക്കുറിച്ച അദ്ദേഹത്തിന്റെ വിലയിരുത്തലുകൾ സ്വീകാര്യമായിത്തീരുന്നു. വൈകാരിക ചോദനകളും വൈചാരിക ചോദനകളും എന്നും രണ്ടു വിതാനത്തിലാണ് വർത്തിച്ചുപോന്നിട്ടുള്ളത്. ഇവ തമ്മിൽ സമീകരിക്കപ്പെടേണ്ടതുണ്ടെന്നതാണ് പ്ലേറേറാ ഉന്നയിച്ചത്. വിചാരങ്ങൾക്ക് കൂടുതൽ പ്രാമാണ്യം നല്കിക്കൊണ്ട്. മനുഷ്യ മസ്തിഷ്കഘടനയനുസരിച്ച് കലയും സംഗീതവുമെല്ലാം പരിണാമാത്മകമായൊരു ശുദ്ധീകരണത്തിന്റെ (Refinement) ഉല്പന്നങ്ങളാണ്. ആവർത്തനസ്വഭാവിയായൊരു സമൂഹത്തിൽ വികാരാവലംബികളാവും ഏറിയ കൂറും. മനനശീലമുള്ളവർ എന്നും ഒരു ന്യൂനപക്ഷം മാത്രമേ ഉണ്ടാവുകയുള്ളൂ. എവിടെയെങ്കിലും ചെന്നെത്തണമെന്ന് കാംക്ഷിക്കുന്നവന്, ഒരു ആശയത്തിന്റെ സാക്ഷാത്കാരം ജീവിതത്തിലൂടെ പ്രാപ്യമാവുമോ എന്ന് ആരായുന്നവർ. കാര്യകാരണങ്ങളെക്കുറിച്ച് എന്തൊക്കെയോ വ്യഥകളിൽ മുഴുകുന്നവർ—ഇവരുടെ അടിപതറലുകൾപോലും പിൽക്കാലം മനുഷ്യർക്ക് മാർഗ്ഗദർശകമായിത്തീരാറുണ്ട്. മൃഗസഹമായ ഒരവസ്ഥയിൽനിന്ന് മനുഷ്യൻ മുന്നേറിയതെങ്ങനെയെന്ന് ആലോചിക്കുമ്പോൾ, തലച്ചോറിന്റെ ഈ മൂന്നാം അടരിനെച്ചൊല്ലി, ജീവകോശങ്ങളെച്ചൊല്ലി കൃതാർത്ഥരാവുകതന്നെ ചെയ്യും. സ്വപ്നത്തിന്റെ ഗ്രന്ഥി, സംഗീതത്തിന്റെ ഗ്രന്ഥി എന്നിവ ഈ ജീവകോശങ്ങളിലെവിടെയെന്ന് ചോദിച്ചുവോ? അത്തരം കൃത്യതകളല്ല ഉദ്ദേശിച്ചത്. കലാസൃഷ്ടിയുടെ ഉറവിടം വൈകാരികഗ്രന്ഥികൾക്കു മുകളിലെ പാണ്ഡുരപടലങ്ങളിലാണെന്ന് സൂചിപ്പിക്കുക മാത്രം. ഈ പരിണാമം, മനുഷ്യനെ സർവനാശത്തിന്റെ വിളുമ്പിലല്ലേ കൊണ്ടെത്തിച്ചിരിക്കുന്നതെന്ന അഭിമതം നിരസിക്കുന്നില്ല. സാംസ്കാരികമായ ആ ശാപത്തിന്റെ ഹേതുക്കളിലേക്ക് ഇവിടെ കടക്കുന്നില്ല. ഡിജിററൽ കംപ്യൂട്ടറിൽ മനുഷ്യന്റെ, ഈ ഗ്രഹത്തിന്റെയും അസ്തിത്വം തൂങ്ങിക്കിടക്കുന്ന ഒരവസ്ഥയിലും ഏതോ വീണ്ടുവിചാരങ്ങൾക്കുള്ള ശേഷി അവനിൽ നഷ്ടപ്രായമായിട്ടില്ലെന്നു മാത്രം പറയട്ടെ. ഭൂമിക്കുമേൽ ഓസോൺ കവചം പിളർന്നുതുടങ്ങുമ്പോഴെങ്കിലും ക്ളോറോ ഫ്ളൂറോ കാർബണുകളുടെ വമനത്തെക്കുറിച്ച് മനുഷ്യൻ ജാഗരൂകനായല്ലോ! മനനാത്മകങ്ങളായ കൃതികളുടെ പ്രകാശദായകത്വത്തെക്കുറിച്ചാണ് സൂചിപ്പിച്ചത്. സുപ്തമായൊരു ചൈതന്യത്തെ ഉണർത്തലാണ് കലയിൽ സംഭവിക്കുന്നതെങ്കിൽ, ഈ പ്രക്രിയയെ മനനവുമായേ നമുക്ക് തുലനം ചെയ്യാനാവൂ. ഒരു മഹത്തായ സൃഷ്ടിയിൽ കാലം സന്നിഹിതമായിരിക്കും. ഭവിഷ്യൽ കാലം, ഏതൊക്കെയോ മിഴികളെ മനസ്സിൽ തുറപ്പിക്കുന്നു, ഉദാത്തകല എന്ന് നാം സാധാരണ പറഞ്ഞുപോവാറുണ്ട്. പ്രായോഗികതയല്ല കല, നാം വ്യവഹരിക്കുന്ന അർത്ഥത്തിൽ. ഭൗതികമായ ഇടപാടുകളിൽ കലയും സംഗീതവും നമ്മെ തുണച്ചേക്കില്ല. (ബെസ്ററ് സെല്ലറുകളിലും അപൂർവ്വമായി സ്ഫുരണങ്ങളുണ്ടെന്നത് വിസ്മരിക്കയല്ല. പക്ഷേ, അത് അപവാദമാണ്, നിയമമല്ല.) ധാർമ്മികമായ ഇടപാടുകളിലാവട്ടെ, അതിന്റെ സാന്നിദ്ധ്യം നമുക്ക് എപ്പോഴും അറിയാറാവുന്നു. ലാഭേതരമായി ജീവിതത്തെ സമീപിക്കാനും അത് നമ്മെ തയ്യാറാക്കുന്നു.

●

കലാവിഷ്കാരങ്ങളിൽ പ്രതീക്ഷാനിർഭരമായ ഒരു സ്ഥായി ഉണ്ടാവേണ്ടതിനെക്കുറിച്ച് ഗുരുനിത്യചൈതന്യയതി ഒരിക്കൽ ധ്വനിപ്പിച്ചിരുന്നു. അദ്ഭുതം തോന്നാം, Deschooling Society എന്ന പ്രസിദ്ധ ഗ്രന്ഥത്തിന്റെ കർത്താവായ ഇവാൻ ഇല്ലിച്ച്, ഇതേ ഔന്മുഖ്യമാണ് പ്രകടിപ്പിക്കുന്നത്. ഉപഭോഗസംസ്കൃതിയുടെ വിളയാട്ടങ്ങൾക്ക് ശ്വാസം മുട്ടി വർത്തിച്ചുകൊണ്ടാണ് ഇവാൻ ഇല്ലിച്ച് പ്രതീക്ഷയിൽ ഊന്നുന്നെന്നതാണ്, ഈ താരതമ്യത്തിന്റെ സാംഗത്യം. പരിഷ്കൃതി സമൂലം അഴിച്ചുപണിയേണ്ടതുണ്ടെന്ന് സമർത്ഥിക്കുന്ന ഇവാൻ ഇല്ലിച്ചിന് പ്രതീക്ഷ കൈയൊഴിയാൻ സാധിക്കുന്നില്ല. ന്യൂയോർക്കിലെ വ്യാപാരശാലകളിൽ, ലോഹനിർമ്മിതമായ ഒരു പേടകമുണ്ട്, ഇല്ലിച്ച് എഴുതുന്നു. ഒരു സ്വിച്ച് തൊട്ടാൽ അത് അങ്ങനെ തുറക്കുകയും വൈദ്യുതാംഗുലികൾ മേലോട്ടു വന്ന്, അതിന്റെ പുറംമൂടി അകത്തേക്കു വലിച്ചടയ്ക്കുകയും ചെയ്യും. അകത്തുനിന്ന് അടയ്ക്കപ്പെടുന്ന ഈ പേടകത്തെ പണ്ടോരയുടെ പെട്ടകവുമായാണ് ഇല്ലിച്ച് സദൃശപ്പെടുത്തുന്നത്. മാതൃദായക്രമത്തിൽ വാണ ഗ്രീസിലെ സർവ്വദാതാവായ പണ്ടോരയുടെ പെട്ടകത്തിന്റെ കഥ അത്ര പുതുമയുള്ളതല്ല; എല്ലാ തിന്മകളും അവളുടെ പെട്ടകത്തിൽ നിന്നാണല്ലോ പുറത്തു ചാടിയത്. പക്ഷേ, ഇല്ലിച്ച്, ഇതിന്റെ ആശാവഹമായ ഒരു


ഉമ്പർട്ടോ എക്കോ

ബിന്ദുവിലേക്കാണ് നമ്മെ ആകർഷിക്കുന്നത്. എല്ലാ ദുർവിചാരങ്ങളും പെട്ടകത്തിൽനിന്ന് രക്ഷപ്പെട്ടപ്പോഴും അവൾ പ്രതീക്ഷയെ ഭദ്രമായി സൂക്ഷിക്കയാണുണ്ടായത്. ആധുനിക മനുഷ്യന്റെ ചരിത്രം, ഈ പുരാവൃത്തത്തിന്റെ വേദനാകരമായ ശോഷണമാണെന്ന് ഈ എഴുത്തുകാരൻ സമർത്ഥിക്കുന്നു. മങ്ങിവരുന്ന പ്രതീക്ഷയുടെയും ഏറിവരുന്ന പ്രത്യാശയുടെയും ദുഃഖചരിതമാണത്. പ്രതീക്ഷയും (Hope) പ്രത്യാശയും (Expectation) തമ്മിലുള്ള വ്യത്യാസം സ്പഷ്ടമാകുമ്പോഴേ, ഈ വിപര്യയത്തിന്റെ ഗുരുത്വം നമ്മിൽ ഏല്ക്കുകയുള്ളൂ. പ്രകൃതിയിലെ നന്മയിലുള്ള ഉദാരമായ അർപ്പണമാണ് പ്രതീക്ഷ. ഏത് അന്ധകാരത്തിലും അത് മനുഷ്യന് എവിടെനിന്നോ ഇത്തിരി വെളിച്ചം പകരുകതന്നെ ചെയ്യും. മറിച്ച്, പ്രത്യാശയിൽ ഒരുപാട് വ്യവഹാരിതകളുണ്ട്. മനുഷ്യന്റെ കർമ്മങ്ങളിലെ ലാഭകരമായ പര്യവസാനത്തെയാണ്, പ്രത്യാശയെന്ന പദംകൊണ്ട് അർത്ഥമാക്കുന്നത്. പ്രോമിത്തിയൻ ഈതോസ് പ്രതീക്ഷയെ ഗ്രഹണത്തിൽ അകപ്പെടുത്തിയിരിക്കുന്നു. എല്ലാം കീഴ്പ്പെടുത്തേണ്ടതാണെന്ന അഹങ്കാരം ഇനിമേൽ മനുഷ്യന് വിധിച്ചതല്ല. പ്രകൃതിയിൽനിന്ന് ഇനിയൊരിക്കലും നമുക്ക് ഒന്നും അപഹരിക്കുക വയ്യ. ആദിമമനുഷ്യന് പ്രകൃതി അഭയമായിത്തീർന്നത് ഒരുവിധ കണക്കുകൂട്ടലുകളിലുമല്ല; സരളമായ പ്രതീക്ഷ മാത്രമാണ്. പ്രകൃതിയിൽ നിക്ഷിപ്തമായ ആ ബലരേഖയെ അവന് എളുപ്പം ആവഹിക്കാനും ജീവിതത്തിലേക്കു ബന്ധിപ്പിക്കാനും കഴിഞ്ഞിരുന്നു. അവന്റെ പ്രകൃതിയുമായുള്ള ഇടപാടുകൾ അത്രകണ്ട് നിർമ്മലമായിരുന്നല്ലോ. ആധുനിക മനുഷ്യന് അത്തരം ആരാധനാത്മകമായ ഒരു സമീപനം അസാദ്ധ്യമാണ്, വാസ്തവം. എങ്കിലും പുനരുജ്ജീവനമെന്ന പ്രക്രിയയെ സുഗമമാക്കും വിധം പ്രകൃതിയെ സ്വീകരിക്കുവാൻ അവൻ അഭ്യസിച്ചേ തീരൂ. പ്രകൃതിയിലെ ചൈതന്യത്തിന്റെ സ്ഫുരണമാണ് പ്രതീക്ഷ. ഗുരുനിത്യചൈതന്യയതി ഇതിനെ ഋതത്തിന്റെ സ്വഭാവമായാണു വിവക്ഷിക്കുന്നത്. സ്വരവ്യഞ്ജനങ്ങൾക്കും ഗുരുലഘുക്കൾക്കും അപ്പുറമുള്ളൊരു സംവേദനത്തിന്റെ തലത്തെക്കുറിച്ച് ആദ്യമേ പരാമർശിച്ചത്, ഈ അർത്ഥത്തിലാണ്. പ്രകൃതിയിലെ സന്തുലനത്തെക്കുറിച്ച്, അഥവാ, ധാർമ്മിക ബലരേഖയെക്കുറിച്ച്, നാഗരികമായ ആധികളുടെ ഇടയ്ക്കു നിന്നുകൊണ്ട് ഇവാൻ ഇല്ലിച്ച് ഉച്ചരിക്കുന്നതിന് രണ്ടു നൂററാണ്ടു മുൻപേ എമേർസൺ എഴുതിയതെന്തെന്ന് ഓർമ്മിക്കട്ടെ. ഈ ഭൂമിയുടെ ഗോളാകാരവും ഒരു മഞ്ഞുതുള്ളിയുടെ ഗോളാകാരവും തമ്മിൽ സാമ്യമുണ്ടെന്ന് അദ്ദേഹം ചൂണ്ടിക്കാണിച്ചു. പൂപ്പൽ സസ്യ[illegible]ിൽ, മാറാലകളിൽപ്പോലും ജീവന്റെ സ്ഫുരണമുണ്ട്. ദൈവത്തിന്റെ ചതുരംഗത്തിൽ നിറവുകളേയുള്ളൂ. ഈ പ്ര[illegible]ത്തിന്റെ താളക്രമമാവട്ടെ, അദ്ഭുതക[illegible] ഒരു പാരസ്പര്യത്തിലാണ് അധിഷ്ഠിതമായിട്ടുള്ളത്. നമ്മുടെ പൗരാണികർ [illegible]തിനെ ഋതമെന്നാണ് വിളിച്ചത്. മനുഷ്യന്റെ സർഗ്ഗാത്മക യത്നങ്ങൾ ഈ പാരസ്പര്യത്തെ, ഋതത്തെ ആവാഹിക്കുന്നവയായിരുന്നു, എന്നും. ഒരു കലാസൃഷ്ടിയിൽ നാം തിരിച്ചറിയുന്ന ശക്തിപീഠങ്ങളാണ് അത്. ധാർമ്മികതയുടെ സാന്നിദ്ധ്യത്തെക്കുറിച്ച് എമേഴ്സൺ ഏററവും ബോധവാനായിരുന്നു. പ്രകൃതിനാശമല്ല, പുനരുജ്ജീവനമാണ് എന്നും അനുവദിച്ചിട്ടുള്ളത്. ഭീകരമായ ക്ഷോഭങ്ങൾക്കുശേഷവും, അജ്ഞാതമായൊരു വിളുമ്പിൽനിന്ന് ജീവന്റെ നാമ്പ് ആവിർഭവിക്കാറുള്ളത് അത്ര അപരിചിതമല്ല. ഈ അനിരോധ്യമായ ആവിർഭാവത്തിന്റെ സ്ഥായി സ്വാംശീകരിച്ചുകൊണ്ടാണ്, സർഗ്ഗപ്രക്രിയയിൽ പ്രതീക്ഷയുടെ അംശം കടന്നുവരിക.

●

എല്ലാം മായയാണെന്ന സങ്കല്പം ഇന്ന് മനുഷ്യന് സ്വീകാര്യമോ എന്ന് നിശ്ചയമില്ല. നിർബീജാവസ്ഥ യഥാർത്ഥമെങ്കിൽ, ബീജാ

## പുസ്തകവാർത്ത



വസ്ഥയും യഥാർത്ഥമായിരിക്കണം. ബ്രഹ്മം യഥാർത്ഥമെങ്കിൽ, പ്രപഞ്ചവും യഥാർത്ഥമാവുമെന്നപോലെ. പക്ഷേ, ഈ യഥാർത്ഥതയിൽ തന്നെ അമ്പരപ്പിക്കുന്ന ക്ഷണികത്വമുണ്ട്. തളിർത്തു നില്ക്കുന്ന പൂവ് ഒരു ഇല്ലായ്മയല്ല; തളിർത്തു നില്ക്കുന്ന സ്നേഹം ഒരു ഇല്ലായ്മയല്ല; തളിർത്തു വന്ന സ്വപ്നം പോലും ഒരു ഇല്ലായ്മയല്ല. പക്ഷേ, പൂവ് ഫലത്തിലേക്കും സ്നേഹം നിർമ്മമത്വത്തിലേക്കും സ്വപ്നം ശൂന്യതയിലേക്കും മാറുമ്പോൾ നമുക്ക് പരിഭവങ്ങളരുത്. കാരണം, ജീവിതം ഒരു പൂവിൻെറ സുഗന്ധത്തിലോ ഒരു സ്നേഹമുദ്രയിലോ ഒരു സ്വപ്നദൃശ്യത്തിലോ ഒരു കണ്ണീർത്തുള്ളിയിലോ ബദ്ധമായി നിന്നുകൂടാ. അത് പ്രവാഹമാണ്, പുനർ നവീകരണമാണ്. ഒട്ടേറെ പ്രതിഭാസങ്ങളുൾക്കൊള്ളുന്ന ഈ പ്രവാഹത്തിൻെറ സൂക്ഷ്മഗതികൾ ഒരു മായാദർപ്പണത്തിലെന്നോണം നമുക്കു കാണിച്ചു തരികയാണ്, ഒരു ജീനിയസ്സിൻെറ ധർമ്മം. ലോകത്തിൽവച്ച് ഏററവും വിഷാദഭരിതമായ ഒരു തത്വശാസ്ത്രം രൂപപ്പെടുത്തിയ ഷോപ്പൻഹോവറുടെ നിർവ്വചനമാണത്. പരമമായ ഇച്ഛയുടെ (Free-will) പൂർത്തീകരണമാണ്, ഈ പ്രപഞ്ചം എന്നത് അദ്ദേഹത്തിൻെറ പ്രിയപ്പെട്ട സിദ്ധാന്തമായിരുന്നു. പക്ഷേ, വിഷാദാധിക്യത്തിലും, അദ്ദേഹം സംഗീതത്തിൻെറ അപാരത തിരിച്ചറിഞ്ഞിരുന്നു. എല്ലാ കലകളും സംഗീതത്തിലേക്കു വെമ്പുന്നു എന്നെഴുതിയ അദ്ദേഹം, ഈ ജഗത്തിൻെറ സ്ഥായിയായ ചൈതന്യത്തെ സ്പർശിച്ചുണർത്താൻ സംഗീതത്തോളം മറെറാരു ശക്തിക്കും കഴിയില്ലെന്നുവരെ വ്യഞ്ജിപ്പിച്ചിട്ടുണ്ട്. അതിലെ പോക്കുവരവുകൾ വൈഷയികത്വത്തിനപ്പുറമാണ്. എല്ലാ കലകളുടെയും പാരമ്യം സംഗീതമാണെന്ന് അദ്ദേഹം പറയുമ്പോൾ, നാം കവേരിതീരത്തെ അപ്രതിമനായ മറെറാരു സംഗീതജ്ഞനെ ഓർത്തുപോവും. ജീവിതത്തിൽ സൗഭാഗ്യങ്ങളെന്ന് നാം വിവക്ഷിക്കുന്ന ഒന്നുംതന്നെ ഷോപ്പൻഹോവർ വിലമതിച്ചിരുന്നില്ല. അവയ്ക്കെല്ലാമുള്ള നഷ്ടപരിഹാരം അദ്ദേഹം സംഗീതത്തിൽ തേടിയിരിക്കണം. പ്രതീക്ഷയെന്ന ഒരു ഘടകം ജീവന് ആവശ്യമില്ലെന്ന് സിദ്ധാന്തിച്ച ഒരു മനീഷിപോലും സംഗീതത്തിൻെറ സന്നിധിയിൽ—അഥവാ, കലകളുടെ പാരമ്യമെന്ന് അദ്ദേഹംതന്നെ സമ്മതിച്ച സംഗീതത്തിൻെറ സന്നിധിയിൽ—സൗമ്യചിത്തനായി മാറുന്നത് ചൂണ്ടിക്കാട്ടാനാണ് ഈ ഭാഗം ഓർമ്മിച്ചുപോയത്. സ്നേഹത്തിനും അലിവിനും പുതിയ മാനങ്ങൾ നല്കുന്ന കലയെക്കുറിച്ച് നാം സൂചിപ്പിച്ചു. അതിൽ, ഈ സൗമ്യതയും അന്തർവഹിച്ചിട്ടുണ്ട്. മനുഷ്യനെ ക്രുദ്ധനാക്കുന്നതല്ല, ഉദാത്ത കല. അതിൻെറ പ്രമേയം ക്രൂരതയാവുമ്പോൾപ്പോലും. മനുഷ്യമനസ്സിനെ ധർമ്മകാലത്തിലേക്കു കൊണ്ടുചെല്ലുകയെന്നതാണ്, ഈ ചൈതന്യത്തിൻെറ ധർമ്മം—ഒരു നിർവചനത്തിന് നിങ്ങൾ നിർബ്ബന്ധിക്കുന്നുവെങ്കിൽ—അതൊരിക്കലും പൂർവനിശ്ചിതമല്ല. ബുദ്ധമതത്തിലെ സദാചാര ശാസ്ത്രപ്രകാരം ഈ പ്രപഞ്ചം ത്രികായങ്ങളാൽ നിർമ്മിതമാണ്. നിർമ്മാണ കായം, സംഭോഗ കായം, ധർമ്മ കായം. ഇതിൽ, നിർമ്മാണകായം, പ്രപഞ്ചത്തിലെ ജീവസത്തകൾക്കു മതാപിതാക്കളിൽനിന്ന് ശ്രമമില്ലാതെ ലഭിക്കുന്ന ഒന്നാണ്—അവരുടെ ഇണചേരലിലൂടെ. അതിനെ സംഭോഗ കായമാക്കി വളർത്തുകയും പിന്നീട് ധർമ്മ കായത്തിലേക്ക് രൂപാന്തരപ്പെടുത്തുകയുമാണ് യഥാർത്ഥ മാനവൻ ചെയ്യേണ്ടത്. സംഭോഗ കായത്തിൽനിന്ന് അടുത്ത പരമ്പരയുടെ നിർമ്മാണകായം തുടങ്ങുന്നു. പക്ഷേ, ഇതിനുശേഷമുള്ള, കൂടുതൽ ഗാഢമായ രൂപാന്തരം അപൂർവ്വമായേ സംഭവിക്കാറുള്ളു. നിർമ്മാണകായത്തിൻെറ ഉരുവാകലിൽ കലയെ സംബന്ധിച്ചൊരു പ്രകാശമയമായ രഹസ്യമുണ്ട്, ആധുനിക ജീവശാസ്ത്രത്തിൻെറ ഭാഷതന്നെയാണ് ഇവിടെ ഉപയോഗിക്കുന്നത്. സ്ത്രീപുരുഷ സംഗമത്തിൽനിന്ന് ജന്മം പൂകുന്ന നവസത്തയിൽ സ്ത്രീയുടേതും പുരുഷൻേറതുമല്ലാത്ത മൂന്നാം ഘടകം (Third Factor) കുടികൊള്ളുന്നതായാണ്, അവർ കണ്ടെത്തുന്നത്. ക്രോമസോമുകളുടെ ഘടനയിലാവട്ടെ, ജീനുകളുടെ വിശ്വാസത്തിലാവട്ടെ, തികച്ചും സ്ത്രീയുടെയോ പുരുഷൻെറയോ എന്ന് നിശ്ചയിക്കാവതല്ലാത്ത പുതിയ ഒരു ജനിതക അക്ഷരമാല. ജീവനെ സംബന്ധിച്ച അഭേദ്യമായ രഹസ്യംതന്നെയാണത്. രണ്ടു മൂലകങ്ങൾ സർഗ്ഗാത്മകമായി കൂടിച്ചേരുമ്പോൾ പിറവികൊള്ളുന്ന പുതിയ മൂലകത്തിൽ, അവ രണ്ടിൻെറയുമല്ലാത്ത സവിശേഷതകൾ നാം ദർശിക്കുന്നു. കലയെ സംബന്ധിച്ച്, പ്രപഞ്ചയാഥാർത്ഥ്യങ്ങളും ധ്യാനോന്മുഖമായ മനസ്സും പ്രതിപ്രവർത്തിക്കുമ്പോൾ പുതിയൊരു സ്വരൂപം പിറവികൊള്ളുന്നു. ഈ പുസ്തകം വായിച്ചുതീരുന്നതോടെ, നിങ്ങൾ പുതിയൊരു മനുഷ്യനായി മാറുന്നുവെന്നത് നമുക്ക് പരിചിതമായ ഒരു blurb ആണ്. നമ്മെ നാമറിയാതെ ധർമ്മകായത്തിലേക്ക് ആനയിക്കുന്ന കല സംഭവിപ്പിക്കുന്നത് ഇത്രയുമാണോ? ജീവിതം വെറുതെ ജീവിച്ചുപോവേണ്ട ഒന്നല്ലെന്ന് ദൃഢീകരിച്ചുകൊണ്ട് മഹത്തായ നീലശൃംഗങ്ങൾ സ്വപ്നം കാണാൻ പ്രാപ്തമാക്കുക. നുരകുത്തിയൊഴുകുന്ന, സമ്പദധിഷ്ഠിതമായൊരു സമൂഹത്തിൽ വ്യക്തിയെ അവൻെറ താൻപോരിമകളോടെ പുനരധിവസിപ്പിക്കുക. ജീവിതത്തിൽ അധ്യയനം ഒരിക്കലും അവസാനിക്കുന്നില്ലെന്ന വിനീതമായ ബോധം ഉണർത്തുക. ചേതനയും ചൈതന്യവും തമ്മിലുള്ള ബന്ധം സാർത്ഥകമാക്കുക. ഇവയൊന്നും മുൻധാരണകളല്ല, ഭവിഷ്യത്തുകളാണ്. കലയ്ക്കു പിറകെ സൗന്ദര്യശാസ്ത്രമെന്നല്ലാതെ, സൗന്ദര്യശാസ്ത്രത്തിന് പിറകെയല്ല, കല. പക്ഷേ, ആ സൗന്ദര്യശാസ്ത്രം ഒരു ധർമ്മപഥത്തിൽ, നിഗൂഢമെങ്കിൽ അങ്ങനെ, നില തേടുന്നതാവും. ഈ ഗ്രഹത്തെയും ഇതിലെ ജൈവവിഭവങ്ങളെയും ഒരു തപസ്വിയെപ്പോലെയല്ലാതെ, വിനിയോഗം ചെയ്യാൻ നമുക്ക് ഇനിമേൽ അവകാശമില്ലല്ലോ.



# തുഞ്ചൻെറ മണ്ണിൽ

## ആലങ്കോട് ലീലാകൃഷ്ണൻ

മലയാളിക്ക് തുഞ്ചൻപറമ്പ് തൻെറ ഭാഷയുടെ ജന്മഭൂമിയാണ്. 'പ്രകാശഭൂവെ'ന്നു കേൾവികേട്ട പഴയ വെട്ടത്തു, നാട്ടിലെ ഈ ഇത്തിരിവട്ടം മണ്ണിലാണ് മലയാളഭാഷ അതിൻെറ സത്വവും ചൈതന്യവും തിരിച്ചറിഞ്ഞത്.

ഒരു ജനതയ്ക്ക് സ്വന്തമായ വാക്കും സ്മൃതിയും പാരമ്പര്യവും തരാൻ അക്ഷരങ്ങളെ ആയുധമാക്കിയ പഴയ നാട്ടെഴുത്തച്ഛൻെറ ഗുരുകുലം. മനസ്സിൻെറ കയ്പുകളെയൊക്കെയും മധുരമാക്കിയ നാരായവും, കയ്ക്കാത്ത കടംകഥയുമായി നില്ക്കുന്ന പഴങ്കാഞ്ഞിരവും, ആറും നാലുമാടിയ ചക്കും, കാഞ്ഞിരക്കയ്പ് കവിതയാക്കിയ പൈങ്കിളിയും.

തീർത്ഥാടകന് മനസ്സിൻെറ കാഴ്ചകളിൽ നിറയുന്ന ഒരായിരം തിരിച്ചറിവുകൾ. പേരാററുതീരത്തെ ഈ പൂഴിപ്പറമ്പിനെ ചൈതന്യധന്യമാക്കി നിർത്തുന്ന മലയാൺമയുടെ മരിക്കാത്ത മിത്തുകൾ.

ഇവിടെ വരുമ്പോൾ ഈ അക്ഷരചരിത്രങ്ങളറിയാതെ വയ്യ. പഴങ്കഥകളുടെ നാട്ടുവെളിച്ചത്തിൽനിന്ന് കിളിപ്പാട്ടിൻെറ പേരാർ പ്രവാഹം ആത്മാവിലേക്കൊഴുകി നിറയുമ്പോൾ അതിൽ മുങ്ങി ശുദ്ധിവരുത്താതെയും വയ്യ.

''മറെറ,ന്തിതിൻ നേർക്കു നമസ്കരിക്ക
സാഷ്ടാംഗമായ് നീ മലയാളഭാഷേ.''

എന്ന പഴയ കവിവാക്യം അന്വർത്ഥമാക്കിക്കൊണ്ട് മലയാളികളെ മുഴുവൻ ഈ മഹാസ്മരണയ്ക്കു മുന്നിൽ നമസ്കരിപ്പിക്കുംവിധം ചൈതന്യവത്തായ ഒരാഘോഷമാണ് ഇക്കഴിഞ്ഞ ഡിസംബർ 29-ാം തീയതി മുതൽ ജനുവരി 2-ാം തീയതിവരെ തിരൂർ തുഞ്ചൻ പറമ്പിൽ നടന്നത്. നമ്മുടെ ഭാഷയും സംസ്കാരവും നവീനമായൊരു മുഖപ്രസാദം നേടിയ സാംസ്കാരികോത്സവം.

തുഞ്ചൻ സ്മാരക സർക്കാർ കമ്മിററി കഴിഞ്ഞ കുറെയേറെ വർഷങ്ങളായി ഒരു വഴിപാടുപോലെ ഇവിടെ തുഞ്ചൻ ഉത്സവം നടത്തിവരുന്നുണ്ട്. ഒരു വ്യാഴവട്ടത്തിലേറെക്കാലമായി തുഞ്ചൻ ഉത്സവത്തിനും വിദ്യാരംഭത്തിനും മുടങ്ങാതെ ഇവിടെ തീർത്ഥാടകനായെത്തുന്ന എന്നെ സംബന്ധിച്ച് ഇങ്ങനെയൊരുത്സവം ആദ്യത്തെ അനുഭവമാണ്.

സോപ്പു ചീപ്പു കണ്ണാടികളും വഴിവാണിഭങ്ങളും ആനമയിലൊട്ടകപ്പെട്ടികളും പാട്ടും കൂത്തും കച്ചവടനാടകങ്ങളുമൊക്കെയായി നാട്ടുപൂരച്ചന്തപോലെ നടന്നിരുന്ന പഴയ തുഞ്ചൻ ഉത്സവത്തിൻെറ മുഖച്ഛായതന്നെ മാറിപ്പോയി.

തുഞ്ചൻ സ്മാരക മുഖമണ്ഡപം

വഴിവാണിഭത്തിരക്കേതുമില്ലാത്ത തൃക്കണ്ടിയൂരിലെ നാട്ടുപാതയിലൂടെ നടന്നുചെല്ലുമ്പോൾ തുഞ്ചൻെറ മുഖമണ്ഡപത്തിൽനിന്ന് പ്രാചീനമായ കാവ്യസുധയാണൊഴുകിവന്നത്. പഴയ ഭാഷാനൈഷധം ചമ്പുവും ജ്ഞാനപ്പാനയും അദ്ധ്യാത്മരാമായണവും കൃഷ്ണഗാഥയുമൊക്കെ നാട്ടുകിളിമൊഴിച്ചേലിൽ, പശ്ചാത്തല ബഹളങ്ങളൊന്നുമില്ലാതെ.

തുഞ്ചൻ പ്രദർശനശാലയിലെ സ്ററാളുകളിലാവട്ടെ, പുസ്തകോത്സവം മാത്രം. അരങ്ങിൽ നമ്മുടെ സംസ്കൃതിയുടെ തനിമയും ഉദാരതയും വിളിച്ചോതുന്ന സമ്മേളനങ്ങൾ, സംവാദങ്ങൾ, കലോത്സവങ്ങൾ.

ഡിസംബർ 29-ാം തീയതി വൈകുന്നേരം മലയാളത്തിൻെറ പ്രിയപ്പെട്ട കവി ഒ.എൻ.വി. കുറുപ്പാണ് തുഞ്ചൻ ഉത്സവം ഔപചാരികമായി ഉദ്ഘാടനം ചെയ്തത്.

ഭാരതീയമായ ഒരു സാംസ്കാരികാന്തർധാരയോട് കേരളീയതയുടെ സവിശേഷപാരമ്പര്യങ്ങളെ അടുപ്പിക്കുകയും കേരളീയ സമൂഹത്തെ സാംസ്കാരികമായി ഏകീകരിക്കുകയും ചെയ്ത മഹാകവിയായിരുന്നു എഴുത്തച്ഛനെന്ന് ഒ.എൻ.വി അഭിപ്രായപ്പെട്ടു.

''കേരളീയരുടെ ഹൃദയങ്ങളിൽ അറിവിൻെറയും സംസ്കാരത്തിൻെറയും പുതിയ വെളിച്ചം പകർന്നു തരുവാൻ അദ്ദേഹം നാരായത്തെ ഖഡ്ഗമാക്കി മാററി. കേരളീയർക്ക് സ്വത്വം നഷ്ടമായിക്കൊണ്ടിരിക്കുന്ന ഇക്കാലത്തും അവരെ, മററു പ്രാദേശികധാരകളിൽനിന്ന് വ്യത്യസ്തരാക്കി നിർത്തുന്ന സത്തയെന്താണോ, ആ ശക്തിയും ചൈതന്യവുംതന്നെയാണ് എഴുത്തച്ഛൻ കണ്ടെടുത്തത്. എഴുത്തച്ഛനെ പഠിക്കുകയും കരുത്തു നേടുകയുമാണ് പുതിയ തലമുറ ചെയ്യേണ്ടത്.''

ഉദ്ഘാടന സമ്മേളനത്തിൽ അദ്ധ്യക്ഷനായിരുന്ന തുഞ്ചൻ സ്മാരക സമിതി ചെയർമാൻ എം.ടി. വാസുദേവൻനായരുടെ പ്രസംഗം തൻെറ സമീപനത്തിൻെറ നയപ്രഖ്യാപനംകൂടിയായിരുന്നു.

തുഞ്ചത്തെഴുത്തച്ഛൻെറ എഴുത്താണി എഴുന്നെള്ളിച്ചുകൊണ്ടുള്ള ഘോഷയാത്ര

''ഷേക്സ്പിയറുടെ ഗ്രാമത്തിൽ, ശരിയായ പേരും മററുമറിയാത്ത ആ വിശ്വമഹാകവിയുടെ സ്മാരകത്തിൽ അദ്ദേഹത്തിൻെറ നാടകങ്ങൾ ഇന്നും അതേപടി അരങ്ങേറുന്നു. ചെറിയ കുട്ടികൾപോലും ഷേക്സ്പിയറുടെ കഥാപാത്രങ്ങളെ അറിയുന്നു, ആദരിക്കുന്നു. അതൊക്കെ നേരിൽ കണ്ടു മനസ്സിലാക്കാൻ അവസരമുണ്ടായപ്പോൾ ഞാനോർത്തത് നമ്മുടെ നാട്ടിൽ തുഞ്ചത്താചാര്യനെപ്പോലുള്ള കുലഗുരുക്കളോട് നാം കാണിക്കുന്ന അവഗണനയെയും നന്ദികേടിനെയും കുറിച്ചാണ്. ഇവിടെ തുഞ്ചൻ സ്മാരക കമ്മിററി തുടങ്ങിവയ്ക്കുന്ന പുതിയ പദ്ധതികൾ ആ തെററുകൾ തിരുത്താനുള്ളതാണ്. സംസ്കാരം ഇന്നലെയുടെ അനന്തതയിൽനിന്ന് നാളെയുടെ അനശ്വരതയിലേക്കുള്ള മഹാപ്രവാഹമാണ്. അതിൻെറ ഏററവും വലിയ വക്താവും പ്രയോക്താവുമായിരുന്നു എഴുത്തച്ഛൻ. അദ്ദേഹത്തിൻെറ സ്മരണ നിലനിർത്തുക എന്നത് കാലം നമ്മോടാവശ്യപ്പെടുന്ന കർത്തവ്യമാണ്.''


ഒ.എൻ.വി. കുറുപ്പ്



എം.ടി. വാസുദേവൻനായർ


എം. ലീലാവതി

പിന്നെ എം.ടി ഉദ്ഘാടകനായ ഒ.എൻ.വിയോടായി പറഞ്ഞു.

''അമേരിക്കയിലെ ഓനീൽ അനുഭവം, ഇംഗ്ളണ്ടിലെ ഷേക്സ്പിയർ അനുഭവം എന്നൊക്കെ പറയുന്നതുപോലെ ഈ തുഞ്ചൻ സമ്മേളനത്തിൽനിന്ന് മനസ്സിൽ കൊണ്ടു നടക്കാനൊരു തുഞ്ചൻ അനുഭവം വേണം. ഓർമ്മകൾക്ക് എന്നും ഓമനിക്കാനുള്ള ആ അനുഭവം ഒ.എൻ.വി തരണം.''

ആ അപേക്ഷ സ്വീകരിച്ചുകൊണ്ട് ഒ.എൻ.വി രണ്ടുവർഷംകൊണ്ട് താനെഴുതിത്തീർത്ത ''ഉജ്ജയിനി'' എന്ന മഹാകാവ്യത്തിലെ ഒരദ്ധ്യായം സംഗീതമധുരമായി ആലപിച്ചത് എം.ടി ആഗ്രഹിച്ചതുപോലെ തന്നെ മറക്കാനാവാത്ത അനുഭവമായി. പി. വത്സല, എം.എസ്. മേനോൻ, കെ. ജയകുമാർ തുടങ്ങിയവരും ഉദ്ഘാടന സമ്മേളനത്തിൽ സംബന്ധിച്ചു.

പിറേറന്ന് തുഞ്ചൻ ഓഡിറേറാറിയത്തിൽ തുഞ്ചൻ സാഹിത്യ സമ്മേളനമായിരുന്നു. ''ഭക്തിയുടെ മനഃശാസ്ത്രം'' എന്ന വിഷയത്തെ ആധാരമാക്കി തയ്യാറാക്കിയ പ്രബന്ധത്തിൽ ഡോ. എം. ലീലാവതി പറഞ്ഞു:

''ഭക്തിഭാവം അശാസ്ത്രീയമാണെന്ന വാദം ശാസ്ത്രീയമല്ല. മനുഷ്യൻെറ അടിസ്ഥാനഭാവങ്ങളിലൊന്നായ രതിയുടെ വിവിധ ആവിഷ്കാരങ്ങളിലൊന്നാണ് ഭക്തി. ഈശ്വരനില്ലെന്നുള്ള നാസ്തികൻെറ വിശ്വാസത്തിനും ഉണ്ടെന്നുള്ള ആസ്തികൻെറ വിശ്വാസത്തിനും യുക്തിപരമായ അടിസ്ഥാനങ്ങളുണ്ട്. ആ വിശ്വാസംതന്നെയാണ് ഭക്തി. അതിനെ ആയുധമാക്കിക്കൊണ്ടാണ് എഴുത്തച്ഛൻ ഒരു കാലഘട്ടത്തിൽ കേരളത്തെ മുഴുവൻ കീഴടക്കിയിരുന്ന ധർമ്മച്യുതിയിൽ നിന്ന് നമ്മെ രക്ഷിച്ചത്.''

തുടർന്ന് തുഞ്ചൻ സാഹിത്യത്തെ കേന്ദ്രീകരിച്ചുള്ള വിവിധ വിഷയങ്ങളിൽ പ്രൊഫ: എം. അച്യുതൻ, ഡോ. പി.എം. വിജയപ്പൻ, പ്രൊഫ: എം.കെ. വത്സൻ, പ്രൊഫ: കെ. ഗോപാലകൃഷ്ണൻ എന്നിവർ പ്രബന്ധങ്ങളവതരിപ്പിച്ചു.

മൂന്നാം ദിവസം തുഞ്ചൻ അനുസ്മരണ സമ്മേളനത്തിൽ അദ്ധ്യക്ഷത വഹിച്ചുകൊണ്ട് പ്രൊഫ: കെ.പി. നാരായണപ്പിഷാരടി തുഞ്ചത്താചാര്യൻെറ അറിയപ്പെടാത്ത ജീവിതചരിത്രങ്ങളിലൂടെയും അപ്രകാശിത കൃതികളിലൂടെയും ഒരു തീർത്ഥയാത്ര തന്നെ നടത്തി. തുഞ്ചത്താചാര്യനെക്കുറിച്ചുള്ള തൻെറ ദീർഘകാല ഗവേഷണങ്ങളുടെ ഫലമായി ലഭിച്ച അപൂർവ്വമായ പല വിവരങ്ങളും അദ്ദേഹം അവതരിപ്പിച്ചു.

കുന്നംകുളത്തിനടുത്ത ആമക്കാവിലെ എടപ്പാൾ എന്ന ഗൃഹത്തിൽ ആചാര്യന് ഒരു വിവാഹബന്ധമുണ്ടായിരുന്നുവെന്നും അതിൽ അദ്ദേഹത്തിന് വിദുഷിയായ ഒരു പുത്രിയുണ്ടായിരുന്നുവെന്നും ഒടുവിൽ അദ്ദേഹം സന്ന്യാസജീവിതമാണ് നയിച്ചിരുന്നതെന്നുമൊക്കെ ചില താളിയോല ഗ്രന്ഥങ്ങളിൽ നിന്നു ലഭിച്ച വിവരങ്ങളുദ്ധരിച്ച് പിഷാരടി മാഷ് സമർത്ഥിച്ചു. തുഞ്ചത്താചാര്യൻേറതെന്ന് നിസ്സംശയം പറയാവുന്ന ചില താളിയോല ഗ്രന്ഥങ്ങൾകൂടി കണ്ടെടുക്കപ്പെട്ടിട്ടുണ്ടെന്നും അവ പരിശോധിച്ചു വരികയാണെന്നും അദ്ദേഹം പറഞ്ഞു. തുടർന്ന് പ്രൊഫ: കെ.പി. ശങ്കരൻ തുഞ്ചൻ അനുസ്മരണ പ്രഭാഷണം നടത്തി.

രണ്ടു ദിവസങ്ങളിലായി തുഞ്ചൻപറമ്പിൽ നടന്ന ദേശീയ സെമിനാറായിരുന്നു ഈ വർഷത്തെ തുഞ്ചൻ ഉത്സവത്തിൻെറ ഏററവും വലിയ സവിശേഷത. ''ഭക്തിപ്രസ്ഥാനവും ദക്ഷിണേന്ത്യൻ സാഹിത്യവും'' എന്ന വിഷയത്തെ ആസ്പദമാക്കി നടന്ന സെമിനാറിൽ പ്രശസ്ത കന്നട കവി എസ്. ശിവരുദ്രപ്പ, അറിയപ്പെടുന്ന തെലുഗു സാഹിത്യ നിരൂപകനായ പ്രൊഫ: സി. ചിന്നകൃഷ്ണയ്യ, കൊങ്കണി ഭാഷാപണ്ഡിതനായ പ്രൊഫ: പുരുഷോത്തമ മല്ലയ്യ, പ്രശസ്ത മലയാള ചിന്തകരും ചരിത്രകാരന്മാരുമായ ഡോ: എം.ജി.എസ്. നാരായണൻ, പി. ഗോവിന്ദപ്പിള്ള, എം.പി. വീരേന്ദ്രകുമാർ, ഡോ. എം.ആർ. രാഘവ വാരിയർ തുടങ്ങിയവർ സജീവമായി പങ്കെടുത്തു.

ദക്ഷിണേന്ത്യൻ ഭാഷകളിൽ ഒരുകാലത്ത് തഴച്ചുവളർന്ന ഭക്തിസാഹിത്യം മതപരമായ ഒരു പ്രസ്ഥാനമായിരുന്നില്ലെന്നും ജാതിക്കും പൗരോഹിത്യത്തിനും ഭരണാധികാരികൾക്കുമെന്നല്ല; സാമൂഹികമായ എല്ലാവിധ അനീതികൾക്കെതിരായും ഉയർന്നുവന്ന ഒരു വിമോചന പ്രസ്ഥാനമായിരുന്നുവെന്നും സെമിനാറിൽ പങ്കെടുത്ത പണ്ഡിതന്മാർ സ്ഥാപിച്ചു. അവരവരുടെ ഭാഷകളിലുണ്ടായ സാഹിത്യ ചലനങ്ങളെ അടിസ്ഥാനമാക്കിയാണ് സെമിനാറിൽ പങ്കെടുത്തവരെല്ലാം സംസാരിച്ചത്. സാംസ്കാരിക നവോത്ഥാനത്തെക്കുറിച്ചുള്ള പ്രാദേശിക ഭാഷാചിന്തകളുടെ അർത്ഥപൂർണ്ണമായൊരു സമന്വയത്തിൻെറ സാദ്ധ്യതയിലേക്കു വിരൽചൂണ്ടുന്നതായിരുന്നു ഈ ദേശീയ സെമിനാർ.

തുടർന്ന് ആകാശവാണി കോഴിക്കോട് നിലയം അവതരിപ്പിച്ച കവിയരങ്ങായിരുന്നു.

മഹാകവി അക്കിത്തം, പി. ഭാസ്കരൻ, എം.എൻ. പാലൂര്, കെ.വി. രാമകൃഷ്ണൻ, പ്രൊഫ: വി. മധുസൂദനൻനായർ, കുഞ്ഞപ്പ പട്ടാന്നൂർ, പോൾ കല്ലാനോട്, സി. കൃഷ്ണൻ നായർ, പുറമണ്ണൂർ ടി. മുഹമ്മദ്, ചൊവ്വല്ലൂർ കൃഷ്ണൻകുട്ടി, എൻ.കെ. ദേശം. പി.ടി. അബ്ദു റഹിമാൻ തുടങ്ങിയ പ്രശസ്ത കവികൾ കവിസമ്മേളനത്തിൽ പങ്കെടുത്തു.



വളരെ പ്രസക്തമായ രണ്ടു സംവാദങ്ങൾക്കും ഈ വർഷത്തെ തുഞ്ചൻ ഉത്സവം വേദിയൊരുക്കി. ''ഭരണകൂടവും ബുദ്ധിജീവികളും'' എന്ന ആദ്യസംവാദത്തിൽ എൻ.പി. മുഹമ്മദ്, ഡോ. എം.ജി.എസ്. നാരായണൻ, എം.ടി. വാസുദേവൻനായർ, പി. ഗോവിന്ദപ്പിള്ള, എം. ഗംഗാധരൻ, സക്കറിയ തുടങ്ങിയവരാണ് പങ്കെടുത്തത്. പലപ്പോഴും പ്രകോപനപരമായ പ്രസ്താവങ്ങൾകൊണ്ടും എതിർപ്രസ്താവങ്ങൾകൊണ്ടും സംവാദം സംഘർഷഭരിതവും സജീവവുമായി. ഭിന്നാഭിപ്രായങ്ങൾ സ്വതന്ത്രമായി ഏററുമുട്ടുന്നതിലൂടെ സമകാലീന പ്രസക്തവും ഗുണപരവുമായ പല പുതിയ ആശയങ്ങളും ഉയർന്നു വരികയും ചെയ്തു.

കൂടുതൽ പ്രസക്തവും മൗലികവുമായ ആശയസംഘട്ടനങ്ങൾക്കു വഴിവച്ച രണ്ടാം സംവാദം ''പാരമ്പര്യവും ആധുനികതയും: സംഘർഷമോ സമന്വയമോ'' എന്ന വിഷയത്തെ അധികരിച്ചായിരുന്നു.

ഡോ. അയ്യപ്പപ്പണിക്കർ ആദ്ധ്യക്ഷ്യം വഹിച്ച പ്രസ്തുത സംവാദത്തിൽ പ്രകോപനങ്ങൾ പൂർണ്ണമായും ഒഴിവാക്കുമെന്നു മുൻകൂറായി പറഞ്ഞുകൊണ്ടു വിഷയമവതരിപ്പിച്ച ശ്രീ. എം.വി. ദേവൻ പ്രകോപനപരമായ പ്രസ്താവനകളുടെ ഒരു പരമ്പരതന്നെ സൃഷ്ടിച്ചു. അതിനെയെല്ലാം സമർത്ഥമായി നേരിട്ടുകൊണ്ട് വിഷ്ണുനാരായണൻ നമ്പൂതിരി സമന്വയത്തിൻെറ ഒരു സാദ്ധ്യത സൃഷ്ടിച്ചെടുത്തു. അപ്പോഴേക്കും അടുത്ത സംഘർഷത്തിനു വഴിവയ്ക്കുന്ന പുതിയ പ്രകോപനങ്ങളുമായി കാവാലം നാരായണപ്പണിക്കർ എഴുന്നേററു. പണിക്കർ നാട്ടരങ്ങു ചിട്ടയിൽ പകർന്നാടി അരങ്ങു നിറച്ചു. അടുത്ത ഊഴം എം.ടിയുടേതായിരുന്നു. എം.ടി അന്വേഷണത്തിൻെറ പുതിയൊരു സാദ്ധ്യതയിലേക്ക് സംവാദത്തെ വളർത്തിയെടുക്കുകയായിരുന്നു. അതിൽപ്പിടിച്ച് ഡോ. ചാത്തനാത്ത് അച്യുതനുണ്ണിയും ഡോ. എം.എം. ബഷീറും കുറെക്കൂടി മുന്നോട്ടു പോയി. ഒടുവിൽ വിദഗ്ദ്ധമായ ഒരു സമന്വയത്തിൻെറ പദ്ധതിയിലേക്ക് ഡോ. അയ്യപ്പപ്പണിക്കർ സംവാദത്തെ അർത്ഥപൂർണ്ണമായവിധം സമാഹരിച്ചു.

അങ്ങനെ ഒരുപാടു തലങ്ങളിൽ പ്രസക്തവും അർത്ഥപൂർണ്ണവുമായ അന്വേഷണങ്ങൾ കൊണ്ടും ചിന്തകൾകൊണ്ടും സജീവമായ അഞ്ചു രാപകലുകൾ സംസ്കാരത്തെക്കുറിച്ചും മാനവികതയെക്കുറിച്ചുമുള്ള പുതിയ അവബോധങ്ങൾക്കു വഴിയൊരുക്കി. രാത്രി വളരെ വൈകുംവരെ കഥകളിയും കൃഷ്ണനാട്ടവും കേരളീയ നൃത്തരൂപങ്ങളും അഷ്ടപദിക്കച്ചേരിയും അക്ഷരശ്ളോകവും ദ്രുതകവന മത്സരങ്ങളുമൊക്കെക്കൊണ്ട് ഉത്സവഭരിതമായി. തൃക്കണ്ടിയൂരിലും പരിസരപ്രദേശങ്ങളിലും നിന്നുള്ള സഹൃദയർ മാത്രമല്ല, വിദൂരദേശങ്ങളിൽനിന്നു വന്നെത്തിയവരും ഉത്സവാവേശത്തോടെ അതിൽ പങ്കുചേർന്നു. ഇത്രമാത്രം ജനപങ്കാളിത്തത്തോടെ തുഞ്ചൻ പറമ്പിൽ മാത്രമേ സാംസ്കാരിക പരിപാടികൾ നടക്കുകയുള്ളൂ എന്നൊരഭിമാനം തോന്നിക്കുംവിധം ജനകീയമായിത്തീർന്നു തുഞ്ചൻ ഉത്സവം.

എല്ലാററിൻെറയും നടത്തിപ്പുകാരനായി ഒരു നാട്ടുകാരണവരെപ്പോലെ എം.ടി. വാസുദേവൻനായർ ഓടിനടന്നു. എല്ലാ കാര്യത്തിലും എം.ടിയുടെ കണ്ണും ശ്രദ്ധയുമെത്തിയിരുന്നു. എല്ലാം വൃത്തിയായും ചിട്ടയായും നടക്കണമെന്ന് കണിശമായ നിർബ്ബന്ധവും അദ്ദേഹത്തിനുണ്ടായിരുന്നു. തൻെറ വ്യക്തിസ്വാധീനമുപയോഗിച്ചുതന്നെ പലരെയും തുഞ്ചൻപറമ്പിലെത്തിക്കുകയും എത്തിച്ചേർന്ന ഓരോരുത്തരെയും അവർക്കു ചേരുന്ന വേഷങ്ങളിൽ ഈ ഉത്സവത്തിൽ പങ്കുചേർക്കുകയുമായിരുന്നു അദ്ദേഹം.

ഇങ്ങനെയൊരു വേഷത്തിൽ സജീവമായി എം.ടിയെ നടാടെ കാണുകയായിരുന്നു ഞാൻ. ആ വിസ്മയത്തോടെതന്നെയാണ് ഒടുവിൽ എം.ടിയുമായി സംസാരിച്ചു തുടങ്ങിയത്.

പക്ഷേ, എം.ടി പറഞ്ഞു:

''ആദ്യത്തെ തുഞ്ചൻ സ്മാരക കമ്മിററിയിൽ അംഗമായിരുന്നു ഞാൻ, അന്ന് ഞാനൊരു വെറും പയ്യനാണ്. കെ.പി. കേശവമേനോനും ഉറൂബും എസ്.കെ. പൊറെറക്കാട്ടുമൊക്കെയുള്ള കമ്മിററി. അവർക്കൊന്നും ഒരുതരത്തിലും സമശീർഷനല്ലാതിരുന്ന എന്നെ എല്ലാററിനും ഓടിനടക്കാൻ പററിയ പ്രായക്കാരൻ എന്ന പരിഗണനയിൽ കെ.പി. കേശവമേനോൻ കമ്മിററിയിൽ ഉൾപ്പെടുത്തുകയായിരുന്നു. ആ കമ്മിററിയാണ് തുഞ്ചൻ സ്മാരകത്തെ ഇന്നു കാണുംവിധമെങ്കിലുമാക്കിയത്. അന്ന് ചെയർമാനായിരുന്ന

ശേഷം 65-ാം പേജിൽ

സി. ചിന്ന കൃഷ്ണയ്യ
തെലുങ്കു നിരൂപകൻ


കെ.പി. നാരായണപ്പിഷാരടി


കന്നട കവി എസ്. ശിവരുദ്രപ്പ


ഡോ: പുരുഷോത്തമ മല്ലയ്യ
(കൊങ്കിണി ഭാഷാ പണ്ഡിതൻ)

പി. ഭാസ്കരൻ



# സി അച്യുതമേനോന്റെ ഡയറിക്കുറിപ്പുകൾ

## 1984 മാർച്ച്

മാർച്ച് 1, വ്യാഴം.

ഇക്കൊല്ലത്തെ കേന്ദ്രബജററു പ്രസംഗം വായിച്ചുതീർത്തു. ഒരുപാടു വായിക്കാനുണ്ടായിരുന്നു.

വൈകിട്ടു Co.op. ആസ്പത്രിയിൽ നാരായണനെ ചെന്നുകണ്ടു. അയാൾക്കു സുഖമുണ്ട്. രണ്ടുദിവസത്തിനകം discharge ചെയ്യുമെന്നു പറഞ്ഞു.

മാർച്ച് 2, വെള്ളി.

വിജയൻകാരോട്ടു ഡയറക്ടു ചെയ്യുന്ന ''ചന്തയിൽ ചൂടിവില്ക്കുന്ന പെണ്ണ്'' എന്ന ചിത്രത്തിന്റെ ഷൂട്ടിംഗ് കണ്ടശ്ശാംകടവിൽ വച്ചു സ്വിച്ച് ഓൺ ചെയ്തു. യു.എ.ഖാദർ 'തൃക്കോട്ടൂർ പെരുമ' എന്ന പുസ്തകത്തിന്റെ ഒരു കോപ്പി തന്നു.

84–85 ബജററിനെക്കുറിച്ചു 'നവയുഗ'ത്തിനു ഒരു ലേഖനമെഴുതി. സ്വതേ എഴുതാറുളളതിലും കുറച്ചു നീളം കൂടിയത്.

ഉച്ചതിരിഞ്ഞു കേശവൻ വൈദ്യനും മംഗളാനന്ദസ്വാമിയും കൂടി കാണാൻ വന്നിരുന്നു. വൈദ്യർ ''ഗുരുചരണങ്ങളിൽ'' എന്ന തന്റെ പുസ്തകത്തിന്റെ ഒരു കോപ്പി തന്നു.

6 മണിക്കുശേഷം Y.F ന്റെ ചൂരക്കാട്ടുകര ക്യാമ്പിൽ പോയി. ആൾ വളരെ കുറവ്. മുളവരആൽത്തറയ്ക്കൽ പ്രസംഗിച്ചു. ഒരു പത്തമ്പതാളിൽ കൂടുതൽ ഇല്ല. വലിയ നാണക്കേടു തോന്നി. എങ്കിലും പ്രസംഗം നന്നായി. ഒരുമണിക്കൂറോളം പ്രസംഗിച്ചു.

വീട്ടിൽ മടങ്ങിവന്നപ്പോൾ ചാലക്കുടി ഡോക്ടർ ചന്ദ്രനും രാമചന്ദ്രൻ നായർക്കും ഒരു letter of introduction കൊടുത്തു.

മാർച്ച് 3, ശനി.

Ibsen-ന്റെ Gabriel Berkmen എന്ന നാടകം വായിച്ചു. ഇതോടുകൂടി ഇബ്സന്റെ മിക്ക നാടകങ്ങളും വായിച്ചു. Ghosts മാത്രം കിട്ടിയില്ല. Doll's House-ലെപ്പോലെ സാമൂഹ്യാംശം ചിലതിലൊന്നുമില്ല. പക്ഷെ സ്ത്രീസ്വാതന്ത്ര്യ പ്രശ്നം Doll's House-ലെപ്പോലെതന്നെ Hedda Gabler-ലും മററുമുണ്ട്. ശരിയായ ഒരു analysis നടത്തണം. ക്രിയാംശം എന്നു ശങ്കരപ്പിളള പറയുന്നതു വളരെയൊന്നും ഇല്ല. ഈ നാടകങ്ങളിൽ, സംഭാഷണം തന്നെയാണ് അധികമെന്നു എനിക്കു തോന്നുന്നു. പക്ഷെ സംഭാഷണം പാത്രസ്വഭാവത്തെ അനാവരണം ചെയ്യുന്നുണ്ട്.

വൈകിട്ടു ജൂനിയർ ടെക്നിക്കൽ സ്കൂളിന്റെ വാർഷികത്തിലും പാപ്പിടത്തെ ഋശ്യശൃംഗൻ എന്ന കലാസമിതി ഉൽഘാടനത്തിലും സാമാന്യം നന്നായി പ്രസംഗിച്ചു.

മാർച്ച് 4, ഞായർ.

Hostel Day-Kerala വർമ്മ.

കേരളവർമ്മ ഹോസ്ററൽ ദിനാഘോഷങ്ങളിൽ പങ്കെടുത്തു. വളരെ ഭാവനാപൂർവ്വം സംഘടിപ്പിച്ച പടങ്ങായിരുന്നു അത്. കടമ്മനിട്ട ... കവിതചൊല്ലലും ഡോ.എസ്.പി.രമേശിന്റെ സംഗീതാസ്വാദന ക്ലാസ്സും ഉണ്ടായിരുന്നു. രമേശിന് ഇത്രമാത്രം സംഗീതജ്ഞാനമുണ്ടെന്നു ഞാൻ മനസ്സിലാക്കിയിരുന്നില്ല. ഹിന്ദുസ്ഥാനി രാഗങ്ങളും കർണ്ണാടക രാഗങ്ങളും തമ്മിലുളള സാമ്യഭേദങ്ങളുടെ സൂചന വളരെ ഉൾക്കാഴ്ചയുളള ഒരു സംഗീതവിദ്വാന്റെ തന്നെ.

വൈകിട്ടു രംഗചേതനയുടെ നാടകം കാണണമെന്നു കരുതിയിരുന്നതാണ്. പോയില്ല. കാരണം, ആകെ മൂടിക്കെട്ടി നിന്നിരുന്നു. ജനാർദ്ദനന്റെ വീട്ടിൽ പോയി കുറെ സംസാരിച്ചിരുന്നു.

''ചന്തയിൽ ചൂടിവില്ക്കുന്ന പെണ്ണ്'' എന്ന യു.എ.ഖാദറിന്റെ കഥ വായിച്ചു. വടക്കൻ പാട്ടുകളിലെ കഥപോലെ ഒന്ന് എന്നല്ലാതെ വിശേഷമൊന്നുമില്ല. ഒരു പെണ്ണിന്റെ പകപോക്കലിന്റെ കഥ. അതു കുറേക്കൂടി Sexy ആക്കാൻ ശ്രമിച്ചിട്ടുണ്ട്. അതായിരിക്കാം വിജയൻ കാരോട്ടു സിനിമയായി പകർത്താൻ തെരഞ്ഞെടുത്തത്.

മാർച്ച് 5, തിങ്കൾ.

ഇന്നു സമയം കിട്ടിയതുകൊണ്ടു ജി.എൻ.പണിക്കരുടെ തെരഞ്ഞെടുത്ത കഥകൾ കുറേക്കൂടി വായിച്ചു. ചില നല്ല കഥകൾ ഉണ്ട്. എന്നാൽ കാരൂരിന്റെ കഥകൾ വായിച്ചപ്പോഴും മററുമുണ്ടായ രസംപോലെ, അടുത്തെങ്ങും എത്തുന്നില്ല.

## ചന്തയിൽ ചൂടിവില്ക്കുന്ന പെണ്ണ് 'സെക്സി'

മാർച്ച് 6, ചൊവ്വ.

ജി.എൻ.പണിക്കരുടെ തെരഞ്ഞെടുത്ത കഥകൾ കുറെ എണ്ണംകൂടി വായിച്ചു. തീർന്നില്ല. എല്ലാം ഒരേ അച്ചിലിട്ടവപോലെ. വേറെ ഒന്നും കാര്യമായി ചെയ്തില്ല.

മാർച്ച് 7, ബുധൻ.

പണിക്കരുടെ കഥകൾ വായിച്ചുതീർത്തു. പിന്നീടാണ് മോഹന്റെ അവതാരിക വായിച്ചത്. ആധുനിക ചെറുകഥയെക്കുറിച്ചു അച്ചുതൻ (എം) എഴുതിയതും കെ.എസ്.നാരായണപിളളയുടെ കഥ (1978–79) എന്നതിന്റെ മുഖവുരയും വായിച്ചു. എന്നിട്ടും പണിക്കരുടെ കൃതിയെപ്പററി അഭിപ്രായമെഴുതാൻ ഒരുത്സാഹം തോന്നുന്നില്ല. വളരെ ക്ലേശിച്ചു വല്ലതും എഴുതിവയ്ക്കണം. ഉളളതിൽ ഭേദം മോഹനന്റെ ആസ്വാദനമാണ്.

വൈകിട്ട് കറൻറ് ബുക്സിൽ നിന്നു ഒരു പുസ്തകം വാങ്ങാൻ പോയി. മഴ ചാറുന്നുണ്ടായിരുന്നു. അതു വാങ്ങിച്ചു തിരുവമ്പാടി പത്തായപ്പുരയുടെ ചുവട്ടിൽ വന്നു. ഖലാ: തൊഴിലാളികളുടെ പണിമുടക്കിന്റെ പ്രകടനത്തിനു തയ്യാറെടുക്കുന്നതു കണ്ടു. അവർ തുടങ്ങുന്നതുവരെ അവിടെ നിന്നു. പിന്നീടു ഡോ.എ.ആർ.മേനോൻ റോഡിൽക്കൂടി നടന്നു മടങ്ങിപ്പോരികയും ചെയ്തു.

വീട്ടിലെത്തിയതിനുശേഷം കേട്ടു, കരുണൻ, കൃഷ്ണൻകുട്ടി, ആർ.വി.തുടങ്ങിയവരെ അറസ്ററു ചെയ്തുവെന്ന്. കുറേക്കഴിഞ്ഞു വിട്ടുവെന്നും കേട്ടു. യൂണിയൻ മെമ്പർമാരെയാണ് വിടാതിരുന്നിട്ടുളളത്.

മൈലിപ്പാടത്തെ ഡ്രെയിനേജ് കുഴപ്പത്തെപ്പററി ഏതാനും ചെറുപ്പക്കാർ വന്നു സംസാരിച്ചു. അവരുടെ പ്രകടനത്തെ അഭിസംബോധന ചെയ്തു സംസാരിക്കാമെന്നു പറഞ്ഞു.

മാർച്ച് 8, വ്യാഴം.

ജി.എൻ.പണിക്കരുടെ കഥകളുടെ ഒരു റിവ്യൂ എഴുതിനോക്കി. ഏതാനും പാരഗ്രാഫുകൾ എഴുതി. തൃപ്തികരമായി തോന്നാത്തതിനാൽ കീറിക്കളഞ്ഞു. എന്തോ ഒരു ഒഴുക്കു കിട്ടുന്നില്ല. ആശയവൈദഗ്ദ്ധ്യം ഇല്ലാത്തതിനാലായിരിക്കാം.

ഇന്നു സാമാന്യം ശക്തിയായി മഴ പെയ്തു. വീടു പൊളിച്ചിട്ടിരുന്നതിനാൽ ചോർച്ച തുടങ്ങി. വെളളം അകത്തുനിന്നു മുക്കിക്കളയേണ്ടിവന്നു.

ഭാഗ്യവശാൽ രാത്രി മഴയൊന്നും ഉണ്ടായില്ല. അതുകൊണ്ടു ഉറക്കത്തിനു തടസ്സം നേരിട്ടില്ല.

മാർച്ച് 9, വെള്ളി.

10 മണിക്കു ഭാഷാദ്ധ്യാപക സമ്മേളനം ഉൽഘാടനം ചെയ്തു. വൈലോപ്പിളളിയായിരുന്നു അദ്ധ്യക്ഷൻ. അദ്ദേഹം എന്തൊക്കെയാണ് പറഞ്ഞത്? തനി പിന്തിരിപ്പൻ ആശയങ്ങൾ. ഇംഗ്ളീഷ് മീഡിയം സ്കൂളുകളെപ്പററി ഓമനക്കുട്ടൻ നന്നായി സംസാരിച്ചു. ഞാൻ വേഗം പോന്നു.

വൈകിട്ടു മൈലിപ്പാടത്തെ കൊതുകു നിവാരണ പ്രശ്നത്തിന്റെ പ്രകടനം കണ്ടു. തരക്കേടില്ല. സ്ത്രീകളടക്കം പത്തുനൂറുപേരുണ്ട്. ധാരാളം പ്ളക്കാർഡുകളും ഉശിരൻ മുദ്രാവാക്യങ്ങളും. കുറെ ചെറുപ്പക്കാരും. ഇവരുടെയൊക്കെ രാഷ്ട്രീയമെന്താണ്? ഒരു പാർട്ടിയിലുംപെട്ടവരല്ല ഇവർ എന്നു പറയുന്നു. ഞാൻ 5–10 മിനിററു പ്രസംഗിച്ചു. മെമ്മോറാണ്ടം കൊടുക്കാൻ അവരുടെ കൂടെ പോകുകയും ചെയ്തു.

ജി.എൻ.പണിക്കരുടെ കഥകളെപ്പററിയുളള റിവ്യൂ പകുതിയോളം എഴുതി. തുടക്കത്തിലുണ്ടായിരുന്ന ആത്മവിശ്വാസക്കുറവു തെല്ലു നീങ്ങിക്കിട്ടി.

മാർച്ച് 10, ശനി.

Youth Festival 10 a.m.

10 മണിക്കു Lion's ക്ളബ്ബുകാരുടെ യുവജനോത്സവം ടൗൺ ഹാളിൽ ഉദ്ഘാടനം ചെയ്തു. അതുകഴിഞ്ഞു വേഗം പോന്നു.

മീനയും രാമൻകുട്ടിയും മകനും കൂടി ഉച്ചവണ്ടിക്കു തിരുവനന്തപുരത്തേക്കു പോയി.

പണിക്കരുടെ കഥകളെപ്പററിയുളള ലേഖനം എഴുതിത്തീർത്തു. 9 പേജായി. വളരെ നന്നായിട്ടുണ്ട് എന്നെനിക്കഭിപ്രായമില്ല. എങ്കിലും ഒരുവിധമൊപ്പിച്ചു. എന്റെ സാഹിത്യ പരിചയക്കുറവാണ് ഇത്രയധികം സമയമെടുക്കാൻ കാരണം. ഇനി ഇതു ഇങ്ങനെത്തന്നെ അയച്ചുകളയാം. മിനുക്കുപണിക്കൊന്നും നില്ക്കുന്നില്ല.

മാർച്ച് 11, ഞായർ.

'നവയുഗ'ത്തിലേക്കു വേണ്ട ലേഖനങ്ങൾ എഴുതി. വൈകിട്ടു നാലുമണിയോടുകൂടി പൗലോസ് മാർ പൗലോസിനോടുകൂടി പൊന്നാനിക്കു പോയി. 5.15-നു എത്തി. വളരെനേരം വെറുതെയിരിക്കേണ്ടിവന്നു. 7 മണിക്കു യോഗം തുടങ്ങിയപ്പോൾ മഴയും തുടങ്ങി. ഭയങ്കരമായ ഇടിയും മിന്നലും മഴയും. അദ്ധ്യാപക പ്രതിനിധികൾ നേരത്തേ സ്ഥലം വിട്ടിരുന്നു. മഴ തുടങ്ങിയതിനാൽ നാട്ടുകാരും പിരിഞ്ഞുപോയി. ഇറയത്തു കൂടിനിന്നിരുന്ന 100-ൽ ചില്വാനം ആളുകളെ നോക്കി വേണ്ടിവന്നു പ്രസംഗിക്കാൻ. ഞാൻ ഒരു 10 മിനിററിൽ താഴെ പ്രസംഗിച്ചു. ബിഷപ്പ് ഒരു 15 മിനിററും. അതുകഴിഞ്ഞു നേരെ തൃശ്ശൂർക്കു പോന്നു. 9.30-നു എത്തി. ഭാഗ്യവശാൽ തൃശ്ശൂർ മഴ പെയ്തില്ല. അതുകൊണ്ടു വീട്ടിൽ ചോർച്ചയുണ്ടായില്ല.

മാർച്ച് 12, തിങ്കൾ.

ഇബ്സൻ നാടകങ്ങൾ ഒന്നുകൂടി എടുത്തു നോക്കി, കുറിപ്പുകൾ എഴുതിവയ്ക്കാൻ. ഒന്നും ഓർമ്മയില്ല, ഈ അടുത്തു വായിച്ചവയാണെങ്കിൽക്കൂടി! ഓർമ്മശക്തി അത്ര ക്ഷീണിച്ചിരിക്കുന്നു! ശരീരത്തിനു വല്ലാത്ത ക്ഷീണവും. അടിക്കടി പ്രോഗ്രാമുകൾ എടുത്തതു ശരിയായില്ല. ഇനി എന്തു ചെയ്യും? കുറെ എണ്ണം ഒഴിവാക്കേണ്ടതായിരുന്നു.

മൂണ്ടൂർ രാവുണ്ണിയുടെ ജീവൻ രക്ഷിക്കാൻ കമ്മിററിയുടെ സെക്രട്ടറി എഴുതിയിരുന്നു. അതു വച്ചു ഞാൻ വയലാർ രവിക്കു ഒരു കത്തെഴുതി. ഫലമുണ്ടാവുകയാണെങ്കിൽ ഉണ്ടാവട്ടെ. പരസ്യപ്രസ്താവന ചെയ്യാൻ സങ്കോചം. മററൊന്നുമല്ല. ഞാൻ മുഖ്യമന്ത്രിയായിരുന്ന കാലത്തെ സംഭവങ്ങൾ ഓർത്തുകൊണ്ടാണ്.

അപ്പുവിന്റെ കാര്യത്തിൽ ഇടപെട്ടു. പെണ്ണിന്റെ അച്ഛനോടു സംസാരിച്ചുനോക്കാൻ ശങ്കുണ്ണി മേനോനെഴുതി. വല്ല ഫലവുമുണ്ടാകുമോ എന്തോ!

പി.എം. തോമസ് മേടിച്ച കോവിലകത്തുംപാടത്തെ സ്ഥലത്തിനുളളിൽ 84 സെൻറുളള പി.ബി.നായർ വന്നു. സ്കെച്ചും പ്ളാനും മററുമൊക്കെ കാണിച്ചുതന്നു. വി.വി വീട്ടിലുണ്ടായിരുന്നില്ല. വി.വിയോടു സംസാരിച്ചു അറിയിക്കാമെന്നു പറഞ്ഞു.

മാർച്ച് 13, ചൊവ്വ.

ഇബ്സൻ നാടകത്തിന്റെ ചിലതിന്റെ ഇതിവൃത്തം സംഗ്രഹിച്ചു. ഒരു നോട്ടുപുസ്തകത്തിൽ കുറിച്ചിട്ടു.

ജയശങ്കർ അവാർഡിനെപ്പററി സ്റേറഷൻ ഡയറക്ടർ ഉണ്ണിയോടു സംസാരിച്ചു. അദ്ദേഹം വേണ്ട പബ്ളിസിററി കൊടുക്കാമെന്നു പറഞ്ഞു. വിവരം ദാമോദരനു എഴുതി.

. വൈകുന്നേരം ആഫീസിൽ പോയി. ബാലറാം വന്നിട്ടുണ്ട്. എങ്കിലും കാണാൻ പററിയില്ല. സെക്രട്ടേറിയററ് യോഗം മുകളിലായിരുന്നു.

മാർച്ച് 14, ബുധൻ.

10 മണി. Express അവാർഡ്–ചുമ്മാറിന്.

9 മണിക്കു Express അങ്കണത്തിൽവച്ചു ചേർന്ന യോഗത്തിൽ അദ്ധ്യക്ഷത വഹിച്ചു. ചുമ്മാറിനെപ്പററി അല്പം സംസാരിച്ചു. മോശമായില്ല. ഗോവിന്ദപ്പിളള വലിയ സാഹിത്യപ്രകടനം നടത്തി സംസാരിച്ചു. പറഞ്ഞതിൽ കുറെ അബദ്ധമുണ്ടായിരുന്നു. Express-ന് ഒരു Captive Clientele ഉണ്ടായിരുന്നില്ലെന്ന്. Express-നെപ്പററി ഒരു നല്ല വാക്കു പറയാൻ ഞാൻ വിട്ടുപോയി.

11 മുതൽ 1 വരെയും 2.30 മുതൽ 7 വരെയും D.C യോഗത്തിൽ പങ്കെടുത്തു. D.C പ്രവർത്തനത്തിലുളള വൈകല്യങ്ങൾ ചർച്ച ചെയ്യുന്നതു കേട്ടു. ഇനി improvement ഉണ്ടാകുമോ? എന്തൊ! പിന്നെയും ചർച്ച തുടർന്നുകൊണ്ടിരുന്നു. മററു items-നെപ്പററി. ഞാൻ പോന്നു. ബാലറാമിനോടു ഒന്നും പറയാതിരുന്നത് മോശമായി.

മാർച്ച് 15, വ്യാഴം.

ആലത്തൂർ S.N. College 10 a.m.

S.N.കോളേജ് ആലത്തൂരിൽ പോയി. കോളേജ് യൂണിയന്റെ സമാപന സമ്മേളനത്തിൽ പ്രസംഗിച്ചു. നല്ല കോളേജ്. അച്ചടക്കമുളള കുട്ടികൾ. Backward areaയുടെ എല്ലാ ലക്ഷണങ്ങളും ഉണ്ടെന്നു പ്രിൻസിപ്പൽ ബാലരാമൻ പറഞ്ഞു.

യോഗം കഴിഞ്ഞു അടുത്തുളള Ware Housing Corporation-ന്റെ 'Drying Factory' പോയി നോക്കി. സൂര്യതാപംകൊണ്ടു നെല്ല്, കപ്പ മുതലായവ ഉണക്കുന്നതിനുവേണ്ടിയുളളത്. നാട്ടുകാർ അതു വേണ്ടപോലെ ഉപയോഗിക്കുന്നില്ല. കാരണം സാധനങ്ങൾ അവിടെ കൊണ്ടുവന്നു തിരിച്ചുകൊണ്ടുപോകാൻ വേണ്ട കൂലിച്ചെലവു വളരെ കൂടുതലാണ്. കയററിറക്കുകൂലി അന്യായമായ നിലയിൽ കൂടുതലാണ്.

അതുകഴിഞ്ഞു നേരെ വീട്ടിലേക്കു പോന്നു. 12.30-നു എത്തി. വൈകുന്നേരം മുനിസിപ്പൽ കൗൺസിൽ ഹാളിൽ യോഗത്തിനു പോയി. ശക്തൻതമ്പുരാൻ സ്മാരകം രക്ഷിക്കേണ്ടതിനെപ്പററി ആലോചിക്കാൻ. എന്തെല്ലാം fantastic ideas ആണ് ആളുകൾ പറയുന്നത്! ഇത്തരത്തിലുളള യോഗങ്ങളിൽ സംബന്ധിക്കുന്നതു അപകടമാണ്. അതിലും കമ്മിററിയുടെ അദ്ധ്യക്ഷനായി പിടിച്ചിട്ടു.

മാർച്ച് 16, വെള്ളി.

Polytechnic Student's Union.

9.30-നു പുറപ്പെട്ടു. 11-നു കളമശ്ശേരി എത്തി. പോളിടെക്നിക് വിദ്യാർത്ഥികളുടെ യുവജനോത്സവം. പ്രസംഗമണ്ഡപത്തിൽ കയറി സ്വാഗതപ്രസംഗകൻ എന്റെ പേരു പറഞ്ഞതോടെ കൂവി. ഓമനക്കുട്ടനേയും ഡയറക്ടറേയും കൂവി. മാത്യു കുരിയനെ കൂവിയില്ല. ഇതു കണ്ടപ്പോൾത്തന്നെ എനിക്കു ക്ഷോഭമായി. അദ്ധ്യക്ഷ പ്രസംഗത്തിൽ പരീക്ഷ നീട്ടിവയ്ക്കാത്തതിനെപ്പററി ശക്തിയായി പ്രതിഷേധിച്ചിരുന്നു. മററു പലതും പറഞ്ഞു. ഞാൻ ഒന്നും വ്യക്തമായി കേട്ടില്ല. എന്താണു പറയേണ്ടതെന്നു എനിക്കു ഒരു രൂപവുമില്ലാതായി. ഒന്നും പറയേണ്ട എന്നു തീരുമാനിച്ചു. പ്രസംഗിക്കുന്നില്ല എന്നു പറഞ്ഞു. പ്രസംഗം കൂടാതെ വിളക്കുകൊളുത്തി ഉൽഘാടനം നിർവ്വഹിച്ചു. അവർക്കതിൽ ഒരു കുസലുമുണ്ടായില്ല. മാത്യു കുരിയനും ഓമനക്കുട്ടനും പ്രസംഗിച്ചു. Dr.ജോർജ്ജും എന്നെപ്പോലെ പ്രസംഗിക്കാതെ പിൻവാങ്ങി. പരീക്ഷ നീട്ടിവയ്ക്കില്ലെന്നു തറപ്പിച്ചുപറഞ്ഞു.

ഉച്ചതിരിഞ്ഞു കത്തുകൾക്കു മറുപടി എഴുതാനും ഗ്രേററ് മാർച്ചിനു ലേഖനമെഴുതാനും ഇരുന്നു. ഒന്നും നടന്നില്ല. ഒന്നിനു പിറകെ ഒന്നായി ആളുകൾ വന്നുകൊണ്ടിരുന്നു. കെ.എൻ.നമ്പൂതിരിയും മകനും, ബാബു വാസുദേവനും ലെനിനും അങ്ങനെ. ഒടുവിൽ വിരുന്നുകഴിഞ്ഞു മടങ്ങി വന്ന ശേഷമാണ് രാത്രിയിൽ കുറച്ചു എഴുതിവച്ചത്.

യോഗങ്ങൾക്കു ക്ഷണം സ്വീകരിക്കുന്ന നയത്തിൽ മാററം വരുത്തണം.

മാർച്ച് 17, ശനി.

ബജററിനെപ്പററിയാണു ലേഖനമെഴുതിയത്. ബജററ് പ്രസംഗത്തിന്റെ സംഗ്രഹം 'ഹിന്ദു'വിൽ കണ്ടതിനെ ആസ്പദമാക്കി. മലയാള പത്രങ്ങൾ നോക്കിയാൽ വാലും മൂടും മനസ്സിലാവുകയില്ല.

3.30-നു ചെന്ത്രാപ്പിളളിക്കുപോയി. ഇ.വി.ജിയുടെ 'ഉദ്യാനം' എന്ന പുസ്തകത്തിന്റെ പ്രകാശനമായിരുന്നു. ഗോപാലകൃഷ്ണൻ നാട്ടികയിലെ സാഹിത്യകാരൻമാരെപ്പററി ഒരുപാടു പ്രസംഗിച്ചു. അതിശയോക്തിപരമായി. അതു വേണ്ടിയിരുന്നില്ല.

മടങ്ങിയെത്തിയപ്പോൾ രാത്രി മണി 8 ആയി. പിന്നൊന്നും വായിക്കാൻ കഴിഞ്ഞില്ല. നാളെയും ഇതുപോലെതന്നെയാകും. പൊതു പരിപാടികൾ കുറയ്ക്കണം.

മാർച്ച് 18, ഞായർ.

APSO State Executive കൂടി. 10 പേർ മാത്രമേ വന്നിരുന്നുളളു. എല്ലാ സ്ഥലത്തുനിന്നും ആളുകൾ ഉണ്ടായിരുന്നില്ല. കൊല്ലം, കോട്ടയം, ആലപ്പുഴ, പാലക്കാട്, കണ്ണൂർ, മലപ്പുറം എന്നിവിടങ്ങളിൽ നിന്നു ആളുകൾ ഉണ്ടായിരുന്നില്ല. കോഴിക്കോട്ടു നിന്നു കുട്ടികൃഷ്ണൻ നായരും ശ്രീനിവാസനും വന്നത് അത്ഭുതകരമായിരുന്നു. മേയ് 15-നുമുമ്പ് ജില്ലാ സമ്മേളനങ്ങൾ നടത്താനും മേയ് അവസാനം കൊല്ലത്തുവച്ചു സംസ്ഥാന സമ്മേളനം നടത്താനും തീരുമാനിച്ചു. 12 മണിക്കു പിരിഞ്ഞു.

മാർച്ച് 19, തിങ്കൾ.

പരശുറാം എക്സ്പ്രസ്സിന് തിരുവനന്തപുരത്തേക്കു വണ്ടികയറി. വണ്ടിയിൽ വച്ചു കെ.പി.ശശിധരന്റെ 'ലെനിൻ പിറന്ന മണ്ണിൻ' വായിച്ചു. തരക്കേടില്ല. വിശ്വസാഹിത്യ പരിചയം പ്രകടമായി വിവരിക്കുന്ന ഭാഗങ്ങളുണ്ട്. ലെനിനെപ്പററി അത്ഭുതാദരങ്ങൾ. എന്നാൽ കണ്ടതെല്ലാം വിസ്മയകരമെന്നു വിശേഷിപ്പിക്കുന്ന തരത്തിലുളള പ്രതികരണം വിശ്വാസ്യത ജനിപ്പിക്കുമോ? അതൊരു കുറവാണെന്നു തോന്നി. ഫോട്ടോഗ്രാഫുകൾ ഒന്നാംതരമായി തോന്നി.

റെയിൽവേ സ്റേറഷനിൽ ജനാർദ്ദനനും മോഹനനും ഉണ്ടായിരുന്നു. പി.ആർ.നമ്പ്യാരും ഇതേ വണ്ടിയിൽ വന്നിറങ്ങി.

മാർച്ച് 20, ചൊവ്വ.

'എക്സിക്യൂട്ടീവ്' പ്രധാനത്തെതുകൊണ്ടു അവസാനിപ്പിക്കാൻ തീരുമാനിച്ചു. 5 മണിവരെ ഞാൻ ഇരുന്നു. പിന്നെ കൊല്ലം ശ്രീനാരായണ കോളേജിൽ പോയി. കോളേജ് യൂണിയന്റെ സമാപന സമ്മേളനത്തിന്. കൊടിയേരി ബാലകൃഷ്ണൻ എം.എൽ.എയും കൂടെ ഉണ്ടായിരുന്നു. കൊട്ടറ ഗോപാലകൃഷ്ണൻ പ്രസംഗകരിൽ ഒരാളായിരുന്നു. രണ്ടുപേരും അവരവരുടെ പോളിറ്റിക്സ് പ്രസംഗിച്ചു. ഞാൻ എല്ലാവരേയും ക്ഷോഭിപ്പിക്കാവുന്ന ഒരു പ്രസംഗം ചെയ്തു. ചടങ്ങു വിചാരിച്ചതിലും വളരെയധികം വൈകിപ്പോയി. 9½ മണിയായി കഴിയുമ്പോൾ. പിന്നെ ഭക്ഷണം കഴിച്ചു പുറപ്പെട്ടപ്പോൾ 10 മണിയും. വീട്ടിലെത്തിയതു രാത്രി 11½ മണിക്ക്. ഇത്തരം പരിപാടികൾ ഇനി വയ്യ.

മാർച്ച് 21, ബുധൻ.

Law College Union ഉദ്ഘാടനം ചെയ്തു. കോൺസ്ററിററ്യൂഷനെപ്പററി ചില ചിന്തകൾ അവതരിപ്പിച്ചു. Art.30-ലെ Ministries protection സുപ്രീംകോടതി വ്യാഖ്യാനിച്ചതിനോടു വിയോജിപ്പു പ്രകടിപ്പിച്ചതായിരുന്നു ഏററവും പ്രധാനം. എത്ര കുട്ടികൾക്കു മനസ്സിലായി എന്നറിഞ്ഞുകൂട. യോഗം മുഴുവനാകാൻ നിന്നില്ല.

പാർട്ടിയാഫീസിലെത്തി ബാലറാമിനോടു ശശിയുടെ ജോലിയെപ്പററി സംസാരിച്ചു. Non ജേർണലിസ്ററ് വിഭാഗത്തിൽ ജോലി കൊടുക്കാമെന്നു വീരേന്ദ്രകുമാർ പറഞ്ഞ കാര്യം. പിന്നെ വീട്ടിൽ വന്നു ഊണുകഴിച്ചു കിടന്നുറങ്ങി.

3.30-നു House of Soviet Culture-ൽ പോയി. VSSR-ൽനിന്നും മതനേതാക്കൻമാരുടെ സംഘത്തിന്റെ സ്വീകരണത്തിൽ പങ്കെടുത്തു സംസാരിച്ചു.

പിന്നെ പേരൂർക്കടയ്ക്കുപോയി കൃഷ്ണപിളളച്ചേട്ടനെ കണ്ടു. ശശിയുടെ പ്ളാൻ തരക്കേടില്ല. രാമചന്ദ്രൻ നായരെ കാണാൻ പോവുകയാണ് നാളെ രാവിലെ.

ആലപ്പുഴ ഒരു പ്രൊഫസർ ഷിപ്പു create



ദാസ് ഭാർഗ്ഗവീനിലയം

# മാണി മാധവീയം

## മുപ്പത്തിയെട്ട്

## ഭാർഗ്ഗവക്ഷേത്രത്തിനു പുറത്തേക്ക്



തിരുവുള്ളക്കാവു ക്ഷേത്രത്തിൽ കൂടിയാട്ടം നിശ്ചയിച്ചു. മാണിമാധവചാക്യാരേയും പൈങ്കുളം രാമചാക്യാരേയും ഇരിങ്ങാലക്കുട മാധവ ചാക്യാരേയും ഒരുമിച്ചു പങ്കെടുപ്പിക്കണമെന്ന് ഊരായ്മക്കാർ അഭിപ്രായപ്പെട്ടു. 'മൂന്നുപേരും കൂടിയാൽ അതിൽ മാണിമാധവൻ വികടം ചെയ്യുമെന്ന്' ഒരു നമ്പൂതിരി സൂചിപ്പിക്കുകയും ചെയ്തു.

മാധവചാക്യാർ അവിട്ടത്തൂരിൽ അടിയന്തിരം നടത്തിക്കൊണ്ടിരിക്കുകയായിരുന്നു. തിരുവുള്ളക്കാവിലെ കിഴാങ്ങാട്ട് നമ്പൂതിരിയുടെ ആവശ്യപ്രകാരം കപ്ളിങ്ങാട്ടു നമ്പൂതിരി അവിടെയെത്തി. കൂത്തിന് വരാമെന്നു സമ്മതിച്ചു. അദ്ദേഹം പറഞ്ഞു. ''എൻെറ കൂടെ വേഷം കെട്ടില്ലെന്ന് നെടുമ്പുരയിൽ വച്ച് ചിലർ പറഞ്ഞതാണ്, തിരുവുള്ളക്കാവിലും അവർ പ്രശ്നങ്ങളുണ്ടാക്കും. ഇനിയും അതാവർത്തിക്കാനിട കൊടുക്കരുത്. ''ഏതു ദിവസമാണ് അവർക്ക് തൃപ്തി എന്നുചോദിച്ച് എഴുതി ഒപ്പിട്ടു വാങ്ങണം. അവശേഷിക്കുന്ന ദിവസം വാക്കായാലും വേഷമായാലും ഞാനെടുക്കാം.''

കിഴാങ്ങാട്ടു നമ്പൂതിരി പട്ടിക തയ്യാറാക്കി.

1. ഇരിങ്ങാലക്കുട മാധവചാക്യാർ.
   അശനം.
   രണ്ടാംദിവസത്തിലെ കൂടിയാട്ടത്തിലെ വേഷം.
   മൂന്നാം ദിവസത്തെ വിദൂഷകൻ
   ശിഖിനി ശലഭം.
2. പൈങ്കുളം രാമചാക്യാർ.
   വിവാദ്.
   രണ്ടാം ദിവസത്തെ വിദൂഷകൻ.
   മൂന്നാം ദിവസത്തെ വേഷം.
   രാജസേവ.
   നിർവഹണം
3. മാണിമാധവചാക്യാർ.
   വിനോദം.
   ഒന്നാം ദിവസത്തെ വിദൂഷകൻ.
   പുറപ്പാട്-വേഷം.

ഈ പട്ടിക മൂന്നുപേരും സമ്മതിച്ച് ഒപ്പിട്ടു.

ഒരുക്കുകളൊക്കെ അവരവരുടെ ചുമതലയാണ്. ഇരിങ്ങാലക്കുട ചാക്യാരും രാമചാക്യാരും ഒന്നിച്ചായിരുന്നു താമസം. മാധവചാക്യാരും സംഘവും വേറെ. ഒന്നാം ദിവസത്തെ വേഷത്തിന് മാധവചാക്യാർ പൊതിയിൽ നാരായണചാക്യാരെ വരുത്തിയിരുന്നു.

''ഒന്നാം ദിവസത്തെ വിദൂഷകന് മാണി മാധവൻ വേണമെന്നില്ല. വല്ല കുട്ടികളെക്കൊണ്ടും കെട്ടിച്ചാൽ മതി'' രാമചാക്യാർ അഭിപ്രായപ്പെട്ടു. ഇതു കേട്ടപ്പോൾ വിദ്വാൻ പടിഞ്ഞാറേടത്ത് കൃഷ്ണൻ ഭട്ടതിരി മറുപടി കൊടുത്തു: ''ഒന്നാം ദിവസത്തെ വേഷം കുട്ടികൾക്കല്ല, കൂടിയാട്ടത്തിലെ ആദ്യാവസാനക്കാർക്കുള്ളതാണ്.''

അഭിനയിക്കാൻ കൂടുതൽ വകയില്ലാത്തതാണെങ്കിലും ഒന്നാം ദിവസത്തെ വിദൂഷകവേഷം ശ്രദ്ധേയമായി. അടുത്ത ദിവസത്തെ ഉദ്യാനപ്രവേശം നാരായണ ചാക്യാർക്കാണ് കൊടുത്തിരുന്നത്. നമ്പൂതിരിമാർ നിർബന്ധിച്ചതുമൂലം മാധവചാക്യാർ വേഷമെടുത്തു.

കൂടിയാട്ടം ഭംഗിയായിട്ടല്ല അവസാനിച്ചത്. ഊരായ്മക്കാർ മാണിമാധവചാക്യാരെ ഒന്നാം സ്ഥാനം നൽകി ആദരിച്ചു. വാക്കും വേഷവും വിചാരിച്ചത്ര ശോഭിക്കാത്തതുകൊണ്ട് മററു രണ്ടുപേർക്കും നിശ്ചയിച്ചതിൽനിന്നും അമ്പതുരൂപ കുറച്ചുകൊടുക്കാനാണ് ദേവസ്വം തീരുമാനിച്ചത്. ഇരിങ്ങാലക്കുട ചാക്യാർ പ്രതിഫലം വാങ്ങിയില്ല. അതിനാൽ ദേവസ്വം അദ്ദേഹത്തിന് ഓണപ്പുടവയും കൊടുത്തില്ല.

മൂത്ത മകൻ പാർവതിയുടെ ഭർത്താവ് കൊച്ചുദാമോദരൻ നമ്പ്യാർ മരണമടഞ്ഞു. ചാലക്കുടി ഹൈസ്ക്കൂളിൽനിന്ന് സംസ്കൃതം പണ്ഡിററായി അദ്ദേഹം റിട്ടയർ ചെയ്തിട്ട് ഏഴുവർഷം കഴിഞ്ഞിരുന്നു. കാൻസറായിരുന്നു മരണകാരണം. പാർവതിയുടെ ഒടുവിലത്തെ കുട്ടി വത്സലയും ആറാം വയസ്സിൽ പെട്ടെന്നു മരണമടഞ്ഞു.

1962 ജൂലായ് മാസം. മദ്രാസ്സിലെ സംസ്കൃത രംഗം കൂടിയാട്ടമവതരിപ്പിക്കുന്നതിനുവേണ്ടി മാധവചാക്യാരെ ക്ഷണിച്ചു. കൂത്തും കൂടിയാട്ടവും അതുവരെ കേരളം വിട്ടു പുറത്തു പോയിട്ടില്ല. അനുഷ്ഠാനകലയെ മതിൽക്കെട്ടിനു പുറത്തിറക്കിയ നാട്യാചാര്യനെത്തന്നെ, അതിനെ ഭാർഗ്ഗവക്ഷേത്രത്തിനു പുറത്തേക്കാനയിക്കാൻ സംസ്കൃതരംഗം സ്നേഹപൂർവം ക്ഷണിച്ചു.

---

ചെയ്തു തന്നെ പ്രമോട്ടു ചെയ്തു അവിടെ പോസ്ററു ചെയ്യണമെന്നു അപേക്ഷിച്ചിരിക്കുകയുണ്ട്. ഒരുപക്ഷേ നടന്നേക്കും. ആലപ്പുഴ improve ചെയ്യണമെന്നു മന്ത്രിക്കു താല്പര്യമുണ്ടല്ലോ.

തൻെറ പ്രൊമോഷനുവേണ്ടി ഒരു post create ചെയ്യണമെന്ന അപേക്ഷയിൽ അനൗചിത്യമില്ലേ എന്നു എനിക്ക് രാത്രി 10 മണിക്ക് ഇതെഴുതുമ്പോൾ തോന്നുന്നു. പോകട്ടെ. സാരമില്ല.

രാത്രി വീരാൻെറ ഡിന്നറിൽ പങ്കെടുത്തു.

മാർച്ച് 22, വ്യാഴം.

പരശുറാം എക്സ്പ്രസ്സിനു തിരുവനന്തപുരത്തുനിന്നു തൃശ്ശൂർക്കു പോന്നു. വൈകിട്ട് ആസ്പത്രിയിൽ ചെന്നു കരുണനെ കണ്ടു. ലൈബ്രറിയിൽ പോയി പുസ്തകം മടക്കിക്കൊടുത്തു. തിരിച്ചുവരുമ്പോൾ കൃഷ്ണൻകുട്ടിയുടെ ആസ്പത്രിയിൽ കയറി ഗോപാലകൃഷ്ണനെ കണ്ടു. കണ്ണു ഓപ്പറേറ്റു ചെയ്തു ആസ്പത്രിയിൽ കഴിയുന്നു. രാമൻകുട്ടിയും കൂടെ ഉണ്ടായിരുന്നു.

മാർച്ച് 23, വെള്ളി.

ഇന്നു ഇല: പണിമുടക്കിനോട് അനുഭാവപ്രകടനമായി പൊതുപണിമുടക്കായിരുന്നു. ഞാൻ വൈകുന്നേരം റെയിൽവേ സ്റേറഷനിൽ പോകാൻ പവനൻെറ കാർ വിളിച്ചു.

കൊച്ചിൻ എക്സ്പ്രസ്സിനു മദ്രാസ്സിലേക്കു കയറി. കുഷൻ ഉള്ള കോച്ചിൽ സ്ഥലം തന്നു.

മാർച്ച് 24, ശനി.

ISCUS-Madras.

7-നുമുമ്പു മദ്രാസ്സിൽ എത്തി. കാർ തയ്യാറായിരുന്നു. പെരമ്പൂരിൽ പോയി. കുളിച്ചു കാപ്പികുടിയും കഴിഞ്ഞു യോഗസ്ഥലത്തേക്കു പോയി. യോഗം തുടങ്ങിയിരുന്നു. പ്രസീഡിയത്തിൽ ഇരുന്നു. ആദ്യം കൃഷ്ണയ്യരും പിന്നീട് ചന്ദ്രജിത്ത് യാദവും അദ്ധ്യക്ഷത വഹിച്ചു.

പിന്നെ ഡിന്നറിനു പോയി ഒരു ഹോട്ടലിൽ. കാര്യമായി ഒന്നും കഴിച്ചില്ല. രാത്രി വൈകി വീട്ടിൽ എത്തി. ഒരു പഴവും മധുരനാരങ്ങയും മാത്രം തിന്നു കിടന്നുറങ്ങി.

നമ്പ്യാരും മിനിയും കാണാൻ വന്നിരുന്നു.

മാർച്ച് 25, വ്യാഴം.

ISCUS-Madras.

7.30-നു വാനമാമലയുടെ വീട്ടിൽ ചെന്നു. അവിടെനിന്നു സമ്മേളനത്തിലേക്കു പോയി. കാലത്തു ദേശീയ കൗൺസിൽ യോഗം. ഉച്ചവരെ നടന്ന പ്രമേയങ്ങൾ പാസ്സാക്കി. ഡോ:ബാലിഗയുടെ 80-ാം ജന്മദിനം ഏപ്രിൽ 28-നു കൊണ്ടാടണമെന്ന പ്രമേയം ഞാൻ അവതരിപ്പിച്ചു സംസാരിച്ചു.

ഉച്ചയ്ക്കു ജയകാന്തൻ വിളിച്ചുകൂട്ടിയ എഴുത്തുകാരുടെ സമ്മേളനത്തിൽ നല്ല ആൾക്കൂട്ടം ഉണ്ടായിരുന്നു. ഞാൻ അവസാനമാണു ചെന്നത്. മലയാളത്തെപ്പററി 5 മിനിററു സംസാരിച്ചു. അപ്പോഴേക്കും യോഗം അവസാനിപ്പിക്കേണ്ടിവന്നു.

വിദ്യാഭ്യാസ സമ്മേളനം. മുനീബ് റാസയുടെ പ്രസംഗം അസ്സലായി. സോവിയററു വിദ്യാഭ്യാസത്തിൻെറ സവിശേഷതകളെപ്പറ്റിയുള്ള സുന്ദരവടിവേലുവിൻെറയും നന്നായിരുന്നു. മുഴുവൻ കേട്ടില്ല. സമയമായതിനാൽ പോന്നു. പെരമ്പൂർ വന്നു ബാഗും കിടപ്പുസാമാനങ്ങളും എടുത്തു

ശേഷം 65-ാം പേജിൽ



മദ്രാസ്സിലെ കലാസ്നേഹികളായ മലയാളികളുടെ സാംസ്കാരിക വേദിയായിരുന്ന മൈലാപ്പൂർ കേന്ദ്രമാക്കി പ്രവർത്തിച്ചിരുന്ന സംസ്കൃത രംഗം. ക്ഷണം കിട്ടിയപ്പോൾ ചാക്യാർ സന്തോഷിച്ചു. കൂത്തും കൂടിയാട്ടവും കേരളത്തിനു പുറത്തേക്ക് യാത്രയാവുന്നു. ഇവിടെ മാത്രം ഒതുങ്ങിനില്ക്കേണ്ട കലയല്ല അത്. കൂടിയാട്ടത്തിൻെറ ഭരതവാക്യം മനസ്സിലുയർന്നു:

''ഇമാം സാഗര പര്യന്താം
ഹിമവദ് വിന്ധ്യകുണ്ഡലാം
മഹീമേകാത പത്രാങ്കാം
രാജസിംഹഃ പ്രശാസ്തുന''

(ചതുർ സമുദ്ര മുദ്രിതവും ഹിമവാനും വിന്ധ്യനുമാകുന്ന കുണ്ഡലങ്ങളോടു കൂടിയതും ഒരൊററ വെൺകൊററക്കുടക്കീഴിൽ വിരാജിക്കുന്നതുമായ ഭൂമിയെ നമ്മുടെ രാജാവായ രാജസിംഹൻ രക്ഷിക്കട്ടെ) ഹിമവാൻെറ നാട്ടിലുള്ള സർവരേയും രക്ഷിക്കട്ടെ എന്നതാണ് ഭരതവാക്യത്തിൻെറ പൊരുൾ. ഭാരതത്തിൻെറ കലയാണു കൂടിയാട്ടം. അതിനെ കേരളത്തിൽ മാത്രം തളച്ചിടുന്നത് ശരിയല്ല.

മാധവചാക്യാർ ക്ഷണം സ്വീകരിച്ചു.

ശ്രീദേവി ഇല്ലോടമ്മ, മക്കൾ നാരായണൻ നമ്പ്യാർ, പി.കെ.ജി.നമ്പ്യാർ, അമ്മിണി നങ്ങ്യാരമ്മ, മരുമകൻ ദാമോദര ചാക്യാർ, വടക്കേമഠത്തിലെ നീലകണ്ഠചാക്യാർ, അമ്പലപ്പുഴ ശങ്കരനാരായണൻ എന്നിവരടങ്ങുന്ന കൂടിയാട്ട സംഘം മാധവചാക്യാരുടെ നേതൃത്വത്തിൽ മദ്രാസ്സിലേക്കു തിരിച്ചു. സെൻട്രൽ സ്റേറഷനിൽ വച്ച് സംസ്കൃതരംഗത്തിൻെറ ഭാരവാഹികൾ നാട്യാചാര്യനെ സ്വീകരിച്ചു.

ആഗസ്ററ് 29, 30, 31 തീയതികളിൽ വിവേകാനന്ദ ഹാളിൽ വച്ച് കൂടിയാട്ടം-കഥകൾ തോരണയുദ്ധം, സുഭദ്രാധനഞ്ജയം, നാഗാനന്ദം എന്നിവയാണ്. ഡോ.രാഘവൻ, കുഞ്ചുണ്ണിരാജാ, സി.പി.രാമസ്വാമി, പൂമുള്ളി മൂന്നാം തമ്പുരാൻ, ഡോ.എസ്.സുന്ദരം, കോട്ടയ്ക്കൽ കോവിലകത്തെ ചില തമ്പുരാക്കന്മാർ എന്നിവരൊക്കെ എല്ലാ ദിവസവും സന്നിഹിതരായിരുന്നു-ധാരാളം വിദേശികളും. മദിരാശി ഗവർണ്ണർ വിഷ്ണുറാംമേഥിയായിരുന്നു അവസാന ദിവസത്തെ മുഖ്യാതിഥി. കൂടിയാട്ടത്തിനുശേഷം ഗവർണ്ണറുടെ അദ്ധ്യക്ഷതയിൽ ചേർന്ന പൊതുയോഗത്തിൽ സി.പി.രാമസ്വാമി അയ്യരും, കുഞ്ചുണ്ണിരാജയും പ്രസംഗിച്ചു. വെള്ളികൊണ്ടുതീർത്ത നിലവിളക്ക് വിഷ്ണുറാംമേഥി ചാക്യാർക്കു സമ്മാനിച്ചു.

പാലക്കാട് കല്ലേക്കുളങ്ങര ഏമൂർ ഭഗവതി ക്ഷേത്രത്തിലെ ഉത്സവത്തിന് കൂടിയാട്ടമവതരിപ്പിക്കാൻ രാജാവിൻെറ ക്ഷണം കിട്ടിയതനുസരിച്ച് മാധവചാക്യാർ പോയി. കൂടിയാട്ടത്തിൻെറ അവസാന ദിവസം പാലക്കാടു രാജാവിൻെറ വക കേശഭാരം കിരീടം ദേവിയുടെ പ്രതിനിധിയായ കൈമുക്കു നമ്പൂതിരി മാധവചാക്യാരുടെ ശിരസ്സിലണിയിച്ചു. കിരീടത്തിന് രൂപകല്പന ചെയ്തത് ചൊവ്വൂർ നമ്പൂതിരിപ്പാടായിരുന്നു.

അവിട്ടത്തൂരിൽ എല്ലാ വർഷവും മന്ത്രാങ്കം അടിയന്തിരക്കൂത്തു നടത്താറുണ്ട്. ആ വർഷത്തെ മന്ത്രാങ്കമവസാനിച്ചപ്പോൾ ദേവസ്വം സ്വർണ്ണഘടകം സമ്മാനിച്ച് ചാക്യാരെ ആദരിച്ചു. ദേവസ്വം മാനേജർ കുറിയേടത്തു കൃഷ്ണൻ നമ്പൂതിരിയാണ് ഘടകമണിയിച്ചത്.

കാഞ്ചികാമകോടി പീഠമഠാധിപതി ശ്രീ.ശങ്കരാചാര്യസ്വാമികൾ മധുരയ്ക്കടുത്തുള്ള എളയാത്തുകുടിയിൽ എല്ലാ വർഷവും ചാതുർമാസ്യമാചരിക്കാറുണ്ട്. കേരളത്തിൽ നിന്നും കലാകാരന്മാരെ ക്ഷണിച്ചുവരുത്തി തനതു കലകൾ ഈ ദിവസങ്ങളിൽ അരങ്ങേററാറുമുണ്ട്. കേരളീയ കലാകാരന്മാരെ സംഘടിപ്പിക്കേണ്ട ചുമതല എക്സ്പ്രസ്സ് പത്രാധിപരായിരുന്ന കെ.കൃഷ്ണനാണ് ആ വർഷം ഏറെറടുത്തിരുന്നത്. കൂത്തും കൂടിയാട്ടവും അവതരിപ്പിക്കുന്നതിനുവേണ്ടി അദ്ദേ



മാണി മാധവചാക്യാർ

ഹം മാധവചാക്യാരേയും സംഘത്തേയും ക്ഷണിച്ചു.

കലാകാരന്മാരെ കൊണ്ടുപോകുന്നതിനുവേണ്ടി മധുരയിൽനിന്ന് രണ്ടു ബസ്സുകൾ തൃശൂരിലെത്തി. കൂത്ത്, കൂടിയാട്ടം, പാഠകം, കഥകളി, തായമ്പക എന്നിവയിൽ പ്രാവീണ്യം നേടിയ കലാകാരന്മാർ എളയാത്തുകുടിയിലേക്ക് പുറപ്പെട്ടു. മാധവചാക്യാർ, നാരായണൻ നമ്പ്യാർ, പി.കെ.ജി.നമ്പ്യാർ എന്നിവരടങ്ങുന്ന കൂടിയാട്ട സംഘം, കെ.പി.നാരായണപിഷാരടി, പി.എസ്.വാരിയർ, കൃഷ്ണനുണ്ണി തുടങ്ങിയ അക്ഷരശ്ലോക വിദഗ്ദ്ധർ, തിരുവേഗപ്പുറ രാമപ്പൊതുവാൾ, കേശവപ്പൊതുവാൾ, പല്ലശ്ശന പത്മനാഭമാരാർ എന്നിവരുടെ തായമ്പക സെററ്, കെ.കൃഷ്ണൻെറ നേതൃത്വത്തിൽ കഥകളിസംഘം, ആററൂർ ശങ്കരൻകുട്ടി, പീതാംബരൻ, പരമേശ്വരൻ എന്നിവരുൾപ്പെട്ട പഞ്ചവാദ്യസംഘം....

മാധവചാക്യാർ ധനഞ്ജയം കൂടിയാട്ടമവതരിപ്പിച്ചു. നാരായണൻ നമ്പ്യാർ പാഠകവും. ഓരോ ദിവസത്തെ പരിപാടിയും ശങ്കരാചാര്യർ സശ്രദ്ധം വീക്ഷിച്ചിരുന്നു. എല്ലാ പരിപാടികളും അവസാനിച്ചപ്പോൾ സംഘമൊന്നിച്ച് പഴനിദർശനം നടത്തി. അവിടെ ഒരു ദിവസത്തെ കഥകളിയുണ്ടായി. രാമേശ്വരത്തും പോകണമെന്ന് വളരെക്കാലമായി ആഗ്രഹിച്ചിരുന്നു. മററുള്ളവർക്കാണെങ്കിൽ ഉടനെ നാട്ടിലേക്കു തിരിച്ചുപോകണം. കൂടിയാട്ട സംഘത്തിലുള്ളവർ യാത്ര പറഞ്ഞ് പഴനിയിൽ നിന്ന് രാമേശ്വരത്തേക്കു തിരിച്ചു. നൂറെറാന്നു തീർത്ഥങ്ങളിൽ മുങ്ങി. ധനുഷ്ക്കോടിയിൽ പിണ്ഡം വച്ചു. ലൗകികമായ കാമനകളെയെല്ലാം മനസ്സുകൊണ്ടു ത്യജിച്ചു. കൈയിലുണ്ടായിരുന്ന പണസ്സഞ്ചി നഷ്ടപ്പെട്ട വിവരം അപ്പോഴാണറിഞ്ഞത്. ഒട്ടും പരിഭ്രമം തോന്നിയില്ല. നശ്വരമായതെല്ലാം ഏതു നിമിഷവും വിട്ടുപോകാം. തേടിയെത്താം. കുടയുടെ ഉള്ളിൽനിന്ന് പണസ്സഞ്ചി തിരിച്ചുകിട്ടി എന്ന് മകൻ വന്നുപറഞ്ഞപ്പോഴും പ്രത്യേകിച്ചൊന്നും തോന്നിയില്ല.

മഠത്തിലെത്തി. പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽ മൂന്നുദിവസത്തെ രാജസൂയമവതരിപ്പിച്ച് തിരിച്ചുവന്നപ്പോഴേക്കും ശങ്കരാചാര്യസ്വാമികളുടെ പ്രത്യേക ഉപഹാരം ചാക്യാരെ തേടിയെത്തിയിരുന്നു-ശാരദാംബയുടെ ചിത്രം ആലേഖനനം ചെയ്ത സ്വർണ്ണ വീരശൃംഖലയും ചാതുർമാസാന്ത്യത്തിലെ പൂജയുടെ പ്രസാദവും.

മാധവചാക്യാർ തിരുവേഗപ്പുറക്ഷേത്രത്തിൽ ഉത്സവക്കൂത്തു നടത്തുകയായിരുന്നു. സുപ്രസിദ്ധ ഐന്ദ്രജാലികനായ പ്രൊഫസർ വാഴക്കുന്നം നമ്പൂതിരി സദസ്സിലുണ്ടായിരുന്നു. ദക്ഷയാഗം പ്രബന്ധം അവസാന ദിവസത്തിലേക്കു കടന്നു. ഭൂതഗണങ്ങൾ ദക്ഷൻെറ യാഗശാല തല്ലിത്തകർക്കുന്ന സന്ദർഭം:

തദനു പ്രഥിതാ പ്രമഥ പ്രവരാ....
''സത്ര ഗൃഹാന്തര ദത്തമഹത്തര
സപ്തമയൂഃ
ശിഖാഭര ദീപിത തന്തുലുവാദിക നികര
സ്ഫുടന പ്രസ-
രൽ ചടചട രടിത പ്രകടിത ഭുജകുല
പരമാടോപാം ഭസ്മ മയീന്താം അദ്ധ്വര
ശാലാം
ഘസ്മരവീര്യാ: സപദിവിതേനു...''

പറഞ്ഞുനിർത്തുന്നതിനുമുമ്പ് എന്തൊക്കെയോ ഇടിഞ്ഞുപൊളിഞ്ഞുവീഴുന്ന ശബ്ദം കേട്ടു. ചാക്യാരുടെ അഭിനയം കണ്ട് സ്വയം നഷ്ടപ്പെട്ടിരുന്ന സദസ്യർ ഒരു നിമിഷത്തിനു ശേഷമാണ് യാഥാർത്ഥ്യത്തിലേക്കുണർന്നത്. അവർ പുറത്തേക്കോടി. അമ്പലത്തിലെ അഗ്രശാല തകർന്നുവീണിരിക്കുന്നു. ഭാഗ്യത്തിന് ആർക്കും അപകടമുണ്ടായില്ല. ചെറിയൊരിടവേളയ്ക്കുശേഷം വീണ്ടും കൂത്തു തുടങ്ങി. കൂത്തു കഴിഞ്ഞ് ഇടിഞ്ഞുവീണ അഗ്രശാലയ്ക്കു മുന്നിൽ നില്ക്കുമ്പോൾ വാഴക്കുന്നം നമ്പൂതിരി മാധവചാക്യാരുടെ അടുത്തെത്തി. അദ്ദേഹം ചിരിച്ചുകൊണ്ടു പറഞ്ഞു:

''മാധവചാക്യാർ ഇന്ദ്രജാലം കാണിക്കാൻ തുടങ്ങ്യോ? വാക്കിൻെറ ശക്തി അപാരാണേയ്. ഇത്ര നിരീച്ചിരുന്നില്ല്യ.''

''എല്ലാം ഓരോരോ ദൈവനിശ്ചയം.'' മാധവചാക്യാർ പുഞ്ചിരിച്ചു.

(തുടരും)

# പുതിയപുസ്തകങ്ങൾ

## ഇന്തുകഥകൾ കുട്ടികൾക്ക്



ബാലസാഹിത്യത്തിൻെറ അവസ്ഥ മലയാളത്തിൽ വളരെ ദരിദ്രമാണ്. ഇക്കാലത്തുണ്ടാകുന്ന മിക്ക ബാലസാഹിത്യകൃതികളും കുട്ടികളുടെ മനസ്സിനടുത്തെത്തുമ്പോൾ ഓടിപ്പോവുകയാണ് ചെയ്യുന്നത്. ബാലഭാവനയിലേക്കു കടന്നുചെല്ലാൻ ബാലസാഹിത്യത്തിനു കഴിയുന്നില്ല. ഈ സമാഹാരത്തിലെ കഥകൾ അല്പം ആശ്വാസം നല്കുന്നവയാണ്. മനുഷ്യരല്ല ഈ കഥകളിലെ കഥാപാത്രങ്ങൾ. മററു ജന്തുക്കളാണ്. ആ ജീവികളുടെ വ്യാപാരങ്ങളിലൂടെ മനുഷ്യനെ കണ്ടെത്തുകയാണ്. ഈ കണ്ടെത്തുന്ന രീതിയും ആഖ്യാനവും ഭാഷയും സരളമാണ്. സാരോപദേശ സുന്ദരവും കൂടിയാണ് ഈ കഥകൾ.

ഇന്തുകഥകൾ കുട്ടികൾക്ക്
ഗ്രന്ഥ: കെ.കെ.പൊൻമേലേത്ത്
പ്രസാ: പ്രഭാത് ബുക്ക് ഹൗസ്
വില: 15 രൂപ.

## ഓമനക്കഥകൾ



സി.ആർ.ഓമനക്കുട്ടൻെറ കൊച്ചുകഥകളുമായി മലയാളികൾ നേരത്തേ പരിചയത്തിലാണ്. വലിയ കാര്യങ്ങൾ കൊച്ചുകഥകൾക്കുള്ളിലൊതുക്കിവയ്ക്കുകയെന്നതാണ് രീതി. ഈ കഥകൾക്കകത്ത് കണ്ണീരും പുഞ്ചിരിയും കടുത്ത സാമൂഹ്യവിമർശനവും മൂർച്ചയുള്ള പരിഹാസവുമൊക്കെയുണ്ട്. അദ്ദേഹം ഇതുവരെയായി എഴുതിയ നൂററമ്പതിൽപ്പരം കഥകളിൽനിന്ന് നൂററൊന്നെണ്ണം തിരഞ്ഞെടുത്തിരിക്കുകയാണ് ഈ സമാഹാരത്തിൽ. പ്രൊ.എം.അച്യുതനാണ് അവതാരിക എഴുതിയിട്ടുള്ളത്. അവതാരികയും കഥാകാരൻെറ മുഖക്കുറിപ്പും ഈ സമാഹാരത്തിനിട്ട തലക്കെട്ടും തള്ളിക്കളഞ്ഞാലും ഈ കൊച്ചു കഥകൾ ആകർഷിക്കാതിരിക്കില്ല. സാഹിത്യപ്രവർത്തക സഹകരണ സംഘത്തിൻെറ പുസ്തകത്തിൻെറ സ്വഭാവമായിത്തീർന്നിട്ടുള്ള തെളിയായ്മ എന്ന ഗുണം ഈ പുസ്തകത്തിൻെറ താളുകളിലും ചാർത്തപ്പെട്ടിട്ടുണ്ട്.

ഓമനക്കഥകൾ
ഗ്രന്ഥ: സി.ആർ.ഓമനക്കുട്ടൻ
പ്രസാ: സാഹിത്യപ്രവർത്തക സഹകരണസംഘം
വില: 70 രൂപ.

## ന്യായവാദം



പതിമൂന്നു കഥകളടങ്ങുന്ന ഈ സമാഹാരം ശ്രദ്ധാർഹമാണ്. വളരെ കുറച്ചു കഥകൾ മാത്രമെഴുതുന്ന ഈ കഥാകാരൻ ശ്രദ്ധിക്കപ്പെടാനിടയില്ലാത്ത കഥയുടെ കനത്ത കതിരുകളിലൊന്നാണ്. അവതാരിക, പിൻപഠനം മുതലായ അനുഷ്ഠാനങ്ങൾക്കു പുറമെയാണ് ഈ കഥാകാരൻെറ നില്പ്. ആഖ്യാനത്തിലെ അകൃത്രിമത്വവും. കഥയിലൂടെ ഊറിയെത്തുന്ന ജീവിതസാരവും ജീവിതദുഃഖവുമൊക്കെയാണ് ഈ സമാഹാരത്തിലെ പതിമൂന്നു കഥകളുടെയും പ്രത്യേകതകൾ.

ന്യായവാദം
ഗ്രന്ഥ: രഘുരാമൻ
പ്രസാ: പുസ്തക പബ്ളിക്കേഷൻസ്
വില: 17 രൂപ.

## ജി.എൻ.പിള്ള



ജി.എൻ.പിള്ള ഒരു മഹാപണ്ഡിതനായിരുന്നു. ആ പാണ്ഡിത്യത്തിൻെറ ചെറിയൊരംശംപോലും അദ്ദേഹം പുസ്തകത്താളിലേക്കു പകർന്നില്ല. അദ്ദേഹത്തിൻേറതായി നമുക്ക് ലഭിച്ചിട്ടുള്ള ഒരു വിലപ്പെട്ട ഗ്രന്ഥം തന്നെ പ്രഭാഷണങ്ങളുടെ സമാഹാരമാണ്. സ്വയം കണ്ടെത്താൻ ഇറങ്ങിത്തിരിച്ച ആ യോഗി നമ്മുടെ കാലത്തെ ജീവിതത്തെ നോക്കി നിറയെ ക്ഷോഭിച്ചിട്ടുണ്ട്. നമ്മുടെ കാലത്തെ ബുദ്ധിജീവികൾക്കോ എഴുത്തുകാർക്കോ അദ്ദേഹത്തെ ഉൾക്കൊള്ളാൻ കഴിഞ്ഞിട്ടേയില്ല. ചിട്ടപ്പടി ജീവിക്കാൻ തയ്യാറെടുത്ത അവരെ സംബന്ധിച്ചിടത്തോളം ജി.എൻ.പിള്ളയെ ഉൾക്കൊള്ളാനും കഴിയില്ല. അത് അവരുടെ നഷ്ടം. വി.പാറുക്കുട്ടിയമ്മ എഴുതിയ ഈ ഓർമ്മക്കുറിപ്പിനകത്ത് ജി.എൻ.പിള്ളയുടെ ജീവചരിത്രമുണ്ട് എന്നു പറയാവുന്നതല്ല. സ്വയം അറിവായിത്തീർന്ന അദ്ദേഹം തൻെറ ഭൂതകാലത്തെക്കുറിച്ച് അധികമൊന്നും സംസാരിക്കാറുണ്ടായിരുന്നില്ല. വിശ്വാസം കൊണ്ട് പകർന്നെടുത്ത ഇത്രയും വിവരങ്ങൾ തന്നെ അമൂല്യമെന്നു കരുതണം.

ജി.എൻ.പിള്ള
ഗ്രന്ഥ: വി.പാറുക്കുട്ടിയമ്മ
പ്രസാ: ജി.എൻ.പിള്ള സ്മാരക
പ്രതിഭാട്രസ്റ്റ്
വില: 10 രൂപ.

## കാവ്യകലയും കാലതാളവും



മേലത്ത് ചന്ദ്രശേഖരൻ മലയാളത്തിലെ അറിയപ്പെടുന്ന കവിയാണ്. തികഞ്ഞ കാവ്യസംസ്കാരവും കാവ്യബോധവുമുള്ള ഒരു സാഹിത്യാന്വേഷകൻെറ മുഖമാണ് ഈ സമാഹാരത്തിലെ പ്രബന്ധങ്ങൾക്കുള്ളത്. വിയോജിപ്പുകൾ അണിനിരത്താമെങ്കിലും തനിക്ക് പറയാനുള്ളത് യുക്തിഭദ്രമായിത്തന്നെ പറയാൻ അദ്ദേഹം ശ്രമിച്ചിട്ടുണ്ട്. എഴുത്തച്ഛൻ, ഉള്ളൂർ, ആശാൻ, ഉബൈദ്, ചങ്ങമ്പുഴ, വയലാർ, കുട്ടമത്ത്, ഒ.എൻ.വി, ജി. കുമാരപിള്ള, ആററൂർ രവിവർമ്മ എന്നിവരുടെ കവിതയിലെ, തന്നെ ആകർഷിച്ച വശങ്ങളെക്കുറിച്ചാണ് അദ്ദേഹം എഴുതുന്നത്.

കാവ്യകലയും കാലതാളവും
ഗ്രന്ഥ: പ്രൊ.മേലത്ത് ചന്ദ്രശേഖരൻ
പ്രസാ: നയന ബുക്സ്
വില: 15 രൂപ.





എം. കൃഷ്ണൻനായർ



# സാഹിത്യവാരഫലം

"എനിക്കു പതിനാറു വയസ്സ്. സൈഗാനിൽനിന്നു ഞങ്ങൾ തിരിച്ചെത്തിയപ്പോഴാണ് അതുണ്ടായത്. 1930-നോട് അടുപ്പിച്ച് രാത്രികാലത്തെ തീവണ്ടിയിൽവച്ചാണു സംഭവം; ബൊർദോയിൽനിന്നുള്ള തീവണ്ടി. എൻെറ കുടുംബത്തോടൊരുമിച്ചായിരുന്നു ഞാൻ; എൻെറ രണ്ടു സഹോദരന്മാരും അമ്മയും. എട്ടു സീററുകളുള്ള മൂന്നാം ക്ളാസ് കംപാർട്മെൻറ്. ഞങ്ങളെക്കൂടാതെ രണ്ടോ മൂന്നോ ആളുകൾകൂടി ഉണ്ടായിരുന്നെന്നു തോന്നുന്നു. എനിക്കു നേരേ എതിരായി ഒരു ചെറുപ്പക്കാരൻ എന്നെ നോക്കിക്കൊണ്ടിരിക്കുന്നുണ്ട്. മുപ്പതു വയസ്സു വരും അയാൾക്ക്. അയാൾ എൻെറ കുടുംബത്തെക്കുറിച്ചു ചോദിച്ചു. കോളനികളിൽ താമസിക്കുന്നതിനെക്കുറിച്ചെല്ലാം ഞാൻ പറഞ്ഞു: മഴ, ചൂട്, ഫ്രാൻസിൽനിന്ന് അതെത്ര വിഭിന്നം, കാടുകളിലൂടെയുള്ള നടത്തം...

എല്ലാവരും ഉറക്കമായിയെന്നു ഞങ്ങൾ പൊടുന്നനെ മനസ്സിലാക്കി. അവരെ ഉണർത്താതിരിക്കാനായി ഞാൻ പതുക്കെയാണു സംസാരിച്ചത്. ഞങ്ങളുടെ രണ്ടുപേരുടെയും മന്ത്രിക്കലുകൾ മററു യാത്രക്കാരെയും ഉറക്കത്തിലേക്കു കൊണ്ടുചെന്നു. ഞാനും അയാളും മാത്രമേ ഉണർന്നിരിക്കുന്നുള്ളു. അങ്ങനെയാണ് അതു തുടങ്ങിയത്, കൃത്യമായി ആ നിമിഷത്തിൽത്തന്നെ. ഒററനോട്ടത്തോടുകൂടിയും... ഒരു ഒഴിഞ്ഞ സീററിൽ ഞാൻ ചുരുണ്ടുകിടന്നു. അയാൾ പുറത്തേക്കു പോയി ഒരു കരിമ്പടവുമായി തിരിച്ചു വന്നു. അത് എന്നെ പുതപ്പിച്ചു. നന്ദി പറയാനും പുഞ്ചിരിപൊഴിക്കാനുംവേണ്ടി ഞാൻ കണ്ണുതുറന്നു. അയാൾ പറഞ്ഞു: 'രാത്രിയിൽ അവർ ചൂടുപിടിപ്പിക്കുന്ന ഏർപ്പാടു നിറുത്തിവയ്ക്കും. നേരം വെളുക്കാറാവുമ്പോൾ തണുക്കും.' ഞാൻ ഉറങ്ങി. അയാളുടെ ചൂടുള്ള, മൃദുലമായ കൈ എൻെറ കാലുകളിൽ വച്ചിരിക്കുന്നുവെന്നു മനസ്സിലാക്കി ഞാൻ ഉണർന്നു. വളരെപ്പതുക്കെ അത് അവയെ നേരെയാക്കിയിട്ട് എൻെറ ശരീരത്തിലേക്കു ചലനംകൊണ്ടു. ഒരു നിമിഷത്തേക്കു ഞാൻ കണ്ണുതുറന്നു. കംപാർട്മെൻറിലെ മററാളുകളെ അയാൾ നോക്കുകയായിരുന്നുവെന്ന് എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞു. പേടിയാണ് അയാൾക്ക്. ഞാൻ ശരീരം അയാളോട് അടുപ്പിച്ചു. എൻെറ കാലുകൾ അയാൾക്കു നേരേ വച്ചുകൊടുത്തു കണ്ണടച്ചുകൊണ്ട് ഞാൻ അയാളുടെ എല്ലാ ചലനങ്ങളെയും നിരീക്ഷിച്ചു. അവസാനത്തെ ഹർഷോന്മാദം വരെ അവ മന്ദഗതിയിൽ. പിന്നെ തീരെ മന്ദമായി. അയാൾ കൈ എൻെറ കൈയിൽ വച്ചു. ചൂടുള്ള കൈ; എങ്കിലും പേടിച്ചത്. ഞാൻ കുറച്ചുനേരം അതെൻെറ കൈയിൽ വച്ചിട്ടു വിട്ടുകളഞ്ഞു. അതിൻെറ ഇഷ്ടംപോലെയാവട്ടെ എന്നു കരുതി...

കൈ വീണ്ടും തിരിച്ചുവന്നു. അത് എൻെറ വക്ഷസ്സ്, വയറ്, അരക്കെട്ട് ഇവയെയെല്ലാം തഴുകി... തീവണ്ടിക്കു ചുററും ഇരുട്ട്. തീവണ്ടിയുടെ ശബ്ദത്തിനകത്ത് ഇടനാഴികളിലെ നിശ്ശബ്ദത. ആളുകളെ ഉണർത്തുന്ന സ്റേറാപ്പുകൾ. അയാൾ ഇരുട്ടത്ത് മറഞ്ഞു. പാരീസിലെത്തി, ഞാൻ കണ്ണുതുറന്നപ്പോൾ അയാളുടെ സീററ് ഒഴിഞ്ഞതായി കണ്ടു."

ഇൻഡോചൈനയിലെ (ഇപ്പോൾ തെക്കൻ വിയററ്നാം) സൈഗാനിൽ ജനിച്ച ഫ്രഞ്ചെഴുത്തുകാരി മാർഗറീത് ദൂറാസ് (Marguerite Duras) എഴുതിയ 'Practicalities' എന്ന മനോഹരമായ പുസ്തകത്തിൽനിന്നാണ് ഈ ഭാഗം. മനുഷ്യജീവിതത്തിലെ "അസ്തിത്വപരങ്ങളായ നിമിഷങ്ങളെ" (existential moments) കലാഭംഗിയോടെ ചിത്രീകരിക്കുന്നവയാണ് അവരുടെ രചനകൾ. ഇപ്പുസ്തകവും വിഭിന്നമല്ല.

വേറൊരു സംഭവം. അടുത്തിരിക്കുന്ന ആരോടും മാർഗറീത് ദൂറാസിന് സംസാരിക്കാൻ കൗതുകമാണ്; വിശേഷിച്ചും വിമാനത്തിൽ സഞ്ചരിക്കുമ്പോൾ. മറുപടി കിട്ടിയാൽ സുരക്ഷിതത്വബോധമുണ്ടാകും അവർക്ക്. അതുകൊണ്ടാണ് സംസാരത്തിനു തുനിയുന്നത് ദൂറാസ്. തീവണ്ടിയിൽ സഞ്ചരിക്കുമ്പോൾ സാഭാഷണത്തിനുവേണ്ടി മാത്രം സംഭാഷണം തുടങ്ങും അവർ. ഒരിക്കൽ വിമാനത്തിൽ പോകുമ്പോൾ അടുത്തിരുന്ന ഒരാളോട് അവർ വർത്തമാനം തുടങ്ങി. പക്ഷേ, അയാൾ മിണ്ടിയില്ല. തൻെറ ആകൃതി അയാൾക്കിഷ്ടപ്പെടാത്തതുകൊണ്ടായിരിക്കാം മൗനമെന്ന് അവർ കരുതി. എന്നാൽ പിരിയാറായപ്പോൾ അയാൾ പറഞ്ഞു:- "ഗുഡ്ബൈ, മാർഗറീത് ദൂറാസ്". അപ്പോൾ അവർ വിചാരിച്ചതു ശരിയായിരുന്നു. അവരോടു സംസാരിക്കാൻ

സഹിഷ്ണുതയായിരുന്നു ഹിന്ദുമതത്തിൻെറ സവിശേഷത. പക്ഷേ ചില രാഷ്ട്രീയ നേതാക്കന്മാർ അതിൽ അസഹിഷ്ണുത കുത്തിവച്ച്, കുത്തിവച്ച് അതിനെയും അസഹിഷ്ണുതയുടെ പര്യായശബ്ദമാക്കിത്തീർത്തിരിക്കുന്നു. ഇന്ന് ഹിന്ദുമതം 'ഫനാററിസിസം' മാത്രമായി മാറിയിരിക്കുന്നു.

അയാൾക്കിഷ്ടമില്ലായിരുന്നു.

ക്ഷുദ്രങ്ങളായ ജീവിതസംഭവങ്ങൾ കമ്പിസന്ദേശത്തിന്റെ രീതിയിലുള്ള വാക്യങ്ങളിലൂടെ സ്ഫുടീകരിച്ച് ജീവിതത്തിന്റെ അവബോധം ജനിപ്പിക്കാൻ ഈ ഫ്രഞ്ചെഴുത്തുകാരിക്കു വല്ലാത്ത പ്രാഗല്ഭ്യമാണ്.

ഈ പുസ്തകം വായിച്ചപ്പോൾ ഞാനേററവും ആഹ്ളാദിച്ചത് അവർ റൊളാങ് ബാർതിനെക്കുറിച്ചു സ്വന്തം മതം ആവിഷ്കരിച്ചു കണ്ടപ്പോഴാണ്. ദൂറാസിനു ബാർതിനോടു കൂട്ടുകാരനെന്ന നിലയിൽ സ്നേഹമുണ്ടായിരുന്നെങ്കിലും എഴുത്തുകാരനായ ബാർതിനോട് ആദരമില്ലായിരുന്നു. ബാർതിന്റെ 'Mythologies' എന്ന പുതസ്കം വായിച്ചതിനുശേഷം അവർക്ക് അദ്ദേഹത്തിന്റെ ഒരു പുസ്തകവും വായിക്കാൻ വയ്യെന്നായി. ബാർതിന്റെ 'A Lover's Discourse: Fragments' എന്ന പുസ്തകം വായിക്കാൻ ശ്രമിച്ചു; സാധിച്ചില്ല. തീർച്ചയായും അത് അദ്ദേഹത്തിന്റെ ബുദ്ധിശക്തിയെ കാണിക്കുന്നുണ്ട്. പക്ഷേ സ്നേഹത്തെക്കുറിച്ചു ചില കുറിപ്പുകളെഴുതിയ അദ്ദേഹത്തിനു സ്നേഹിക്കാൻ കഴിഞ്ഞില്ല. എല്ലാവരെയും ആകർഷിക്കുന്നയാൾ. എഴുത്തുകാരനുംതന്നെ. പക്ഷേ 'വഴങ്ങാത്ത രചനക'ളുടെ രചയിതാവു മാത്രമാണു ബാർത്.

ഇവിടത്തെ കൊച്ചെഴുത്തുകാരുടെ കൃതികളെടുത്തുവച്ച് 'അദ്ഭുതാവഹം', 'വിസ്മയപ്രദം', 'ആശ്ചര്യകരം' എന്നൊക്കെപ്പറയുന്നവർ ഇത്തരം പുസ്തകങ്ങൾ വായിക്കണം. വായിച്ചാൽ അവർ ആ വിശേഷണങ്ങൾ പ്രയോഗിക്കില്ല. കൈയിൽ ത്തടഞ്ഞ paper back വായിക്കുന്നവൻ എന്ന് എറണാകുളത്തുള്ള ഒരു നിരൂപകമ്മന്യനും പറയേണ്ടതായി വരില്ല. 'ഓ അയാളോ paper back വായിച്ചിട്ട് ഇവിടെയൊന്നുമില്ലെന്നു പറയുന്നവൻ' എന്ന് ഒരു കുകവിക്കും പറയേണ്ടതായി വരില്ല. മാർഗറീത് ദൂറാസിന്റെ ഈ വെറും paper back-നു വില £ 2 - 95. പ്രസാധകർ Flamingo.



മാർഗറീത് ദൂറാസ്

## പരിമിത ശബ്ദം

സഹിഷ്ണുതയായിരുന്നു ഹിന്ദുമതത്തിന്റെ സവിശേഷത. പക്ഷേ ചില രാഷ്ട്രീയ നേതാക്കന്മാർ അതിൽ അസഹിഷ്ണുത കുത്തിവച്ചു, കുത്തിവച്ച് അതിനെയും അസഹിഷ്ണുതയുടെ പര്യായശബ്ദമാക്കിത്തീർത്തിരിക്കുന്നു. ഇന്ന് ഹിന്ദുമതം 'ഫനാററിസിസം' മാത്രമായി മാറിയിരിക്കുന്നു. ഇതിൽ അദ്ഭുതപ്പെടാനുമില്ല. ഒരു കാലയളവിൽ അക്രമരഹിതമായിരുന്ന സമുദായം വേറൊരു കാലയളവിൽ അക്രമാസക്തമായിബ്ഭവിക്കും. മറിച്ചും. ഈ മാററങ്ങൾ പൊടുന്നനെയുണ്ടാകും. ഭൂരിപക്ഷം ന്യൂനപക്ഷത്തെയും ന്യൂനപക്ഷം ഭൂരിപക്ഷത്തെയും അടിച്ചമർത്തുമ്പോഴും അക്രമങ്ങൾ ഉണ്ടാകും. സമൂഹത്തിന്റെ ഈ അക്രമാസക്തിയാണ് വ്യക്തിയിലും കാണുന്നത്. അങ്ങനെയുള്ള ഒരു വ്യക്തിയെയാണ് ശ്രീ. കെ.പി. രാമനുണ്ണി 'പ്രഹരം' എന്ന ചെറുകഥയിൽ ആനയിക്കുന്നത്. എന്നാൽ ഒരു വ്യത്യാസം. കഥാകാരൻ കൊണ്ടുവരുന്ന വ്യക്തിക്കു ന്യൂറോസിസ് ഉണ്ട്. വണ്ണം കുറഞ്ഞ അയാൾക്ക് വണ്ണംകൂടിയവരെക്കണ്ടാൽ ഇടിക്കണം. പ്രാചീനകാലങ്ങളിൽ മുഷ്ടീമുഷ്ടിയായി യുദ്ധം ചെയ്തിരുന്നു. (മുഷ്ടീഭിഃ മുഷ്ടിഭിഃ പ്രഹൃത്യ പ്രവൃന്നം യുദ്ധം) പിന്നീട് കല്ലുകൊണ്ടിടിച്ചുള്ള യുദ്ധം. അതിനുശേഷം കത്തിക്കുത്ത്. ഇന്നു പ്രതിയോഗിയെ കാണേണ്ടതില്ല. അയാളെ മുൻപ് കണ്ടു എന്നതും വേണ്ട. പാർടി പറയുന്നതനുസരിച്ച് ഒരു ബട്ടൻ അമർത്തിയാൽ മതി. ഒന്നല്ല അനേകം പ്രതിയോഗികളെ ഒരുമിച്ചു കൊല്ലാം. കഥയിലെ ആക്രമണകാരി പ്രാകൃതസ്വഭാവക്കാരനാണ്. അയാൾക്കു സ്ഥൂലഗാത്രമുള്ളവരെ ഇടിച്ചിടേണ്ടത് ഒരാവശ്യകതയാണ്. പക്ഷേ ക്രൂരതയ്ക്കു പകരം കാരുണ്യമാണ് കിട്ടുന്നതെങ്കിലോ? അതിന്റെ പരിണാമത്തെ ഭേദപ്പെട്ട രീതിയിൽ സ്പഷ്ടമാക്കിത്തരുന്നു കെ.പി. രാമനുണ്ണി. ലൗഡ് സ്പീക്കറിലൂടെ വരുന്ന ശബ്ദം യേശുദാസന്റേതാണെന്നിരിക്കട്ടെ. ഒരു Volume കഴിഞ്ഞാൽ അത് ഗാനമല്ല, ശബ്ദമായി മാറും. ദുസ്സഹമായ ശബ്ദമായി മാറും. (അമ്പലങ്ങളിൽ ഉത്സവം നടത്തുന്നവർക്ക് ഈ സത്യമറിഞ്ഞുകൂടാ.) പരിമിതമായ ശബ്ദത്തിൽ കഥാകാരൻ കഥ പറയുന്നു. അതുകൊണ്ട് ആഹ്ളാദത്തോടുകൂടിയാണ് ഞാനിക്കഥയ്ക്കു ചെവികൊടുത്തത്.

## ചോദ്യം, ഉത്തരം

"വൺ വേ റോഡ് മുറിച്ചു കടക്കുമ്പോൾ വാഹനങ്ങൾ വരുന്ന വശം മാത്രം നോക്കിയാൽ മതിയെന്നത് ആശ്വാസപ്രദമാണ്. അതുകൊണ്ടു തിരുവനന്തപുരത്തെ എല്ലാ റോഡുകളും വൺ വേ റോഡുകളാക്കുന്നതു നല്ലതല്ലേ?"

"ആശ്വാസപ്രദമല്ല. തിരുവനന്തപുരത്ത് കിഴക്കേക്കോട്ടയിൽനിന്ന് ആയുർവേദ കോളേജിനു തൊട്ടിപ്പുറംവരെ വൺ വേ റോഡാണ്. ഒരുദിവസം ഞാൻ വാഹനങ്ങൾ വരുന്ന വശം മാത്രം നോക്കിക്കൊണ്ടു കുറുകെ നടന്നു. അപ്പോൾ കിഴക്കേക്കോട്ടയിൽനിന്നു വന്ന രണ്ടുനില ബസ് കയറി ഞാൻ മരിച്ചില്ലെന്നേയുള്ളു. ഡ്രൈവർക്കു നന്ദി. വൺ വേ ട്രാഫിക്കാണെങ്കിലും ഇരുനില ബസ്സിന് ആ നിയമം ബാധകമല്ല."

"കണ്ണാടി കാൺമോളവും തന്നുടെ മുഖമേററം നന്നെന്നു നിരൂപിക്കുമെത്രയും വിരൂപന്മാർ. ശരിയല്ലേ?"

"ശരിയല്ല. കണ്ണാടികൾ 'എഗ്സാജെറെയ്ററ്' ചെയ്യും (സ്ഥൂലീകരിക്കും). വൈരൂപ്യമുള്ളവർ സൗന്ദര്യമുള്ളവരായും സൗന്ദര്യമുള്ളവർ വൈരൂപ്യമുള്ളവരായും കണ്ണാടിയിൽ പ്രതിഫലിക്കും."

"പരിതഃസ്ഥിതി മനുഷ്യനെ മാററുന്നോ അതോ മനുഷ്യൻ പരിതഃസ്ഥിതിയെ മാററുന്നോ?"

"മനുഷ്യനാണ് പരിതഃസ്ഥിതിയെ മാററുന്നത്. അയാളുടെ സാന്നിദ്ധ്യം മാത്രം മതി. ചുററുപാടുകൾ മാറും. ശ്രോതാക്കൾ കൂടിയിരിക്കുന്നു ഹോളിൽ. ഒഴിഞ്ഞ വേദി. അവിടേക്ക് മഹാകവി ജി. ശങ്കരക്കുറുപ്പ് ശുഭ്രവസ്ത്രം ധരിച്ച് വെള്ളിത്തലമുടിയോടുകൂടി നടന്നുവന്നാൽ ഉടനെ പരിതഃസ്ഥിതിക്കു പരിവർത്തനം വരും. പരിതഃസ്ഥിതി മനുഷ്യനെ സൃഷ്ടിക്കുന്നുവെന്നു മാർക്സ് പറഞ്ഞതു ശരിയോ? മാർക്സിന്റെ സാന്നിദ്ധ്യംതന്നെ അക്കാലത്തെ പരിതഃസ്ഥിതികളെ മാററിമറിച്ചുകളഞ്ഞു."

"ഏഴുപതു വയസ്സുള്ള പുരുഷനും അതേ പ്രായമുള്ള സ്ത്രീയും ഒരുപോലെയല്ലേ പെരുമാറുക?"
"അല്ല. എഴുപതു വയസ്സുള്ള സ്ത്രീ മധുരപ്പതിനേഴിന്റെ ലജ്ജ കാണിക്കും. അതേ പ്രായമുള്ള പുരുഷൻ മധുരപ്പതിനേഴിനെ കണ്ടാൽ ആർത്തിയോടെ നോക്കും."



"പ്രേമാധിക്യത്തോടുകൂടി കാമുകൻ കാമുകിയുടെ അടുത്തു ചെല്ലുമ്പോൾ അവൾ ശരീരം പിറകോട്ടു വളച്ചു പിന്മാറുന്നതെന്തിന്?"

"റോസാപ്പൂ അടർത്തിയെടുക്കാൻ ഭാവിക്കുമ്പോൾ പൂ നില്ക്കുന്ന ഭാഗം പിറകോട്ടു മാറുന്നതെന്തിന്?" (ഉത്തരത്തിൽ മൗലികതയില്ല. വിക്തോർ യൂഗോ 'പാവങ്ങ'ളിൽ ഇങ്ങനെ പറഞ്ഞിട്ടുണ്ടെന്ന് എന്റെ ഓർമ്മ.)

"ഒരു നല്ല കവിത കേൾക്കട്ടെ."

"The fog comes
*on little cat feet.*
It sits looking
*Over harbour and city*
on silent haunches
and then moves on."
(Carl Sandburg—Fog)

"എഴുപതു വയസ്സുള്ള പുരുഷനും അതേ പ്രായമുള്ള സ്ത്രീയും ഒരുപോലെയല്ലേ പെരുമാറുക?"

"അല്ല. എഴുപതു വയസ്സുള്ള സ്ത്രീ മധുരപ്പതിനേഴിന്റെ ലജ്ജ കാണിക്കും. അതേ പ്രായമുള്ള പുരുഷൻ മധുരപ്പതിനേഴിനെ കണ്ടാൽ ആർത്തിയോടെ നോക്കും."

★ ★ ★

എനിക്ക് അല്പമെങ്കിലും മാന്യതയുണ്ടായിരുന്നെങ്കിൽ ഇതിനകം മരിച്ചേനേ. എന്റെ കൂട്ടുകാരിൽ ഏറിയ കൂറും മരിച്ചുകഴിഞ്ഞു.

ഡൊറത്തി പാർക്കർ.

## നിരൂപകന്റെ ഉപദേശം

ശ്രീ. ഒ.എൻ.വി. കുറുപ്പ് മാതൃഭൂമി ആഴ്ചപ്പതിപ്പിലെഴുതിയ 'ഇനിയുമൊരവതാരമുണ്ടെങ്കിൽ' എന്ന കാവ്യം വായിച്ചപ്പോൾ ഒരു നിരൂപകൻ കാവ്യകാരന്മാർക്കു നല്കിയ ഉപദേശങ്ങൾ തർജ്ജമചെയ്ത് ഇവിടെ ചേർക്കേണ്ടതാണെന്നു മാത്രം തോന്നി. ആ തോന്നലനുസരിച്ചു പ്രവർത്തിക്കുകയും ചെയ്യുന്നു:-

"ഗദ്യത്തിലായാൽ വിരസമായിപ്പോകുമെന്നതുകൊണ്ട് 'അത്' പദ്യത്തിൽ പൊയ്ക്കൊള്ളട്ടെ എന്നു വിചാരിക്കരുത്.

2) പരിചിന്തനം പാടില്ല. തത്ത്വചിന്താപരങ്ങളായ കൊച്ചു ലേഖനങ്ങൾ എഴുതുന്നവർക്കുവേണ്ടി അതു വിട്ടുകളയു.

3) വർണ്ണനത്തിൽ തൽപരനാകരുത്.

4) ഷെയ്ക്സ്പിയർ 'Dawn in russet mantle clad എന്നു പറയുമ്പോൾ ചിത്രകാരൻ നല്കാത്ത എന്തോ അദ്ദേഹം നമുക്കു നല്കുകയാണ്. ഇതിൽ വർണ്ണനമേയില്ല. അദ്ദേഹം അവതരിപ്പിക്കുകയാണ് അല്ലെങ്കിൽ നിവേദനം നടത്തുകയാണ്.

5) പുതിയ സോപ്പിനുവേണ്ടി പരസ്യം നടത്തുന്ന ഏജൻറാവരുതു കവി.

ഈ നിർദ്ദേശങ്ങളെ ലംഘിക്കുന്ന പ്രക്രിയയെ Crime of production എന്നാണ് ആ നിരൂപകൻ വിളിക്കുന്നത്.



മയികോഫ്സ്കി

## ഭയത്തോടുകൂടി

ഭാരതീയ തത്ത്വചിന്തയ്ക്കും ഭാരതീയ ജീവിതത്തിനും എതിരാണ് അസ്തിത്വവാദം. വാല്മീകി, വ്യാസൻ ഇവർ തൊട്ടു ററാഗോർവരെയുള്ള കവികൾ വേദന, കഷ്ടപ്പാട് ജീവിതത്തിന്റെ വ്യർത്ഥത ഇവയെ വാഴ്ത്തിയവരല്ല. ററാഗോറിനു ശേഷമുള്ള സാഹിത്യകാരന്മാരും അങ്ങനെതന്നെ. മലയാള സാഹിത്യത്തിലേക്കു വരൂ. എഴുത്തച്ഛൻ തൊട്ടു ചങ്ങമ്പുഴ, വൈലോപ്പിള്ളി വരെയുള്ള കവികൾ ട്രാജഡിയാണ് മനുഷ്യജീവിതത്തിന്റെ സ്വാഭാവികാവസ്ഥ എന്നു കരുതിയവരല്ല. സി.വി. രാമൻപിള്ള തൊട്ടു തകഴി ശിവശങ്കരപ്പിള്ള, ബഷീർവരെയുള്ള നോവലിസ്ററുകൾ പരാജയമാണ് സത്യം എന്നു ഉദ്ഘോഷിച്ചവരല്ല. എല്ലാ ഭാരതീയ സാഹിത്യകാരന്മാരും സത്യത്തിൽ അടിയുറച്ച ജീവിതത്തെ മാത്രമേ ആലേഖനം ചെയ്തിട്ടുള്ളു. നവീനകാലത്തെ സാഹിത്യകാരന്മാരാണ് കീർക്കെഗോറിൽ ആരംഭിച്ച് സാർത്രിലും കമ്യൂവിലും വികാസംകൊണ്ട അസ്തിത്വവാദത്തെ ഇങ്ങോട്ടു കൊണ്ടുവന്നത്. പടിഞ്ഞാറൻ അസ്തിത്വവാദം അവിടത്തെ സവിശേഷങ്ങളായ സാമൂഹികാവസ്ഥകളിൽനിന്നു ജനനംകൊണ്ടു. അതുകൊണ്ട് അത് അവരുടെ ജീവരക്തത്തിൽ അലിഞ്ഞുചേർന്നു. ജീവരക്തത്തിൽ അലിഞ്ഞുചേർന്നതിനെ കലാസൃഷ്ടികളിലൂടെ അവർ ആവിഷ്കരിച്ചപ്പോൾ ആരും അതിനെ എതിർക്കാൻ പോയില്ല. വിജയമാണ് പരാജയമല്ല, ആഹ്ളാദമാണ് ദുഃഖമല്ല പ്രാധാന്യമർഹിക്കുന്നതെന്ന് ഉദ്ഘോഷിക്കുന്ന ഭാരതീയ സംസ്കാരത്തിന് അസ്തിത്വവാദം അന്യദേശോദ്ഭവമാണ്. പടിഞ്ഞാറൻ നാടുകളെസ്സംബന്ധിച്ചു താൽകാലികസത്യം മാത്രമായ അസ്തിത്വവാദം അവിടെയുള്ളവർക്കു മൗലികമാണ്. അതു നമ്മൾ കടം വാങ്ങുമ്പോൾ അതിന് സെക്കൻഡ് ഹാൻഡ് പുസ്തകത്തിന്റെയോ സെക്കൻഡ് ഹാൻഡ് കാറിന്റെയോ വിലയേയുള്ളു. അക്കാരണത്താലാണ് ശ്രീ. ആനന്ദിന്റെ നോവലുകൾ വായിക്കുമ്പോൾ അവ നമ്മുടേതല്ലല്ലോ എന്ന തോന്നലുണ്ടാകുന്നത്.

ശ്രീ. വെട്ടൂർ രാമൻനായർ കുങ്കുമം വാരികയിൽ എഴുതിത്തുടങ്ങിയിരിക്കുന്ന ലേഖനത്തിൽ ഇതൊക്കെയാണോ പറയാൻ പോകുന്നതെന്ന് എനിക്കറിയില്ല. ജനുവരി 14-ാം ലക്കത്തിലെ അദ്ദേഹത്തിന്റെ പൂർണ്ണമാകാത്ത ലേഖനം ഞാൻ വായിച്ചു. ഇനി വരാൻ പോകുന്ന ഭാഗങ്ങളും വായിക്കാം. പക്ഷേ പ്രസിദ്ധപ്പെടുത്തിയ ഭാഗത്തിൽ വിമർശനത്തിന്റെ ഭാഷയല്ല, ദേഷ്യത്തിന്റെ ഭാഷയാണുള്ളത്. തിരുവനന്തപുരത്തെ ഒരു ശൈലിയാണ് ഊശിയടിക്കുക എന്നത്. അതിരുവിട്ടു കളിയാക്കുക എന്ന് അതിന്റെ അർത്ഥം. ഈ ഊശിയടിക്കലാണ് ലേഖനത്തിന്റെ പ്രഥമഖണ്ഡത്തിൽ ഞാൻ കണ്ടത്. ആനന്ദിനുകൂടി ആദരണീയവും സ്വീകരണീയവുമായ മട്ടിൽ വസ്തുതകളെ ഒബ്ജക്ററീവായി പ്രതിപാദിക്കുകയാണു വേണ്ടത്. ഇത്രയും ഞാൻ എഴുതിയത് പേടിയോടുകൂടിയാണ്. വെട്ടൂർ രാമൻനായരുടെ കൈയിൽ ഒരു ഹാസ്യമാസികയുണ്ട്. അദ്ദേഹം അതിൽ എന്നെക്കയററി പരിഹസിച്ചുകളയും. അതു ചെയ്യരുതെന്ന അപേക്ഷയോടുകൂടി ഞാൻ ഈ ചിന്ത ഇവിടെ അവസാനിപ്പിക്കുന്നു. 'മരുഭൂമികൾ ഉണ്ടാകുന്നത്'

ഭാരതത്തിലെ ഓരോ പൗരന്റെയും ജീവിതത്തിൽ സുരക്ഷിതത്വത്തിന്റെ സൗരഭ്യമല്ല ഉള്ളത്; മരണത്തിന്റെ നാററമാണ് ആ ജീവിതത്തിൽനിന്നു പ്രസരിക്കുന്നത്. ഈ പൂതിഗന്ധം മൂക്കുകൊണ്ട് വലിച്ചെടുത്തു കൊണ്ടു നമ്മൾ ഇഴയുകയാണ്.

എന്ന നോവലിനെക്കുറിച്ചു വെട്ടൂർ രാമൻനായർക്കുള്ള അഭിപ്രായംതന്നെയാണ് എൻേറതുമെന്നും മാന്യവായനക്കാരെ അറിയിക്കുന്നു.

## തൊട്ടിൽ നനയുന്നില്ല

ഭാരതത്തിലെ ഓരോ പൗരൻെറയും ജീവിതത്തിൽ സുരക്ഷിതത്വത്തിൻെറ സൗരഭ്യമല്ല ഉള്ളത്; മരണത്തിൻെറ നാററമാണ് ആ ജീവിതത്തിൽനിന്നു പ്രസരിക്കുന്നത്. ഈ പൂതിഗന്ധം മൂക്കുകൊണ്ടു വലിച്ചെടുത്തുകൊണ്ട് നമ്മൾ ഇഴയുകയാണ്. ഒരുകാലത്ത് ഇവിടെ സാന്മാർഗ്ഗിക ചിന്തകളുണ്ടായിരുന്നു. സദാചാരത്തിൻെറ പേരിൽ വിലക്കങ്ങളുണ്ടായിരുന്നു. തത്ത്വചിന്താപരങ്ങളായ സങ്കല്പങ്ങളുണ്ടായിരുന്നു. എല്ലാം തകർന്നു. ഇതിനൊക്കെ കാരണങ്ങൾ എന്തെല്ലാം എന്നു ഞാൻ വിശദമാക്കേണ്ടതില്ല. എൻെറ വായനക്കാർക്ക് എനിക്കറിയാവുന്നതിനെക്കാൾ നന്നായി അവയൊക്കെ അറിയാം.

കലാകാരന്മാർ, ബഹുജനത്തിന് അറിയാവുന്നവയ്ക്ക് ഊന്നൽ നല്കി അവയെ അവരുടെ ദൃഷ്ടിപഥത്തിൽ കൊണ്ടുവരും അപ്പോഴാണ് അവർക്കു അവയെക്കുറിച്ചുള്ള അറിവിനു തീക്ഷ്ണത ലഭിക്കുക. ഈ നല്ല കൃത്യം അനുഷ്ഠിക്കുന്നു ദേശാഭിമാനി വാരികയിൽ ''കുട്ടൻ കേമൻതന്നെ തൊട്ടിലൊട്ടും നനഞ്ഞില്ല'' എന്ന ഹാസ്യചിത്രം വരച്ച ശ്രീ. എം. ഹമീദ്. ധനമന്ത്രാലയം തൊട്ടിലാണ് ഈ ചിത്രത്തിൽ. അതിനകത്തു കിടക്കുന്നു ശിശു. ആ ശിശു ആരെന്നതു വ്യക്തം. കുഞ്ഞു മൂത്രമൊഴിക്കുകയാണ്. എന്നാൽ ജലധാരായന്ത്രത്തിൽനിന്നു ജലം നിർഗ്ഗമിക്കുന്നതുപോലെ മൂത്രം ഉയർന്ന് ഒരാർച്ചിൻെറ രീതിയിൽ അകലെ വീഴുന്നു. ഒരുതുള്ളിപോലും തൊട്ടിലിൽ വീഴുന്നില്ല. ആ മൂത്രം വന്നുവീഴുന്നത് ഓരോ പൗരൻെറയും മേലിലാണ്. ധ്വന്യാത്മകവും എന്നാൽ തികച്ചും ഹാസ്യപരവുമായ ഈ ചിത്രം വരച്ച ഹമീദ് അഭിനന്ദനം അർഹിക്കുന്നു.

## ആധിപത്യം

എൻെറ മുത്തച്ഛൻ—അമ്മയുടെ അച്ഛൻ—

ബർത്

> കലാകാരന്മാർ, ബഹുജനത്തിന് അറിയാവുന്നവയ്ക്ക് ഊന്നൽ നല്കി അവയെ അവരുടെ ദൃഷ്ടിപഥത്തിൽ കൊണ്ടുവരും. അപ്പോഴാണ് അവർക്ക് അവയെക്കുറിച്ചുള്ള അറിവിന് തീക്ഷ്ണത ലഭിക്കുക.



ധീരനായിരുന്നു. പ്രേതത്തിൻെറ ഉപദ്രവമുള്ള വീടുകളിൽ അദ്ദേഹം തനിച്ചുകിടന്ന് ഉറങ്ങുമായിരുന്നു. പാണ്ടിപ്രദേശത്തു പോയിട്ട് ഒററയ്ക്കു കാട്ടിലൂടെ കാറോടിച്ചു വരുമ്പോൾ തസ്കരവീരൻ ജംബുലിംഗം തടഞ്ഞുനിറുത്തി ഉള്ളതെല്ലാം പിടിച്ചുവാങ്ങിയിട്ടും അദ്ദേഹം പേടിച്ചില്ല. മുത്തച്ഛൻ പാമ്പുകളെ കണ്ടാൽ ഉടനെ കൊല്ലും. കല്ലെറിഞ്ഞോ വടികൊണ്ടടിച്ചോ അല്ല കൊല്ലുന്നത്. ഓടിച്ചെല്ലും പാമ്പിൻെറ അടുത്തേക്ക്. എന്നിട്ട് അതിൻെറ വാലിൽപ്പിടിച്ച് തലകീഴാക്കി കുടയും. അതോടെ പാമ്പു ചാകും. മൂർഖൻപാമ്പുകളെപ്പോലും അദ്ദേഹം ഇങ്ങനെ കൊല്ലുന്നത് ഞാൻ പലപ്രാവണ കണ്ടിട്ടുണ്ട്. എന്നെങ്കിലും അദ്ദേഹം പാമ്പുകടിയേററു മരിക്കുമെന്ന് ഞങ്ങൾ വിചാരിച്ചിരുന്നു. പക്ഷേ ഒന്നുമുണ്ടായില്ല.

ചിററൂർ കോളേജിൽ ഞാൻ ജോലി നോക്കിയിരുന്ന കാലം. കോളേജിനകത്ത് മൂർഖൻപാമ്പ് കയറിവന്നു. എല്ലാവരും പേടിച്ചോടി. പക്ഷേ ധീരനായ ഒരു ജന്തുശാസ്ത്രാധ്യാപകൻ ഓടാതെ അതിൻെറ അടുത്തേക്കു ചെന്നു. പത്തിവിരിച്ചു നില്ക്കുന്ന പാമ്പിൻെറ ആ പത്തിയിൽ കനത്ത ബൂട്ടിട്ട കാലുകൊണ്ട് ഒററയമർത്ത്. പാമ്പ് പിടച്ചടിച്ചു ചാകുന്നതുവരെ അദ്ദേഹം കാലുയർത്തിയില്ല. അതു ചത്തെന്നു കണ്ടപ്പോൾ കാലുകൊണ്ടുതന്നെ അതിനെ തട്ടിത്തട്ടി പറമ്പിലേക്ക് ആക്കി. അസാധാരണമായ ധൈര്യം തന്നെയിത്. ഒരു സെക്കൻഡിൻെറ ആയിരത്തിലൊരംശംകൊണ്ടു പിഴ പററാം. സാറ് മരിക്കുകയും ചെയ്യും. അതൊക്കെ അറിഞ്ഞുകൊണ്ടാണ് നല്ലപോലെ വെളുത്തു സുന്ദരനായ അദ്ദേഹം കാർവർണ്ണനായി കാളിയമർദ്ദനം നടത്തിയത്. *Live dangerously* എന്നു പണ്ടാരോ പറഞ്ഞില്ലേ. അങ്ങനെ ആപത്തുകൾക്ക് അഭിമുഖീഭവിച്ചു ജീവിച്ചയാളാണ് എൻെറ മുത്തച്ഛൻ; ഇപ്പോഴും ജീവിച്ചിരിക്കുന്ന അധ്യാപകൻ.

ഈ ധീരമായ സമീപനം ചില സാഹിത്യകാരന്മാർക്കുമുണ്ട്. അവർ പ്രതിപാദ്യവിഷയത്തെയാണ് ധീരതയോടെ സമീപിക്കുന്നത് എന്നൊരു വ്യത്യാസം മാത്രമുണ്ട്. പാവ്ലോ നെറൂദ ഫ്രാങ്കോയെ നിന്ദിക്കുമ്പോൾ, വിപ്ളവകരങ്ങളായ സംഭവങ്ങളെ വർണ്ണിക്കുമ്പോൾ തികഞ്ഞ ധൈര്യത്തോടെ ആ വിഷയങ്ങളെ സമീപിക്കുന്നു. മയികോഫ്സ്കിയും (Mayakovski 1893-1930) ഇക്കാര്യത്തിൽ നെറൂദയിൽനിന്നു വിഭിന്നനല്ല. എന്നാൽ യനീസ് റിററ്സോസ് (Yannis Ritsos) എന്ന ഗ്രീക്ക് കൊമ്മ്യൂണിസ്ററ് കവിയിൽ ഇത്രകണ്ടു ധൈര്യം ഞാൻ കണ്ടില്ല. (ഞാൻ വായിച്ച ചില കാവ്യങ്ങളെ മാത്രം അവലംബിച്ചാണ് ഈ പ്രസ്താവം.) കുമാരനാശാൻെറ 'ദുരവസ്ഥ' നോക്കുക. പ്രതിപാദ്യവിഷയത്തെ ഒരു രാജ്യമായി സങ്കല്പിക്കാമെങ്കിൽ കവി അതിനെ ആക്രമിച്ചു കീഴടക്കിയിരിക്കുന്നു എന്നു പറയാം. എന്തെല്ലാം ആ വിഷയത്തെക്കുറിച്ചു പറയാനുണ്ടോ അതൊക്കെ അദ്ദേഹം പറഞ്ഞുകഴിഞ്ഞു എന്ന തോന്നലാണ് അനുവാചകന്. എന്നാൽ വള്ളത്തോളിൻെറ ''പട്ടിൽപ്പൊതിഞ്ഞ തീക്കൊള്ളി'' എന്ന കാവ്യം നോക്കുക. 'ദുരവസ്ഥ'യിൽനിന്നു വിഭിന്നമായ വിഷയമാണ് അതിനുള്ളതെന്നു എനിക്കോർമ്മയുണ്ട്. വള്ളത്തോളിൻെറ ആ കാവ്യം മനോഹരമത്രേ. പക്ഷേ വായിച്ചുതീരുമ്പോൾ കവിക്ക് താൻ കൈകാര്യം ചെയ്ത വിഷയത്തിൽ ആധിപത്യമില്ല, ഇനിയും പലതും പറയാനുണ്ടല്ലോ എന്നൊക്കെ വായനക്കാരനു തോന്നും. പി. കുഞ്ഞിരാമൻനായരാണോ നല്ല കവി, അതോ വൈലോപ്പിള്ളിയോ എന്ന ചോദ്യമിരിക്കട്ടെ. കൈകാര്യം ചെയ്യുന്ന വിഷയത്തിൽ വൈലോപ്പിള്ളിക്കുള്ള ആധിപത്യം കുഞ്ഞിരാമൻനായർക്കില്ല. ഇക്കാര്യത്തിൽ ചങ്ങമ്പുഴ ദുർബ്ബലനാണ്; ഇടപ്പള്ളി രാഘവൻപിള്ള അത്രത്തോളം ദുർബ്ബലനല്ലതാനും.

> ഭാരതീയ തത്ത്വചിന്തയ്ക്കും ഭാരതീയ ജീവിതത്തിനും എതിരാണ് അസ്തിത്വവാദം.



58-ാം പേജിൽ നിന്നും തുടർച്ച

റെയിൽവേ സ്റേറഷനിൽ എത്തി. ടിക്കററു വാങ്ങിച്ചിരുന്നത് മദ്രാസ് മെയിലിനായിരുന്നു. അതു മടക്കിക്കൊടുത്തു. Cochin Express-നു വാങ്ങിക്കേണ്ടിവന്നു. ചന്ദ്രഹാസനാണു പണമെടുത്തത്. കുറെ പണം നഷ്ടപ്പെട്ടു. എങ്കിലും നേരത്തു വണ്ടികയറി.

മാർച്ച് 26, തിങ്കൾ.

7 മണിക്കു തൃശ്ശൂർ വന്നിറങ്ങി. വീട്ടിൽ വന്നു കുളിയും കാപ്പികുടിയും കഴിഞ്ഞപ്പോഴേക്കും എറണാകുളത്തു കല്യാണത്തിനു പോകാറായി–ഡോ.സാഗറിൻെറ. രാമൻകുട്ടിയും ഞാനും കൂടി പോയി. കാറിൽ. കല്യാണം കഴിഞ്ഞു സദ്യയും ഉണ്ടു. പിന്നെ മടക്കം ബസ്സിലായിരുന്നു. ഇവിടെ എത്തിയപ്പോഴേക്കും ക്ഷീണിച്ചു തളർന്നു. എങ്ങും പോയില്ല. വൈകുന്നേരം ജനാർദ്ദനൻെറ വീട്ടിൽ പോയി. ഒന്നും എഴുതാനും കഴിഞ്ഞില്ല.

മാർച്ച് 27, ചൊവ്വ.

സത്യപാൽ സാങ്ങിൻെറ മെയിൻസ്ട്രീം ലേഖനം തർജ്ജമ ചെയ്തു 'നവയുഗ'ത്തിനു കൊടുത്തു. വേറൊന്നും എഴുതിയില്ല.

വൈകിട്ടു നടന്നു ടൗൺഹാളിൽ എത്തി. ലോകനാടക ദിനാചരണത്തിനു വളരെ കുറച്ചുപേർ മാത്രമേ ഉണ്ടായിരുന്നുള്ളു. ഞാൻ ഉൽഘാടനം ചെയ്തു. വി.എൻ.ഉണ്ണിയും പുഴങ്കര ബാലനാരായണനും സംസാരിച്ചില്ല. കാവാലം നാരായണപ്പണിക്കരുടെ 'തിരുവാഴിത്താൻ' അവതരിപ്പിച്ചു. മഹാബോറായിട്ടാണ് എനിക്കു തോന്നിയത്.

മാർച്ച് 28, ബുധൻ.

ഫർണാണ്ടസ്സും ബിജു പട്നായ്ക്കും പാകിസ്ഥാനിൽ പോയി വന്നശേഷം ചെയ്ത പ്രസ്താവനയെ വിമർശിച്ചുകൊണ്ട് ഫറൂക്കിയുടെ പ്രസ്താവനയും താരിഖ് അലിയുടെ അഭിമുഖവും ഉദ്ധരിച്ചു ഒരു ലേഖനമെഴുതി. Art.25-നെപ്പററി ലേഖനമെഴുതാൻ Sunday കോപ്പി അന്വേഷിച്ചു. കിട്ടിയില്ല.

വൈകിട്ടു പവനൻെറ വീട്ടിൽ ചെന്നു. അവിടെ നിന്നും കിട്ടിയില്ല. ഭീഷ്മസാഹ്നിക്കു മറുപടി അയയ്ക്കാൻ അദ്ദേഹമെഴുതിയ കാർഡ് അവിടെ കൊടുത്തു. നാളെ ഇനി ഒട്ടും സമയം കിട്ടില്ല.

മാർച്ച് 29, വ്യാഴം.

കാലത്ത് എൽത്തുരുത്തു സ്കൂളിലെ സെമിനാറിൽ പങ്കെടുത്തു. നല്ല നിലവാരം പുലർത്തിയ സെമിനാറായിരുന്നു അത്. ഒരുമണി കഴിഞ്ഞു അതവസാനിക്കുമ്പോൾ.

ഉച്ചതിരിഞ്ഞു കുന്നംകുളം അന്ധവിദ്യാലയത്തിലെ വാർഷികത്തിൽ പങ്കെടുത്തു. ചിത്രൻെറയും രാജശേഖരൻെറയും പ്രസംഗങ്ങൾ നന്നായിരുന്നു. അവിടെ കക്കൂസില്ലാത്തതിൻെറ വിഷമം അവർ പറഞ്ഞു. അതിനെന്തെങ്കിലും ചെയ്യണം.

മാർച്ച് 30, വ്യാഴം.

'നവയുഗ'ത്തിനു രണ്ടുമൂന്നു ലേഖനങ്ങൾ എഴുതിവച്ചു. ഉച്ചതിരിഞ്ഞു V.G.സ്കൂളിലെ യാത്രയയപ്പു യോഗത്തിനു പോയി. പ്രസംഗിച്ചതു മുഴുവൻ സ്കൂൾ ദേശസാൽക്കരണത്തെപ്പററിയായിരുന്നു. അതു വേണ്ടിയിരുന്നില്ല. എന്തുകൊണ്ടു സർക്കാർ സ്കൂളുകളിലെ നിലവാരം മോശമാകുന്നു, അതെങ്ങനെ ഉയർത്താം എന്നാകേണ്ടിയിരുന്നു പ്രസംഗം. യോഗംകഴിഞ്ഞു കുറച്ചു കലാപരിപാടികളും കണ്ടു. കൈകൊട്ടിക്കളി നന്നായി. ലളിതഗാനവും കഥാപ്രസംഗവും നന്നായില്ല.

വേലായുധൻ ടൈൽ വർക്സിൽ വിളിച്ചുപറഞ്ഞു 400 ഇഷ്ടിക കൊടുത്തയച്ചു. വില പറഞ്ഞില്ല. വണ്ടിക്കൂലി (ഇറക്കുകൂലി) 25 രൂപ വാങ്ങിച്ചു.

മാർച്ച് 31, ശനി.

10 A.M. AIPSO ഇരിഞ്ഞാലക്കുട.

കാലത്ത് ഇരിഞ്ഞാലക്കുട പോയി. AIPSO ജില്ലാ എക്സിക്യൂട്ടീവ് കൂടി. കൊടുങ്ങല്ലൂർ വച്ച് മേയ് 1-ാം തീയതി ജില്ലാ സമ്മേളനം കൂടാൻ തീരുമാനിച്ചു. പ്രാദേശിക പ്രവർത്തകരെ കുറെയധികം പേരെ തമ്പാൻ വിളിച്ചുകൂട്ടിയിരുന്നു.

ഉച്ചതിരിഞ്ഞപ്പോഴേക്കും ജലദോഷം ശക്തിയായി. എങ്കിലും നളന്ദ സ്കൂളിൽ പോയി വി.ശ്രീധരൻ മാസ്ററുടെ യാത്രയയപ്പിൽ പ്രസംഗിച്ചു. രാത്രി വന്നു കിടപ്പായി. പനിയും പിടിപെട്ടു.

(തുടരും)

55-ാം പേജിൽ നിന്നും തുടർച്ച

കേശവമേനോനുവേണ്ടി തുഞ്ചൻ സ്മാരകം ഏതുവിധമാകണമെന്നതിന് ഞാനൊരു പ്ളാൻ ഡ്രാഫ്ടു ചെയ്തിരുന്നു. ആ ഡ്രാഫ്ട് ഇപ്പോഴും ഫയലിൽ കിടക്കുകയാണ്. അതെൻെറ ഒരു പഴയ സ്വപ്നമാണ്. എൻെറ മാത്രമല്ല മലയാളികളുടെ മുഴുവൻ സ്വപ്നമായി മാറേണ്ടതാണ്. ആ സ്വപ്നം സഫലമാവുകയും വേണം. അതിനുവേണ്ടിയുള്ള ഒരു എളിയ തുടക്കം മാത്രമാണിത്.''

പിന്നെ എം.ടി ആ സ്വപ്നം വിവരിച്ചു.

തുഞ്ചൻപറമ്പിൽ ഒരു മലയാളഭാഷാഗ്രാമം. 'തുഞ്ചത്തെഴുത്തച്ഛനെക്കുറിച്ചു മാത്രമല്ല, മലയാളഭാഷയുടെ ഇതഃപര്യന്തമുള്ള വികാസപരിണാമങ്ങളെക്കുറിച്ചും, നമ്മുടെ കല, സംസ്കാരം എന്നിവയെക്കുറിച്ചും എന്തറിയണമെങ്കിലും ഇവിടെ വന്നാൽ മതി' എന്നു പറയാൻ കഴിയുംവിധമുള്ള സമഗ്രമായ ഒരു സാംസ്കാരിക കേന്ദ്രമായിരിക്കും അത്. വിപുലമായ ഒരു റിസർച്ച് ലൈബ്രറി, എല്ലാവിധ ആധുനിക സൗകര്യങ്ങളോടും കൂടിയ ഓപ്പൺ എയർ തിയേററർ, അവിടെ കേരളീയ കലകളെല്ലാം അവതരിപ്പിക്കുവാനുള്ള ഏർപ്പാടുകൾ, വിദ്യാരംഭത്തിനെത്തുന്ന കുട്ടികൾക്കു മുതൽ ഭാഷാഗവേഷകർക്കു വരെ പ്രയോജനപ്പെടുന്നവിധം ഒരു ഭാഷാ മ്യൂസിയം, എഴുത്തച്ഛനെക്കുറിച്ചും നമ്മുടെ ഭാഷയെക്കുറിച്ചും പഠിക്കാനെത്തുന്ന വിദേശീയരടക്കമുള്ളവർക്ക് താമസിക്കാനായി കേരളീയമായ കോട്ടേജുകൾ.

''അങ്ങനെ എഴുത്തച്ഛൻ നിമിത്തമായി മലയാൺമയുടെ ചൈതന്യം മുഴുവൻ പ്രകാശിപ്പിക്കാൻ കഴിയുന്ന ഒരു ഭൗതികസ്വരൂപമായിരിക്കും തുഞ്ചൻ സ്മാരകം. ഇംഗ്ളീഷ് ഭാഷയ്ക്ക് ഷേക്സ്പിയർ ഗ്രാമംപോലെ മലയാളത്തിനൊരു തുഞ്ചൻ ഗ്രാമം. ഒരുകോടിയോളം രൂപ ചെലവു വരുന്ന ഈ പദ്ധതിക്ക് ഒരുപാടു ധനം വ്യക്തിപരമായ ബന്ധങ്ങളുപയോഗിച്ചുതന്നെ സ്പോൺസർ ചെയ്യിക്കുവാൻ സാധിക്കും. നമ്മുടെ സർക്കാർ കുറെക്കൂടി ഉദാരമായ ഒരു നിലപാടു സ്വീകരിച്ചാൽ ഈ സ്വപ്നം നമുക്കു സഫലമാക്കാം.''

അതു പറയുമ്പോൾ അദ്ദേഹത്തിൻെറ കണ്ണുകളിൽ ആത്മവിശ്വാസത്തിൻെറയും നിശ്ചയദാർഢ്യത്തിൻെറയും തിളക്കം.

ആ തിളക്കം ഏററുവാങ്ങിക്കൊണ്ടുതന്നെയാവണം സമാപന സമ്മേളനത്തിൽ പങ്കെടുത്ത വിദ്യാഭ്യാസമന്ത്രി ഇ.ടി. മുഹമ്മദ് ബഷീർ പറഞ്ഞത്:

''തുഞ്ചൻപറമ്പ് ഒരു സാംസ്കാരിക തീർത്ഥാടന കേന്ദ്രമാക്കാൻ ഗവൺമെൻറിനെക്കൊണ്ട് കഴിയുന്നത്ര സാമ്പത്തിക സഹായവും എല്ലാവിധ പിന്തുണയും നല്കും. രാഷ്ട്രീയത്തിന് പ്രാധാന്യം നല്കാതെതന്നെ സ്വകാര്യവ്യക്തികളെക്കൊണ്ട് ഈ സംരംഭങ്ങൾ സ്പോൺസർ ചെയ്യിക്കാനും ഗവൺമെൻറ് മുൻകൈയെടുക്കും.''

രാഷ്ട്രീയമായ ഇടപെടലുകളുണ്ടാവാതെ തുഞ്ചൻ സ്മാരകത്തിന് എക്കാലവും സ്വതന്ത്രമായി നിലനില്ക്കാൻ കഴിയുന്നവിധം തുഞ്ചൻ സ്മാരക വികസന സമിതിക്ക് സ്വയംഭരണാവകാശം നല്കുന്ന കാര്യവും സാംസ്കാരിക വകുപ്പുമായി ചർച്ചചെയ്ത് തീരുമാനമെടുക്കുമെന്ന് വിദ്യാഭ്യാസമന്ത്രി പറഞ്ഞപ്പോൾ ഹർഷാരവങ്ങളോടെ സഹൃദയസദസ്സ് ആ ആഹ്ളാദമേററു വാങ്ങി.

തുഞ്ചൻ എഴുത്താണി എഴുന്നള്ളിച്ചു കൊണ്ടുള്ള ഘോഷയാത്രയിൽ നടക്കുമ്പോൾ ഭാഷയുടെ ആ മഹാസ്വപ്നത്തെക്കുറിച്ചു തന്നെയാണ് ഓർത്തത്.

ഇത് നമ്മുടെ പൈതൃകത്തിൻെറ പുണ്യഭൂമി. തലമുറകളുടെ നാവിൻതുമ്പത്ത് ആദ്യക്ഷരം കുറിച്ച ഈ നാരായം നമ്മുടെ ആയുധവും ആർജ്ജവവുമാണ്. വേദം കേൾക്കുന്ന ശൂദ്രൻെറ ചെവിയിൽ ഈയമുരുക്കിയൊഴിക്കുന്ന സവർണ്ണശാസനകൾ നാടുഭരിക്കുന്ന കാലത്താണല്ലോ നാട്ടെഴുത്തച്ഛനായ ചക്കാലനായർ ഇതിഹാസങ്ങൾ പച്ചമലയാളത്തിലെഴുതിയത്. അതൊരു നവോത്ഥാന പ്രക്രിയയായിരുന്നു. കേരളീയ ജനജീവിതത്തെ സാംസ്കാരികമായി [illegible]ന്നിപ്പിക്കുകയും ഭാരതീയവും സാർവ്വദേശീയവുമായ ഒരവബോധത്തിലേക്ക് വിശ്വപൗരനായി മലയാളിയെ വളർത്തുകയും ചെയ്ത ഭാഷയുടെ ആ നവോത്ഥാന സ്വപ്നം പൊലിയാതിരിക്കട്ടെ.